# ജോർജിയൻ മിറർ

2010 ഏപ്രിൽ – ജൂൺ ■ പുസ്തകം 2 ലക്കം 2

പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി പ്രസിദ്ധീകരണം








**Editorial Office:**
Georgian Mirror, St. George Orthodox Valiyapally
Palarivattom, Kochi-682 025
Phone: 0484-2346096
**e-mail:gmirror2009@yahoo.com**
Chief Editor: 98475 44477, Editor: 98475 44046
Marketing Manager: 94461 35081
Circulation Manager: 94478 19048
**Printed and Published by:**
The Managing Committee for St. George Orthodox Valiyapally, Palarivattom, Kochi-682 025
**e-mail: sgovpp@gmail.com**
**Church Website: www.sgovp.com**

Printed at Viani Printings, Lisie Hospital Road, Kochi-682 018. Phone: 0484-2401635


## MISSION STATEMENT

**To fight for the MOST HOLY FAITH that God has once for all entrusted to His Saints**

**(St. Jude 3,20)**



**വിശുദ്ധന്മാർക്ക് ഒരിക്കലായിട്ട് ഭരമേൽപിച്ചിരിക്കുന്ന അതി വിശുദ്ധ വിശ്വാസത്തിനു വേണ്ടി പോരാടേണ്ടതിന്**

**(വി. യൂദാ 3,20)**

## ഉള്ളടക്കം



### കവർച്ചിത്രം :

രാജാവ് അവരോട്: എന്റെ ഈ ഏറ്റവും ചെറിയ സഹോദരന്മാരിൽ ഒരുത്തനു നിങ്ങൾ ചെയ്തേടത്തോളം എല്ലാം എനിക്കു ചെയ്തു എന്നു ഞാൻ സത്യമായിട്ടും നിങ്ങളോടു പറയുന്നു എന്നു അരുളിച്ചെയ്തു. – മത്തായി 25:40

എഡിറ്റോറിയൽ



# പ്രത്യാശയുടെ കിരണങ്ങൾ

രൗദ്രമായ തിരമാലകൾക്കിടയിൽ കപ്പൽ യാത്രക്കാർക്ക് ശുഭപ്രതീക്ഷ നൽകുന്നത് പ്രകാശഗോപുരങ്ങളാണ്. പാറക്കെട്ടുകൾക്കു മീതെ ഉയർന്നുനിൽക്കുന്ന പ്രകാശഗോപുരത്തിന്റെ (ലൈറ്റ് ഹൗസ്) കിരണങ്ങൾ അപകടസാധ്യതയെപ്പറ്റി മുന്നറിയിപ്പു നൽകുന്നു. അന്ധകാരത്തിന്റെയും ദുർഘടമായ പാതയുടെയും നടുവിൽ ഈ പ്രകാശം ദർശിക്കുന്നവർ സുരക്ഷയുടെ മാർഗ്ഗത്തിലൂടെ ചരിക്കുന്നു.

ദൈവകൃപാവരങ്ങളുടെ രശ്മികൾ ചൊരിയേണ്ടവരാണ് മനുഷ്യപ്രകാശഗോപുരങ്ങൾ. 'നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു' എന്ന് കർത്താവ് അരുളിച്ചെയ്തത് ഈ അർത്ഥത്തിലാണ്. (മത്തായി 5:14)

ദൈവവിളിക്കനുസരണമായി, ആത്മീയജ്ഞാനത്തിന്റെ പാതയിലൂടെ നാം സഞ്ചരിക്കുമ്പോൾ, പ്രാർത്ഥനയിലും ധ്യാനത്തിലും ജാഗരിക്കുമ്പോൾ, നമ്മുടെ ഊർജം നിയന്ത്രണ വിധേയമാണെന്ന വിശ്വാസം ബലപ്പെടുമ്പോൾ, ആത്മീയ കിരണങ്ങളിലൂടെ ദൈവിക പരിജ്ഞാനം പ്രസരിക്കുന്നു. നാം ശ്വസിക്കുകയും ചിന്തിക്കുകയും കാണുകയും കേൾക്കുകയും സംസാരിക്കുകയും കഥകൾ പറയുകയും ചിരിക്കുകയും ചെയ്യുമ്പോൾ നമ്മെ നയിക്കുന്ന ആത്മീയ വെളിച്ചം മറ്റുള്ളവരുമായി പങ്കുവയ്ക്കുന്നു. ഈ വെളിച്ചം നമുക്ക് അദൃശ്യമായിരിക്കാം. എന്നാൽ അതിന്റെ വിശ്വാസം, നിശ്ചയം, തൃഷ്ണ, അനുഭൂതി എന്നിവ നാം അനുഭവിച്ചറിയുന്നു.

മലങ്കരയിലെ ജ്വലിക്കുന്ന ദിവ്യനക്ഷത്രമായ പരുമല തിരുമേനിയും സ്ലീബാദാസ സമൂഹ സ്ഥാപകനായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയും നമുക്ക് ആത്മീയ വെളിച്ചം പകർന്നു തന്നവരാണ്.

സ്നേഹത്തിന്റെയും ആർദ്രതയുടെയും പ്രത്യക്ഷ കിരണങ്ങളായ ജീവകാരുണ്യപ്രവർത്തനങ്ങൾ സഹജീവികൾക്ക് വെളിച്ചം നൽകുന്നു. സഭയിലെ എല്ലാ അംഗങ്ങളും ഈ ആത്മീയ പ്രകാശത്തിന്റെ വാഹകരാണ്.

ഇന്ന് നമുക്ക് ഒരു വലിയ കുറവുണ്ട്. ദശാംശം മുഴുവനായി ഭണ്ഡാരത്തിലേക്ക് കൊണ്ടുവരാത്ത സമൂഹമായി നാം അധഃപതിച്ചിരിക്കുന്നു.

ദശാംശം നൽകുന്നതിനെപ്പറ്റിയോ ആർക്ക് നൽകണമെന്നതിനെപ്പറ്റിയോ നമ്മുടെ വിശ്വാസികളിൽ ഒട്ടുവളരെ പേർക്കും ശരിയായ ധാരണയില്ല.

ജീവകാരുണ്യ പ്രവർത്തനങ്ങൾ ഉൾപ്പെടെ സഭയുടെ എല്ലാ ആവശ്യങ്ങൾക്കും വരുമാനം കണ്ടെത്തേണ്ടത് വിശ്വാസികളുടെ ദശാംശത്തിൽ നിന്നും നേർച്ചകാഴ്ചകളിൽ നിന്നുമാണ്.

അഭി. പത്രോസ് മാർ ഒസ്താത്തിയോസ്

**എന്റെ ആലയത്തിൽ ആഹാരം ഉണ്ടാകേണ്ടതിന് ദശാംശം മുഴുവനായി ഭണ്ഡാരത്തിലേക്ക് കൊണ്ടുവരുവിൻ എന്നാണ് യഹോവയുടെ കൽപന. (മലാഖി 3: 10)**

ഇത് സഭയുടെ വലിയ ജീവകാരുണ്യ ശുശ്രൂഷയെ ഓർമ്മിപ്പിക്കുന്നതാണ്. ദശാംശം മുഴുവനായി ദേവാലയത്തിൽ കൊണ്ടുവരേണ്ടത് വിശ്വാസിയുടെയും ശേഖരിക്കേണ്ടത് സഭയുടെയും ചുമതലയാണ്. ഇത് ലംഘിക്കപ്പെടുമ്പോൾ നാം ശാപഗ്രസ്തരാകുന്നു. നമ്മുടെ തർക്കങ്ങൾക്കും കേസുകൾക്കും നിത്യമായ പരിഹാരം ഉണ്ടായി ഒരു അനുഗ്രഹീത ജാതിയായി നാം തീരേണ്ടിയിരിക്കുന്നു. ദശാംശം നൽകുന്ന ജനത്തെ അനുഗ്രഹിക്കുന്ന വാക്കുകൾ മലങ്കരസഭയിലെ ഓരോ വിശ്വാസിയും ഹൃദയത്തിൽ കുറിച്ചിടേണ്ടതാണ്.

....നിങ്ങൾ മനോഹരമായൊരു ദേശം ആയിരിക്കയാൽ സകല ജാതികളും നിങ്ങളെ ഭാഗ്യവാൻമാർ എന്നു പറയും എന്നു സൈന്യങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു. (മലാഖി 3:12)

മനുഷ്യൻ അനുഭവിക്കുന്ന ഐശ്വര്യങ്ങളെല്ലാം ദൈവത്തിന്റെ ദാനമാകുന്നു. (സഭാപ്രസംഗി 3:13). അത് പങ്ക് വയ്ക്കപ്പെടാനുള്ളതാണ്. ധനമായിട്ടും സേവനമായിട്ടും നമുക്കുള്ളത് പങ്കുവച്ച് സഭയുടെ മഹത്തായ ജീവകാരുണ്യ ശുശ്രൂഷയിൽ പങ്കാളികളാകാൻ എല്ലാവരും കടപ്പെട്ടിരിക്കുന്നുവെന്ന ആഹ്വാനമാണ് ജോർജിയൻ മിററിന്റെ ഈ ലക്കം നൽകുന്നത്.

ദശാംശം മുഴുവനായി ഭണ്ഡാരത്തിൽ ശേഖരിക്കപ്പെടുവാൻ സഭ ഒരുക്കത്തോടെ പ്രാർത്ഥിക്കേണ്ട കാലമായിരിക്കുന്നു.

ദൈവം അനുഗ്രഹിക്കട്ടെ.

Alexander

**പി.എ. അലക്സാണ്ടർ**

## ജന്മദിനാശംസകൾ



**അഭി. തോമസ് മാർ അത്താനാസിയോസ്**
ചെങ്ങന്നൂർ ഭദ്രാസനം (ഏപ്രിൽ 3)



**അഭി. ഡോ. യൂഹാനോൻ മാർ ദിയസ്കോറസ്**
ചെന്നൈ ഭദ്രാസനം (ഏപ്രിൽ 8)



**അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ്**
യു.കെ, യൂറോപ്പ്, ആഫ്രിക്ക ഭദ്രാസനം. (മേയ് 3)



**അഭി. ഇയ്യോബ് മാർ പീലക്സിനോസ്**
ഡൽഹി ഭദ്രാസനം (മെയ് 8)



**അഭി. ജോസഫ് മാർ ദിവന്നാസിയോസ്**
കൊൽക്കത്ത ഭദ്രാസനം (ജൂൺ 15)



**അഭി. തോമസ് മാർ അത്താനാസിയോസ്**
കണ്ടനാട് ഈസ്റ്റ് ഭദ്രാസനം (ജൂൺ 28)

കവർ സ്റ്റോറി

# സഭയുടെ മിഷൻ വിജയിപ്പാൻ എന്തെല്ലാം ചെയ്യണം

■ ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത

**ദൈ**വകൃപയാൽ ജോർജിയൻ മിറർ എനിക്ക് ലഭിക്കുന്നതിനാൽ ഞാൻ സന്തുഷ്ടനാണ്. ചുരുക്കം പ്രതികൾ മാത്രമേ വായിക്കുവാൻ സാധിച്ചുള്ളൂ എങ്കിലും അവയെല്ലാം വളരെ പ്രയോജനമുള്ള ലേഖനങ്ങളാണ്.

ഇന്ത്യയിൽ 70.7 ശതമാനം കുഞ്ഞുങ്ങൾ വിളർച്ചയുള്ളവരാണെന്ന് ഹിന്ദു പത്രത്തിൽ വായിക്കുകയുണ്ടായി. നമ്മുടെ സഭ ആരാധനയിൽ മാത്രം 18 നൂറ്റാണ്ടുകൾ ഇന്ത്യയിൽ ജീവിച്ചുവെങ്കിലും പരുമല തിരുമേനി മുതൽ വിജാതീയ മിഷൻ തുടങ്ങി. നമുക്കെല്ലാം പ്രിയങ്കരനായിരുന്ന പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയാണ് 1914 ൽ സ്ലീബാദാസസമൂഹം ആരംഭിച്ചത്. 1976 ൽ പ. സുന്നഹദോസ് മിഷൻ ബോർഡ് രൂപീകരിക്കുകയും, മാവേലിക്കര മിഷൻ പരിശീലനകേന്ദ്രം ആരംഭിക്കുകയും ബലഹീനനും പാപിയുമായ എന്നെ മിഷൻ ബോർഡിന്റെ പ്രസിഡന്റ് ആക്കുകയും ചെയ്തു. ഇപ്പോഴും മിഷൻ ബോർഡിന്റെ ചുമതല അൽപമായി ചെയ്തുകൊണ്ടിരിക്കുന്നു. ദൈവകൃപയാൽ ഇന്ത്യയുടെ 8 സംസ്ഥാനങ്ങളിൽ ജീവകാരുണ്യ സ്ഥാപനങ്ങൾ (ബാല-ബാലിക ഭവനങ്ങൾ, ആശുപത്രികൾ, വൃദ്ധഭവനങ്ങൾ, എയിഡ്സ് രോഗികൾക്കുള്ള ദയാഭവൻ, കുഷ്ഠരോഗികളുടെ കുഞ്ഞുങ്ങൾക്കുള്ള ഭവനങ്ങൾ, ഭവനനിർമ്മാണ സഹായം, വിദ്യാഭ്യാസ സഹായം, വിവാഹ സഹായം മുതലായവ) ഭംഗിയായി നടന്നുവരുന്നു. ഇപ്പോൾ 13-ാമത്തെ ബാലഭവനം കോട്ടയത്ത് തിരുവാതുക്കൽ പണിതുകൊണ്ടിരിക്കുകയാണ്. 40 സെന്റ് സ്ഥലം സൗജന്യമായി കെ.ജെ. ഏബ്രഹാം സഭയ്ക്കായി തരികയുണ്ടായി. 37 ലക്ഷത്തിന് 37 സെന്റ് സ്ഥലം വിലയ്ക്കു വാങ്ങിയിട്ടുണ്ട്.



**സഭയുടെ ശ്വാസോച്ഛ്വാസം പ്രാർത്ഥനയും, തിരുവചനം ഭക്ഷണവും, മിഷൻ വ്യായാമവുമാണ്. ഇത് മൂന്നും ഒരുപോലെ പ്രാധാന്യമുള്ളവയാണ്.**

ദശാംശം എന്റെ പേർക്ക് അയയ്ക്കുന്ന അനേകരുണ്ട്. എന്നാൽ അതിൽ കൂടുതൽ തുക അയയ്ക്കുന്നവരാണ് അധികവും.

പഴയ നിയമത്തിലാണ് ദശാംശം നിർബന്ധമായി പിരിച്ചുകൊണ്ടിരുന്നത്. പുതിയ നിയമപ്രകാരം ഒന്നുമില്ലായ്മയിൽ നിന്ന് ലോകത്തെ സൃഷ്ടിച്ച ദൈവത്തിന്റേതാണ് ദൃശ്യവും അദൃശ്യവുമായ സകലതും.

"ദൈവം ഇല്ല എന്ന് മൂഢൻ തന്റെ ഹൃദയത്തിൽ പറയുന്നു" എന്ന വാക്യത്തിന്റെ അർത്ഥം ബുദ്ധിമാൻമാർ അത് പറയുകയില്ല എന്നുള്ളതാണ്. ഏദൻ തോട്ടം നട്ടവനേ നീയാണെൻ യുവമണവാളൻ എന്ന മണവാളനായ യേശുമശിഹ നിത്യ ദൈവത്തിന്റെ നിത്യ പുത്രനാണ്. **ആകയാൽ എല്ലാ ചെടികളും ഉണ്ടാക്കിയത് ദൈവം തന്നെയാണ്. അത് പറിച്ചുനടുന്ന നാം റീപ്ലാന്റേഴ്സ് മാത്രമാണ്, പ്ലാന്റേഴ്സ് അല്ല. ആകയാൽ ദശാംശം കൊടുത്ത ശേഷം ബാക്കി 90% സ്വന്തം ഇഷ്ടംപോലെ ചെലവഴിക്കാൻ ദൈവം അനുവദിക്കുന്നില്ല.**

**1. ദിന. 29:14-ൽ സകലവും നിങ്കൽ നിന്നല്ലോ വരുന്നത്. നിന്റെ കയ്യിൽ നിന്നും വാങ്ങി ഞങ്ങൾ നിനക്കു തരുന്നതേയുള്ളൂ. ചുരുക്കത്തിൽ പറഞ്ഞാൽ സത്യവിശ്വാസികളായ ക്രിസ്ത്യാനികളെല്ലാം മുഴുസ്വത്തിന്റെയും, കഴിവിന്റെയും സമയത്തിന്റെയും കാര്യവിചാരകൻമാരാണ്. ദൈവത്തോട് ചോദിച്ചിട്ടു വേണം സ്വന്തം ആവശ്യം പോലും നടത്തേണ്ടത്.**

മദ്യപാനമോ, ആഡംബരജീവിതമോ സത്യക്രിസ്ത്യാനിക്ക് അനുവദനീയമല്ല.

ജോർജിയൻ മിററിന്റെ വായനക്കാർക്കു വേണ്ടി പ്രാർത്ഥിക്കുകയും നിങ്ങളുടെ പ്രാർത്ഥനയിൽ പാപിയായ എന്നേയും കൂടെ ഓർക്കണമേ എന്നപേക്ഷിക്കുകയും ചെയ്യുന്നു.

പൊരുൾ അന്വേഷിക്കുകയാണ് ഡോ. പേരയിൽ ഈ ഗ്രന്ഥത്തിൽ. മലങ്കര നസ്രാണികളുടെ പൈതൃകവും പാരമ്പര്യവും അവതരിപ്പിച്ചുകൊണ്ടാണ് അദ്ദേഹം അഹത്തുള്ള ബാവയുടെ രക്തസാക്ഷിത്വത്തിൽ എത്തുന്നത്. റോമാ നുകത്തിൽ അരനൂറ്റാണ്ട് കഴിഞ്ഞെങ്കിലും നസ്രാണികളുടെ പൗരുഷവും ധീരതയും അവസരത്തിനൊത്ത് ഉയർന്നത് ഈ പാരമ്പര്യം കൊണ്ടാണെന്നു സൂചിപ്പിക്കാനാണ് പശ്ചാത്തല വിവരണം അൽപം ദീർഘമായി അദ്ദേഹം പറയുന്നത്.

അഹത്തുള്ള ബാവയെപ്പറ്റി ഡോ. പേരയിൽ അവതരിപ്പിക്കുന്ന ചരിത്രപരമായ വിശകലനങ്ങളും വസ്തുതകളും നമുക്കു സ്വീകാര്യവും അസ്വീകാര്യവും ആയി തോന്നാം. ഇതെല്ലാം നമ്മുടെ ചിന്തയ്ക്കു വിധേയമാക്കേണ്ട കാര്യങ്ങളാണ്. ലഭിച്ച വിവരങ്ങളെല്ലാം അദ്ദേഹം സമാഹരിച്ചിരിക്കുകയാണ്.

കൂനൻകുരിശ് പ്രഖ്യാപനത്തിൽ പങ്കെടുത്ത തുമ്പമൺ വലിയ പള്ളിയിലെ പ്രതിനിധികൾ മാത്രമാണ് പിൽക്കാലത്ത് അഹത്തുള്ള ബാവയെ സ്മരിച്ചതെന്നു ഓർക്കുമ്പോൾ രക്തസാക്ഷികളെ മറക്കുന്ന ചരിത്രത്തെപ്പറ്റി ഒരു നിമിഷം ഞാൻ ചിന്തിച്ചുപോയി. ടിപ്പുവിന്റെ പടയോട്ട കാലത്തു മലങ്കരസഭയിലെ എത്രയോ അജ്ഞാതർ ചാട്ടുകുളങ്ങര-പാലൂർ പ്രദേശത്ത് കൊല്ലപ്പെട്ടിട്ടുണ്ട്. സഭയുടെ വിശ്വാസത്തിൽ അടിയുറച്ചുനിൽക്കാൻ തുനിഞ്ഞപ്പോൾ അവർക്കു ടിപ്പുവിന്റെ വാളിന് ഇരയാകേണ്ടിവന്നു. കൂനൻകുരിശിന്റെ ഓർമ്മയും അഹത്തുള്ള ബാവയുടെ ഓർമ്മയും സമന്വയിപ്പിച്ചുകൊണ്ട് തുമ്പമൺ വലിയപള്ളിയിൽ ഇപ്പോഴും ആ പുണ്യാത്മാവിനെ സ്മരിക്കുന്നു. മാവേലിക്കര പുതിയകാവ് പള്ളിയിലും അഹത്തുള്ളയെ അനുസ്മരിക്കുന്ന ചടങ്ങുകളുണ്ട്.

ഡോ. പേരയിലിന്റെ ഈ പുസ്തകം വായിച്ചപ്പോൾ എന്റെ മനസ്സിൽ ചരിത്രത്തിന്റെ നൂലാമാലകൾ ഒന്നുമില്ല. അവശേഷിക്കുന്നതു ഭക്തി മാത്രം. അഹത്തുള്ള ബാവയാണല്ലോ കൂനൻകുരിശിന്റെ കാരണക്കാരൻ എന്നാണ് ഞാൻ ഭക്തിപൂർവ്വം ഓർക്കുന്നത്.





FORM IV
STATEMENT OF OWNERSHIP AND OTHER
PARTICULARS ABOUT NEWSPAPER

**Georgian Mirror**

| | | |
|---|---|---|
| 1. Place of Publication | : | Palarivattom, Ernakulam, Kochi-682 025, Kerala State |
| 2. Periodicity of its publication | : | Quarterly |
| 3. Printer's Name | : | Mathew Alexander |
| Nationality | : | Indian |
| Address | : | St. George Orthodox Valiyapally, Palarivattom, Kochi-25 |
| 4. Publisher' Name | : | Mathew Alexander |
| Nationality | : | Indian |
| Address | : | St. George Orthodox Valiyapally, Palarivattom, Kochi-25 |
| 5. Editor's Name | : | P.A. Alexander |
| Nationality | : | Indian |
| Address | : | St. George Orthodox Valiyapally, Palarivattom, Kochi-25 |

6. Name and address of the individuals who own the newspaper and partners or share holders holding more than one percent of the total capital — The Managing Committee, St. George Orthodox Valiyapally, Palarivattom, Kochi - PIN- 682 025

I, Mathew Alexander hereby declare that the particulars given above are true to the best of my knowledge and belief.

30.03.2010

Sd/-
Publisher

# കൊച്ചിയിൽ ഓർത്തഡോക്സ് ചരിത്രസംഗമം
# മെൽത്തോ 2010

▪ GM Team



**വിശ്വാസസംഗമം** : മലങ്കരസഭയുടെ 20 നൂറ്റാണ്ട് നീണ്ട ജൈത്രയാത്രയിൽ സംഭവബഹുലമായ ഒട്ടേറെ രംഗങ്ങൾക്ക് സാക്ഷ്യം വഹിച്ച കൊച്ചിയിൽ സ്വതന്ത്ര ഭാരതസഭാചരിത്രത്തിന് ഒരു പുതിയ അദ്ധ്യായം.

രണ്ടാം കൂനൻകുരിശുസത്യം എന്ന് വിശേഷിപ്പിക്കപ്പെട്ട ചരിത്രസമ്മേളനമായിരുന്നു കൊച്ചി നഗരത്തിലെ ഒൻപതു പള്ളികളുടെ സംയുക്ത കൺവെൻഷൻ. കൊച്ചി കായലിലെ ഇളംകാറ്റ് തലോടുന്ന രാജേന്ദ്ര മൈതാനിയിൽ മാർച്ച് 7 മുതൽ 9 വരെ നടന്ന മൂന്നുദിവസത്തെ എറണാകുളം ഓർത്തഡോക്സ് കൺവെൻഷനിൽ ആയിരക്കണക്കിന് വിശ്വാസികളാണ് പങ്കെടുത്തത്. മെൽത്തോ 2010 *(Greek Word meaning 'Word of God')* എന്ന് നാമകരണം ചെയ്യപ്പെട്ട ഈ സമ്മേളനം കൊച്ചിയിലെ സത്യവിശ്വാസികളുടെ ചിരകാലാഭിലാഷത്തിന്റെ പൂർത്തീകരണമായി.




**പുതിയ തുടക്കം** : മെൽത്തോ 2010 ഉദ്ഘാടനം ചെയ്തുകൊണ്ട് ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ബാവ പൗലോസ് മാർ മിലിത്തിയോസ് പ്രസംഗിക്കുന്നു. കൊച്ചി ഭദ്രാസന മെത്രാപ്പോലീത്ത ഡോ. യാക്കോബ് മാർ ഐറേനിയോസ്, അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്ത അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ്, മുഖ്യപ്രസംഗകനായ ഫാ. ഡോ. ടി.ജെ. ജോഷ്വാ എന്നിവർ വൈദികരോടൊപ്പം വേദിയിൽ

കൊച്ചിയിൽ ഒരു ഓർത്തഡോക്സ് ഐക്യകൺവെൻഷൻ ആരംഭിച്ചത് ഉചിതമായെന്നും ദൈവാനുഗ്രഹത്താൽ ഇത് കൂടുതൽ വളർന്ന് ശക്തിപ്രാപിക്കുമെന്നും ഉദ്ഘാടനപ്രസംഗത്തിൽ ശ്രേഷ്ഠ നിയുക്തബാവ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി പറഞ്ഞു.

“എന്റെ മുൻഗാമികളായ പിതാക്കന്മാർ പണിതുയർത്തിയ പടികളിൻമേൽ ചവിട്ടി നിന്നുകൊണ്ടാണ് ഇതിന് തുടക്കമിട്ടത്,” കൊച്ചി ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്ത അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് വിനയാന്വിതനായി പറഞ്ഞു.

ഒന്നാം ദിവസത്തെ സമ്മേളനത്തിൽ പങ്കെടുത്ത അങ്കമാലി ഭദ്രാസനാധിപൻ അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് തിരുമേനി ഈ സമ്മേളനത്തെ അനുഗ്രഹിക്കുകയും വരുംവർഷങ്ങളിൽ കൂടുതൽ പേർക്ക് പങ്കെടുക്കാൻ കഴിയുന്ന മഹാസമ്മേളനമായിത്തീരാൻ അങ്കമാലി ഭദ്രാസനത്തിന്റെ പിന്തുണ അറിയിക്കുകയും ചെയ്തു.

ഒന്നാം ദിവസം വൈദിക സെമിനാരി വൈസ് പ്രിൻസിപ്പൽ ഫാ.ഡോ. ടി.ജെ. ജോഷ്വാ വചനപ്രസംഗം നടത്തി. യജമാന്മാരേ, രക്ഷപ്രാപിക്കുവാൻ ഞാൻ എന്തു ചെയ്യണം (അപ്പൊ. പ്ര 16:30) എന്നതായിരുന്നു വിഷയം.

രക്ഷപ്രാപിക്കുക എന്നത് തുടർ പ്രക്രിയയാണ്. മാമോദീസയാൽ ഈ പ്രക്രിയയ്ക്ക് തുടക്കം കുറിച്ച് കൗദാശിക ജീവിതത്തിൽ കൂടെ അത് തുടരുന്നു. അതിന്റെ പൂർണ്ണത ക്രിസ്തുവിന്റെ രണ്ടാം വരവിലാണ്. “രക്ഷിക്കപ്പെട്ടോ?” എന്ന ചില സഭാവിഭാഗക്കാരുടെ ചോദ്യത്തിനു മുൻപിൽ ഈ സത്യം നാം വിസ്മരിക്കരുതെന്ന് ജോഷ്വാ അച്ചൻ പറഞ്ഞു.

രണ്ടാം ദിവസം പ്രഭാതത്തിൽ ഫാ. ഡോ. ഓ. തോമസ് ‘സ്ത്രീശാക്തീകരണം ക്രിസ്തീയ കുടുംബത്തിൽ’ എന്ന വിഷയത്തെപ്പറ്റി ക്ലാസ്സെടുത്തു.



രണ്ടാം ദിവസത്തെ പ്രധാനസമ്മേളനത്തിൽ കൊല്ലം ഭദ്രാസനമെത്രാപ്പോലീത്ത അഭി. സഖറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്ത പ്രസംഗിക്കുന്നു.



അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് അനുഗ്രഹ പ്രഭാഷണം നടത്തുന്നു.

എറണാകുളത്ത് ഒരു പൊതു ഓർത്തഡോക്സ് കൺവെൻഷൻ സംഘടിപ്പിക്കണമെന്ന സ്വപ്നം പൂവണിഞ്ഞതിൽ മുൻ കൊച്ചി ഭദ്രാസനമെത്രാപ്പോലീത്തയും ഇപ്പോഴത്തെ കൊല്ലം ഭദ്രാസനാധിപനുമായ അഭി. സഖറിയ മാർ അന്തോണിയോസ് തിരുമേനി സന്തുഷ്ടി പ്രകടിപ്പിച്ചു.

ഫാ. വർഗ്ഗീസ് വർഗ്ഗീസ് മീനടം പ്രധാന സുവിശേഷപ്രസംഗം നടത്തി. 'ഞാൻ എന്റെ കണ്ണ് പർവ്വതങ്ങളിലേക്ക് ഉയർത്തുന്നു' (സങ്കീ. 121:1) അടിസ്ഥാനമാക്കിയാണ് അച്ചൻ പ്രസംഗിച്ചത്.

''പഴയനിയമകാലത്ത് സീനായ്, ഹോറേബ്, മോറിയ തുടങ്ങിയ പർവ്വതങ്ങൾ ദൈവ സാന്നിദ്ധ്യത്തിന്റെ പ്രതീകങ്ങൾ ആയിരുന്നു. പഴയനിയമരഹസ്യങ്ങൾ പുതിയനിയമം കാലത്ത് യേശുക്രിസ്തുവിൽകൂടി യാഥാർത്ഥ്യവൽക്കരിക്കപ്പെട്ടതായി കാണുവാൻ സാധിക്കും" വർഗ്ഗീസ് അച്ചൻ തന്റെ പ്രസംഗത്തിൽ പറഞ്ഞു.

മൂന്നാം ദിവസം (മാർച്ച് 9) രാവിലെ ഫാ. ഡോ. ഒ. തോമസ് മുതിർന്ന വിശ്വാസികൾക്ക് 'ജീവിത സായാഹ്നത്തിന്റെ സുവർണ്ണത' എന്ന വിഷയത്തിൽ ക്ലാസ്സെടുത്തു.

കൺവെൻഷന്റെ അവസാനദിവസം മുഖ്യപ്രഭാഷണം നടത്തിയത് ജോസഫ് സാമുവൽ അച്ചനായിരുന്നു. 102-ാം സങ്കീർത്തനത്തിലെ അരിഷ്ടന്റെ പ്രാർത്ഥന ആസ്പദമാക്കിയാണ് അച്ചൻ പ്രസംഗിച്ചത്. ഞാൻ മരുഭൂമിയിലെ വേഴാമ്പൽ പോലെ ആകുന്നു; ശൂന്യസ്ഥലത്തെ മൂങ്ങാപോലെ ആകുന്നു. ഞാൻ ഉറക്കമിളച്ചിരിക്കുന്നു; വീടിനുമുകളിൽ തനിച്ചിരിക്കുന്ന കുരുവിപോലെ ആകുന്നു. സങ്കീ (102:6,7) വാക്യങ്ങൾ ഉദ്ധരിച്ചു നടത്തിയ പ്രസംഗം അനേകം ഹൃദയങ്ങളെ സ്പർശിച്ചു.



വെളിച്ചമേ നയിച്ചാലും : അഭി. ഐറേനിയോസ് തിരുമേനി വൈദികർക്ക് വെളിച്ചം പകർന്നു നൽകുന്നു.

സമാപനസമ്മേളനത്തിൽ കൊച്ചി ഭദ്രാസന മെത്രാപ്പോലീത്ത അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനി സന്ദേശം നൽകി. ഇത് പൂർവ്വാധികം ഭംഗിയായി മുന്നോട്ടുകൊണ്ടുപോകുവാൻ തിരുമേനി ആഹ്വാനം ചെയ്തു.

**കത്തിച്ച മെഴുകുതിരികളുമായി അനേകായിരങ്ങൾ മദ്ധ്യസ്ഥപ്രാർത്ഥന നടത്തിയത് ഈ സമ്മേളനത്തിലെ അവിസ്മരണീയമായ കാഴ്ചയായിരുന്നു.** "ഈ നഗരത്തിന്റെ വിളക്കായി നാം മാറുന്നു. ഇതിന്റെ പ്രകാശം നാനാദിക്കിലേക്കും പരക്കുന്നു,"തിരുമേനി പറഞ്ഞു. ഈ കൺവെൻഷന്റെ വിജയത്തിനായി പ്രവർത്തിച്ച വൈദികർ, ഇടവകകളിലെ നേതാക്കൾ, ഗായകസംഘം എന്നിവരെ തിരുമേനി പ്രത്യേകം അഭിനന്ദിച്ചു. "വരുംവർഷങ്ങളിൽ അവരുടെ പ്രവർത്തനം ഈ കൺവെൻഷന്റെ ശക്തിയാകട്ടെ, " തിരുമേനി പറഞ്ഞു.

അവസാനദിവസത്തെ സ്തോത്രകാഴ്ച മട്ടാഞ്ചേരിയിൽ പണി പുരോഗമിക്കുന്ന കൂനൻകുരിശ് സത്യം പള്ളിക്കായി നൽകിയത് ഈ യോജിച്ചുള്ള പ്രവർത്തനത്തിന്റെ വിജയമാണ്.

**വിദേശാധിപത്യത്തിന്റെ നുകത്തിൻ കീഴിൽ ഞെരിഞ്ഞമർന്ന മലങ്കരസഭയുടെ സ്വത്വബോധം വീണ്ടെടുത്തത് 1653 ജനുവരി 3 ൽ മട്ടാഞ്ചേരിയിൽ നടന്ന കൂനൻകുരിശുസത്യമായിരുന്നു.** ഇത് ഭാരതത്തിൽ ഒരു വിദേശശക്തിക്കെതിരെ നടന്ന ആദ്യത്തെ സ്വാതന്ത്ര്യസമരമാണ്. നിർഭാഗ്യകരമെന്നു പറയട്ടെ, പാശ്ചാത്യ വിദേശസഭയുമായി ബന്ധം തങ്ങൾക്കും തലമുറകൾക്കും ഇനിയില്ലെന്ന് കൂനൻകുരിശിൽ സത്യം ചെയ്തവർ സത്യലംഘനം നടത്തി കൊച്ചിയിലെ വിശ്വാസികളെയും പള്ളികളും സ്വത്തുക്കളും വീണ്ടും വിദേശ തടവറയിൽ എത്തിക്കുകയാണുണ്ടായത്.



കൊച്ചിക്ക് വെളിച്ചം : സത്യവിശ്വാസികൾ കത്തിച്ച മെഴുകുതിരികളുമായി പ്രാർത്ഥനയിൽ

വേദവിചാരം



# അനീതികൾ നിലനിർത്തുന്നത് ദൈവമോ?

■ ഫാ. ഡോ. കുര്യാക്കോസ് തണ്ണിക്കോട്ട്

**ചോദ്യം:** *കുടിലിൽ ഏഴു വയസ്സുകാരന്റെ നിഷ്കളങ്കമായ പ്രാർത്ഥന: "അച്ഛന് എന്നും പണി വേണേ; ചേച്ചി പരീക്ഷ ജയിച്ചിട്ട്, ജോലി കിട്ടണേ; അമ്മയുടെ വേദന മാറ്റണേ; ഞങ്ങൾക്ക് എന്നും കഞ്ഞി ഉണ്ടാവണേ".*

*അയൽപക്കത്ത് ബംഗ്ലാവിലും നിത്യം പ്രാർത്ഥനയുണ്ട് : "കർത്താവേ, കായലോരത്തെ ഞങ്ങളുടെ ഫ്ളാറ്റിന്റെ പണി വേഗത്തിൽ തീർന്ന് അങ്ങോട്ടു താമസം മാറ്റാൻ സാധിക്കണമേ. ഫോക്സ് വാഗൺ നല്ല വിലയ്ക്ക് വിറ്റിട്ട് പുതിയ ഒരു ബൻസ് വാങ്ങാൻ കൃപ ചെയ്യണമേ. മോന്റെ പ്രമോഷന്റെ കാര്യം കർത്താവിന്റെ മുമ്പിൽ വെയ്ക്കുന്നു.... യേശുക്രിസ്തുവിന്റെ ധന്യനാമത്തിൽ താഴ്മയായി അപേക്ഷിക്കുന്നു. സ്തോത്രം, ഹാലേലുയ്യാ, സ്തോത്രം. പ്രാർത്ഥന കേട്ട് അനുഗ്രഹിച്ചതിനായി സ്തോത്രം. ആമീൻ"*

*ധനവാന്റെ പ്രാർത്ഥനയിൽ പ്രസാദിക്കുകയും ബാലന്റെ യാചനയ്ക്കു മുഖം തിരിക്കുകയും ചെയ്യുന്ന കർത്താവല്ലേ ഭൂമിയിൽ കൊടിയ അനീതികൾ നിലനിർത്തുന്നത്?*

*- റോയ്സ് മാമ്മൻ, ജയ്പൂർ*

**ഉത്തരം:** പ്രപഞ്ചത്തിലെ വലിയ കാര്യങ്ങളൊന്നും മനുഷ്യർക്ക് (സയൻസിൽ) ഇപ്പോഴും വെളിവായി വന്നിട്ടില്ല. മറഞ്ഞിരിക്കുന്ന വളരെ രഹസ്യങ്ങൾ, നമ്മുടെ ചിന്താശക്തിക്ക് പിടിനൽകാതെ ഇന്നും അവശേഷിക്കുന്നു. ഈ ചോദ്യത്തിൽ ധനവാന്റെ പ്രാർത്ഥന കേട്ടുവെന്നും, ദരിദ്രനായ ബാലന്റെ യാചനയ്ക്ക് മുഖം തിരിച്ചുകളഞ്ഞു എന്നും കണ്ടെത്തിയത് എങ്ങനെയാണ്? എത്രയോ ദരിദ്രർ സമ്പന്നരായി മാറിയിരിക്കുന്നു. എത്രയോ സമ്പന്നർ ദരിദ്രരായി തീർന്നിട്ടുമുണ്ട്. ആകയാൽ ദൈവത്തെ പഴിചാരുന്നതിന് മുമ്പ് 73-ാം സങ്കീർത്തനം ഒന്ന് മനസ്സിരുത്തി വായിക്കുക. **"ദുഷ്ടൻമാർ പുല്ലുപോലെ മുളയ്ക്കുന്നതും, നീതികേടു പ്രവർത്തിക്കുന്നവരൊക്കെയും തഴയ്ക്കുന്നതും എന്നേക്കും നശിച്ചുപോകേണ്ടതിന്നാകുന്നു" സങ്കീ. 92:7.** പകലും, രാത്രിയും, നൻമയും തിൻമയും, സമ്പന്നനും, ദരിദ്രനും ഈ വിധമായ വിരുദ്ധതകൾ സൃഷ്ടിസ്വഭാവത്തിലുൾപ്പെട്ടതാണ്. "യഹോവ സകലത്തെയും തന്റെ ഉദ്ദേശത്തിനായി ഉണ്ടാക്കിയിരിക്കുന്നു. അനർത്ഥദിവസത്തിനായി ദുഷ്ടനെയും കൂടെ" (സദൃ. 16 :4). ധനവാനെയും ദരിദ്രനെയും ഉണ്ടാക്കിയത് ദൈവം തന്നെയാണ്. (സദൃ. 22 : 2) എന്തിന്? എന്തുകൊണ്ട്? എന്ന് ചോദിക്കാൻ നാം എന്തുള്ളു? മെനയപ്പെട്ടവൻ മെനഞ്ഞവനോട് ചോദ്യം ചോദിക്കണമോ? **നമ്മുടെ ഇടയിൽ ദരിദ്രരുണ്ടെങ്കിൽ സമ്പന്നർ ഭയപ്പെടേണ്ടിയിരിക്കുന്നു**. ആവ. 15 : 7-11 വരെ വായിച്ചാൽ ദരിദ്രനെഎന്തിനു നിലനിർത്തിയിരിക്കുന്നു എന്നു ഗ്രഹിക്കുവാൻ സാധിക്കുമെന്നാണ് എന്റെ ബോദ്ധ്യം.

**ചോദ്യം** : *വി. വേദപുസ്തകത്തിൽ മലാഖി 3-ാം അധ്യായം 10-ാം വാക്യത്തിൽ ഇപ്രകാരം പറയുന്നു. "എന്റെ ആലയത്തിൽ ആഹാരം ഉണ്ടാകേണ്ടതിന് നിങ്ങൾ ദശാംശം മുഴുവൻ ഭണ്ഡാരത്തിലേക്ക് കൊണ്ടുവരുവിൻ....."*

*ഇവിടെ പറയുന്നതുപോലെ ദശാംശം മുഴുവൻ ഭണ്ഡാരത്തിൽ ഇടണമെന്നാണോ അർത്ഥമാക്കുന്നത്. അതോ ജീവകാരുണ്യ പ്രവർത്തനങ്ങൾക്കും ഇതിൽ ഒരംശം കൊടുക്കേണ്ടതല്ലേ?*

*ദശാംശവും ചാരിറ്റിയും രണ്ടും ഒന്നാണോ അതോ രണ്ടും രണ്ടാണോ.*

*- അഡ്വ. അന്നമ്മ കുര്യൻ, കൊച്ചി*

**ഉത്തരം:** ന്യായപ്രമാണപ്രകാരം ദശാംശം ലേവ്യർക്കുള്ള അവകാശമാണ്. ലേവ്യർക്ക് മറ്റു ഗോത്രങ്ങളെപ്പോലെ ഭൂമിയിൽ ഓഹരി നൽകാതെ മറ്റ് ഗോത്രങ്ങളുടെ വിഹിതത്തിൽ നിന്ന് ദശാംശം എടുത്തു നൽകുകയായിരുന്നു. ലേവ്യർ പിരിക്കുന്ന ദശാംശത്തിന്റെ ദശാംശം യഹോവയ്ക്കുള്ളതായിരുന്നു. അത് അഹറോനെഏൽപ്പിക്കണം (സംഖ്യ. 18:25-32 വായിക്കുക)

മലാഖി മൂന്നാം അധ്യായത്തിൽ ദശാംശം മുഴുവനും ഭണ്ഡാരത്തിൽ കൊണ്ടുവരുവിൻ എന്ന് പറഞ്ഞിരിക്കുന്നതിനാൽ അത് മൂന്നാം വർഷത്തെ ദശാംശം ആകുന്നുയെന്നു വ്യക്തമാകുന്നു. എന്തെന്നാൽ മൂന്നാം വർഷത്തെ ദശാംശം നീക്കിവച്ച് അത് മുഴുവനും ചാരിറ്റിയായി ഉപയോഗിക്കണമെന്ന് ന്യായപ്രമാണ കൽപനയുണ്ട്. (ആവ. 14:28-29; 26: 12-14) ദശാംശവും ചാരിറ്റിയും തമ്മിൽ ഇപ്രകാരം ബന്ധപ്പെട്ടിരിക്കുന്നു. എന്നാൽ ദശാംശം കൊടുത്താൽ ബാധ്യത തീരുന്നില്ല. വഴിപാടുകൾ, സ്വമേധാദാനങ്ങൾ, ദരിദ്രനായ സഹോദരനു നൽകേണ്ട വീതങ്ങൾ (ആവ. 15:7-11) സ്വന്തകുടുംബക്കാർക്കുള്ള വീതങ്ങൾ (1 തീമോ. 5:8) ഇതെല്ലാം കൂടെ നീക്കിവയ്ക്കുമ്പോൾ ദശാംശത്തിനെക്കാൾ ഇരട്ടിയായ സംഖ്യ ധർമ്മകാര്യങ്ങൾക്കായി ചിലവാക്കേണ്ടതുണ്ട്. ചാരിറ്റി പ്രവർത്തനം ദശാംശത്തിൽ തീരുന്നില്ലയെന്ന് ഗ്രഹിച്ചാലും.

---



എ.ജി. അവറാച്ചന്റെ നേതൃത്വത്തിൽ മെൽത്തോ ഗായകസംഘം ഹൃദ്യമായ ഗാനങ്ങൾ ആലപിക്കുന്നു

**സത്യവിശ്വാസം ഉന്മൂലനം ചെയ്യാനാവില്ലെന്ന് തെളിയിക്കുന്നതായിരുന്നു കൊച്ചിയിലെ ഓർത്തഡോക്സ് വിശ്വാസികളുടെ മെൽത്തോ 2010.**

എറണാകുളത്തെ വിവിധ ഓർത്തഡോക്സ് ദേവാലയങ്ങൾ ഇദംപ്രഥമമായി നടത്തിയ സംയുക്ത കൺവെൻഷൻ വൻമാധ്യമ ശ്രദ്ധയാകർഷിച്ചിരുന്നു.

തുടർന്നുള്ള വർഷങ്ങളിൽ കൂടുതൽ ഭംഗിയായി ഈ മഹാസമ്മേളനം നടത്തുന്നതിനുള്ള പ്രചോദനം കൂടിയായിരുന്നു ഈ വർഷത്തെ കൺവെൻഷൻ.

ഇരുളും വെളിച്ചവും



# വിശ്വാസസ്ഥിരത ആത്മീയ വളർച്ചയ്ക്ക് ആവശ്യം

■ ഫാ. ഡോ. ഓ. തോമസ്

**ചോദ്യം** : കഴിവുള്ള ഞായറാഴ്ചകളിലെല്ലാം കുടുംബമായി പള്ളിയിൽപോകുന്ന ഓർത്തഡോക്സ് വിശ്വാസിയാണ് ഞാൻ. ഞാനും ഭാര്യയും കൊച്ചിയിലെ പ്രമുഖ പൊതുമേഖലാ സ്ഥാപനങ്ങളിൽ നല്ല നിലയിൽ ജോലി ചെയ്യുന്നു. അഞ്ചുവയസ്സും രണ്ടുവയസ്സും പ്രായമുള്ള രണ്ട് ആൺമക്കളോടൊപ്പം കൊച്ചിയിൽ തന്നെ സ്വന്തം ഫ്ളാറ്റിൽ താമസിക്കുന്നു.

ചില സുഹൃത്തുക്കളുടെ നിർബന്ധപ്രകാരം കുറെക്കാലമായി അവരുടെ വീടുകളിൽ നടന്നുവരുന്ന പെന്തക്കോസ്ത് പ്രാർത്ഥനകളിൽ പങ്കെടുക്കുന്നു. പിന്നീട് ആഴ്ചയിൽ ഒരു തവണ വീതം ഭാര്യയുടെ ആഗ്രഹപ്രകാരം ഞങ്ങളുടെ ഫ്ളാറ്റിലും ഇപ്രകാരം പ്രാർത്ഥന പാസ്റ്ററുടെ നേതൃത്വത്തിൽ ഇപ്പോൾ നടന്നുവരുന്നു.

പെന്തക്കോസ്ത് രീതിയിലുള്ള പ്രാർത്ഥനയിൽ ശക്തമായ എതിർപ്പുള്ളവരാണ് നാട്ടിലെ തറവാട്ടിലുള്ള എന്റെ മാതാപിതാക്കളും സഹോദരനും. അടുത്തകാലത്ത് വിമാനത്തിൽ വച്ച് മാർത്തോമ്മാ സഭാംഗമായ പ്രശസ്തനായ ഒരു സൈക്കോളജിസ്റ്റിനെ പരിചയപ്പെടാനായി.

ഓർത്തഡോക്സ് സഭാവിശ്വാസത്തിൽ പള്ളിയിൽ തുടരുകയും വീട്ടിൽ പെന്തക്കോസ്ത് രീതിയിൽ പ്രാർത്ഥിക്കുകയും ചെയ്യുന്നത് കുട്ടികളിൽ ആശയക്കുഴപ്പത്തിന് ഇടയാക്കുമെന്നും അങ്ങനെയുള്ള കുട്ടികൾ വളരുമ്പോൾ വിശ്വാസത്തിൽ ഉറപ്പില്ലാത്തവരും തൽഫലമായി ആത്മധൈര്യമില്ലാത്തവരും നേതൃത്വശേഷിയില്ലാത്തവരുമായി തീരാനാണ് സാധ്യതയെന്നും അദ്ദേഹം എന്നോട് പറഞ്ഞു.

'A man with two watches is never sure 'bout time' എന്ന് അദ്ദേഹം പറഞ്ഞത് എന്നെ ചിന്തിപ്പിച്ചു.

ഇക്കാര്യത്തിൽ ബഹുമാനപ്പെട്ട അച്ചന്റെ ഉപദേശം സ്വീകരിക്കാമെന്ന് ഞാനും ഭാര്യയും കൂടി തീരുമാനിച്ചു.

ദയവായി ഒരു മറുപടി ജോർജിയൻ മിററിൽ കൂടി നൽകണമെന്ന് അപേക്ഷിക്കുന്നു.

**മാത്യു തോമസ്**
കൊച്ചി

**ഉത്തരം:** ഈ കാര്യത്തിൽ ഒരു മാർഗ്ഗനിർദ്ദേശം തേടാൻ ഉണ്ടായ സൻമനസ്സിനെ ശ്ലാഘിക്കട്ടെ. സാഹചര്യങ്ങളുടെയും സുഹൃത്തുക്കളുടെയും നിർബന്ധത്തിനു വഴങ്ങി വിശ്വാസകാര്യങ്ങളിൽ വളരെ ഇളവു സ്വീകരിക്കുന്ന രീതി നമ്മുടെ ഇടയിൽ വർധിച്ചുവരുന്നുണ്ട്. മാത്യു തോമസിന് നൽകുന്ന ഈ മറുപടി അവർക്കു കൂടി പ്രയോജനപ്പെടുമെങ്കിൽ നന്ന് എന്ന് കൂടി ആശിക്കുന്നു.

വീടുകളിലെ അമ്മമാർ പണ്ടു പറയുന്ന ഒരു കാര്യമുണ്ട്: പല വീടുകളിൽ നിന്ന് കഴിച്ചു തുടങ്ങിയാൽ വീട്ടിലെ ഭക്ഷണത്തിന് രുചിയുണ്ടാവില്ല. ഇതിൽ വലിയ ഒരു വാസ്തവമുണ്ട്. പല കൂട്ടായ്മകളിൽ സംബന്ധിച്ചു തുടങ്ങിയാൽ ആദ്യം സ്വന്ത വീട്ടിലെ വിശ്വാസത്തിന്റെ ആസ്വാദ്യം കുറയും. കുറച്ചുകഴിയുമ്പോൾ കുടി നടക്കുന്ന കൂട്ടായ്മകളിലെ വിഭവങ്ങൾക്കും രുചികുറഞ്ഞ് ഒടുവിൽ ഒന്നിനോടും താൽപര്യമില്ലാതായിത്തീരും. അനേകരിൽ ഇത് സംഭവിക്കുന്നുണ്ട്.

കടുത്ത നിരീശ്വരവാദികൾ ഒഴികെയുള്ള എല്ലാ മനുഷ്യർക്കും ദൈവവുമായി ബന്ധപ്പെടുന്ന ഏതെങ്കിലും ആത്മീയ പാരമ്പര്യങ്ങളുമായി ബന്ധമുണ്ട്. എല്ലാറ്റിനും അതിന്റേതായ നൻമയും, അതുപോലെ കുറവുകളും പോരായ്മകളും കാണും. പരിപൂർണത എവിടെയും ദർശിക്കാനാവുകയില്ല. അതു ദൈവത്തിൽ മാത്രമേയുള്ളൂ. നമുക്കു സ്വീകരിക്കാനാവുന്നത് ഏറ്റവും മെച്ചമായതിനെ സ്വീകരിക്കുക എന്ന വഴിയേയുള്ളു. ഏറ്റം മെച്ചമെന്ന് ഓരോ സഭാ വിഭാഗങ്ങളും അവകാശപ്പെടുമെങ്കിലും അതിലും മെച്ചമേതെന്ന് കണ്ടെത്തുവാൻ ചില മാനദണ്ഡങ്ങൾ നാം സ്വീകരിക്കുന്നതു കൊള്ളാം. ഓർത്തഡോക്സ് ആത്മീയതയിലും പരിമിതികൾ കാണാം. എന്നിരുന്നാലും ഏകദേശം 20 നൂറ്റാണ്ടുകളിലെ സമ്മർദ്ദങ്ങളെ അതിജീവിച്ചു നിന്നിട്ടുള്ളതും, അനേകം പിതാക്കൻമാരുടെയും, സാധാരണക്കാരുടെയും ജീവിതത്തിൽ പരീക്ഷിച്ചു വളർത്തിയെടുത്തിട്ടുള്ളതുമായ ചില അടിസ്ഥാനങ്ങൾ ആ പാരമ്പര്യത്തിലുണ്ട്. ആത്മ, ശരീര, മനസ്സുകളെ സംയോജിപ്പിച്ചുകൊണ്ട് ആരാധനവഴി ദൈവത്തോടും, സ്നേഹം, ശുശ്രൂഷ, ത്യാഗം തുടങ്ങിയ സുകൃതങ്ങളാൽ സഹോദരങ്ങളോടും ബന്ധം വളർത്തിയെടുക്കുന്ന ശരിയായ ഒരു ആത്മീയതയുടെ അടിത്തറ ഓർത്തഡോക്സിക്കുണ്ട്. ദൈവസന്നിധിയിലേക്കു വളരുന്നതിൽ തടസ്സം നിൽക്കുന്ന, തിൻമയോടു പോരാടാൻ നോമ്പും, ഉപവാസവും തുടങ്ങിയ നിഷ്ഠകളും ഓർത്തഡോക്സ് ആത്മീയതയിൽ വളരെ പ്രാധാന്യമുള്ളതാണ്. അതേ സമയം ഓർത്തഡോക്സ് ആത്മീയത ചെറുപ്പത്തിലേ ശീലിച്ചില്ലെങ്കിൽ ജീവിതത്തിൽ പ്രായോഗികമാക്കുവാൻ അത്ര എളുപ്പവുമല്ല, ചുരുക്കത്തിൽ ശരിയായ ആധ്യാത്മികത വളർത്തുവാൻ ഉള്ള എല്ലാ ഉപാധികളും ഓർത്തഡോക്സ് സഭയിലുണ്ട്. എല്ലാവരും അതു പാലിച്ചു വളരുന്നു എന്ന് അർത്ഥവുമില്ല. ഭൗതിക ലോകത്തിൽ ക്ലബുകൾ പോലെ അനേകം സ്വതന്ത്ര കൂട്ടായ്മകൾ ഇന്നു വളർന്നുവരുന്നുണ്ട്. നിയമങ്ങൾ ലളിതമായതുകൊണ്ടും, പുതിയ കൂട്ടായ്മകളിൽ കാണുന്ന ഉപരിപ്ലവമായ സ്നേഹബന്ധത്തിന്റെ തലവും, സ്വകാര്യ ആവശ്യങ്ങളെ മുൻനിർത്തിയുള്ള പ്രാർത്ഥനകളും വൈകാരിക സന്തോഷം ഉളവാക്കുന്ന പാട്ടുകളുമൊക്കെ മനുഷ്യരെ ഏറെ ആകർഷിക്കുന്ന ഘടകങ്ങളാണ്. സഭയുടെ ആചാരാനുഷ്ഠാനങ്ങളിൽ കൂടി യഥാർത്ഥ ആത്മീയതയിലേക്കു വളർന്നില്ലെങ്കിൽ, ഇത്തരം കൂട്ടായ്മാബന്ധങ്ങൾ തരുന്ന താൽക്കാലിക മനസ്സുഖം ആത്മീയമായി തെറ്റിദ്ധരിച്ചു പോകുന്നു. എന്നാൽ അധികനാൾ അതൊന്നും നീണ്ടുനിൽക്കുകയില്ല.

നൂറ്റാണ്ടുകളായി പരീക്ഷിച്ചു വളർത്തിയെടുത്ത ആത്മീയ നിഷ്ഠകൾ ഉപേക്ഷിക്കാതിരിക്കുന്നതാണ് നല്ലത്. തന്നെയുമല്ല, അത് പൈതൃകമായി ദൈവം നമ്മെ ഏൽപ്പിച്ചുതന്നിരിക്കുന്നതിനാൽ അത് ഉപേക്ഷിച്ചുപോകുന്നതും അഭികാമ്യമല്ല. ഒരേ വിശ്വാസത്തിൽ കുടുംബാംഗങ്ങൾ ഒരുമിച്ചു നിൽക്കുന്നതാണ് കുടുംബബന്ധങ്ങൾ ശക്തമാകുന്നതിനും നല്ലത്. മനശ്ശാസ്ത്രജ്ഞൻ പറഞ്ഞതുപോലെ യാക്കോബ് ശ്ലീഹായും മറ്റൊരു കാര്യം ഓർമ്മിപ്പിച്ചിട്ടുണ്ട്. **"ഇരുമനസ്സുള്ള മനുഷ്യൻ തന്റെ വഴികളിലൊക്കെയും അസ്ഥിരനാകുന്നു" (1:8)** എന്തുകൊണ്ടും ലഭിച്ച പൈതൃകത്തിന്റെ പൊരുൾ തിരിച്ചറിഞ്ഞ് അതിൽ വളരുന്നതാണ് നല്ലത്. പല വിശ്വാസങ്ങളിൽ ഒരേസമയം ചാഞ്ചാടി നടക്കുന്നത് അഭിലഷണീയമല്ല. 

സഭാ വാർത്തകൾ

# ചരിത്രം കുറിച്ച ശാസ്താംകോട്ട അസ്സോസിയേഷൻ മലങ്കര സഭയ്ക്ക് ഏഴ് മേൽപ്പട്ടക്കാർ കൂടി

■ വിപിൻ കെ. വറുഗീസ്

**ലോ**കത്തിലെ ഏറ്റവും വലിയ ജനായത്ത പാർലമെന്റ് എന്നറിയപ്പെടുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷന്റെ മേൽപ്പട്ടക്കാരെ തിരഞ്ഞെടുക്കുന്നതിനുള്ള യോഗം ശാസ്താംകോട്ട പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ നഗറിൽ വച്ച് 2010 ഫെബ്രുവരി 17 നു നടത്തപ്പെട്ടു. ഒരു അസ്സോസിയേഷന്റെ കാലയളവിൽ രണ്ടു തവണയായി പതിനാല് മേൽപ്പട്ടക്കാരെ തിരഞ്ഞെടുക്കുക, വിളിച്ചുചേർത്ത രണ്ട് അസ്സോസിയേഷനിലും ഏഴു പേരെ (ഒരു അസ്സോസിയേഷനിൽ തിരഞ്ഞെടുക്കപ്പെട്ട മേൽപ്പട്ടക്കാരുടെ ഉയർന്ന സംഖ്യ) വീതം തെരഞ്ഞെടുക്കാൻ സാധിക്കുക, രണ്ട് അസ്സോസിയേഷനിലും മലങ്കര മെത്രാപ്പോലീത്താ പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ അദ്ധ്യക്ഷനായിരിക്കുക തുടങ്ങി നിരവധി റിക്കാർഡുകൾ ആണ് ശാസ്താംകോട്ടയിലെ പുണ്യഭൂമി സമ്മാനിച്ചത്.

മലങ്കര അസോസിയേഷന് തുടക്കം കുറിച്ചുകൊണ്ട് തിരുവിതാംകോട് സെന്റ് തോമസ് തീർത്ഥാടനകേന്ദ്രത്തിൽ നിന്ന് : അഭി. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ കൊണ്ടുവന്ന കൊടിമരത്തിൽ, മട്ടാഞ്ചേരി കൂനൻകുരിശ് തീർത്ഥാടനകേന്ദ്രത്തിൽ നിന്നും വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിന്റെ നേതൃത്വത്തിൽ കൊണ്ടുവന്ന കാതോലിക്കേറ്റ് പതാക ഫെബ്രുവരി 12 ന് ശാസ്താംകോട്ടയിൽ വച്ച് അഭി. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ ഉയർത്തി. ഫെബ്രുവരി 16 ന് അഭി. പൗലൂസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ പരുമല സെമിനാരിയിൽ നിന്നും ദീപശിഖ ശാസ്താംകോട്ടയിൽ എത്തിച്ചു.

ഫെബ്രുവരി പതിനേഴാം തീയതി രാവിലെ മുതൽ തന്നെ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുമുള്ള അസോസിയേഷൻ പ്രതിനിധികൾ ശാസ്താംകോട്ട ശുദ്ധജല തടാകക്കരയിലെ, മലങ്കരയുടെ സൂര്യതേജസ്സായ പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ കബറിടത്തിൽ പരിപാവനമാക്കപ്പെട്ട ഈപ്പൻകുന്നിലെ സമ്മേളനനഗരിയിലേക്ക് പ്രവഹിച്ചു തുടങ്ങി. പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കായുടെ മുഖ്യകാർമികത്വത്തിൽ മാർ ഏലിയാ ചാപ്പലിൽ ഉച്ചനമസ്കാരവും ധൂപപ്രാർഥനയും നടത്തി. തുടർന്ന് പ. ബാവായും മെത്രാപ്പോലീത്താമാരും സഭാസ്ഥാനീയരും സഭാപതാകയേന്തി മാനേജിങ് കമ്മിറ്റി അംഗങ്ങളും പ്രദക്ഷിണമായി സമ്മേളനപന്തലിലേക്ക് എത്തിയപ്പോൾ തിങ്ങിനിറഞ്ഞ പന്തൽ "മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം നീണാൾ വാഴട്ടെ" എന്ന മുദ്രാവാക്യത്താൽ മുഖരിതമായി.

മലങ്കര മെത്രാപ്പോലീത്താ പ. ദിദിമോസ് പ്രഥമൻ ബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ ഫാ. ഡോ. ബിജേഷ് ഫിലിപ്പ് (നാഗ്പൂർ സെമിനാരി) ധ്യാനപ്രസംഗം നടത്തി. അഭിവന്ദ്യരായ മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ് എന്നീ തിരുമേനിമാരുടെയും വൈദികരുടെയും മാനേജിങ് കമ്മിറ്റി അംഗങ്ങൾ ഉൾപ്പെടെയുള്ള അസ്സോസിയേഷൻ അംഗങ്ങളുടെയും നിര്യാണത്തിൽ ഉള്ള അനുശോചനം പ്രമേയമായി അൽമായ ട്രസ്റ്റി എം.ജി. ജോർജ് മുത്തൂറ്റ് അവതരിപ്പിച്ചു. അസ്സോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ് മലങ്കര മെത്രാപ്പോലീത്തയുടെ നോട്ടീസ്കൽപന വായിച്ചു. മുഖ്യ വരണാധികാരി അലക്സാണ്ടർ ഡാനിയേൽ ഐപിഎസ് (ബിഎസ്എഫ്, എഡിജിപി) തിരഞ്ഞെടുപ്പ് സംബന്ധിച്ച മാർഗനിർദേശങ്ങൾ നൽകി. തുടർന്ന് സ്ഥാനാർഥികളെ പതിനൊന്നു പേരെയും സ്റ്റേജിലേക്ക് വിളിച്ച് അസ്സോസിയേഷൻ അംഗങ്ങൾക്കു പരിചയപ്പെടുത്തി.


പുതിയ ഇടന്മാർക്ക് സ്വാഗതം

901 വൈദികരും 2094 അയ്മേനികളും വോട്ട് രേഖപ്പെടുത്തി. 4.30 നു വോട്ടെണ്ണൽ ആരംഭിച്ചു. വോട്ടെണ്ണൽ കേന്ദ്രമായ ശാസ്താംകോട്ട എൻജിനീയറിങ് കോളേജിന്റെ മുൻപിൽ വൈദികരും അൽമായരും ഉൾപ്പെടെ ജനക്കൂട്ടം തിരഞ്ഞെടുപ്പു ഫലം സംബന്ധിച്ച ഓരോ പുതിയ വാർത്തകൾക്കുമായി കാതോർത്തു നിന്നു. ഏഴു മണിയോടുകൂടി മലങ്കര സഭയ്ക്ക് രണ്ടാമതും ഏഴു മേൽപ്പട്ടക്കാരെ ലഭിക്കുമെന്ന വാർത്ത ശ്രവിച്ച് സഭാ മക്കൾ ആഹ്ലാദപുളകിതരായി. 8 മണിക്ക് പ. കാതോലിക്കാ ബാവാ ഔദ്യോഗികമായി ഫലം പ്രഖ്യാപിച്ചു. സമ്മേളനനഗരിയിൽ തിങ്ങിനിറഞ്ഞ ജനക്കൂട്ടം ഹസ്തതാഡനത്തോടെ ആ സന്തോഷവാർത്തയെ ഏറ്റുവാങ്ങി. തുടർന്ന് നിയുക്ത മെത്രാൻമാർ ഏഴു പേരും മാർ ഏലിയാ ചാപ്പലിൽ എത്തി ആദ്യം മദ്ബഹായിലും തുടർന്ന് പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ കബറിങ്കലും ധൂപാർപ്പണം നടത്തി.

തിരഞ്ഞെടുക്കപ്പെട്ടവരും ലഭിച്ച വോട്ടുകളും (വൈദികരുടെ വോട്ട്, അൽമായരുടെ വോട്ട് ക്രമത്തിൽ): ഫാ. ഡോ. എം.വി. ഏബ്രഹാം (544, 1384), ഫാ. ഡോ. ജോർജ് പുലിക്കോട്ടിൽ (714, 1677), ഫാ. വി.എം. ജയിംസ് (497, 1184), ഫാ. ഡോ. ജോൺ മാത്യൂസ് (769, 1415), ഡോ. നഥാനിയേൽ റമ്പാൻ (611, 1510), ഫാ. ഡോ. സാബു കുര്യാക്കോസ് (701, 1536), യൂഹാനോൻ റമ്പാൻ (599, 1619).

26 ഭദ്രാസനങ്ങളും പരിശുദ്ധ കാതോലിക്കാ ബാവാ ഉൾപ്പെടെ 26 മെത്രാപ്പോലീത്തമാരും നിലവിലുള്ള സഭയ്ക്ക് ഈ തിരഞ്ഞെടുപ്പോടെ മൊത്തം 33 മെത്രാപ്പാലീത്താമാരാവും.

മലങ്കര ഓർത്തഡോക്സ് സഭയിൽ മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെട്ട ഏഴു പേരിൽ മൂന്നു പേർ സെമിനാരി പ്രൊഫസർമാരാണ്.

## മലങ്കര സഭയിലെ പുതിയ ഇടയൻമാർ

### ഫാ. ഡോ. വി.എം. ഏബ്രഹാം (40)

തുമ്പമൺ ഏറം സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗം. വടുതല പുത്തൻവീട് വി.എ. മാത്യൂസിന്റെയും

ആനിയുടെയും മകനായി 1969 ഡിസംബർ 28 നു ജനനം. എം ജി ഒ സി എസ് എം ജനറൽ സെക്രട്ടറിയും സഭാ മാനേജിങ് കമ്മിറ്റി അംഗവും. ബി.എസ്‌സിയും ദൈവശാസ്ത്രത്തിൽ ഗവേഷണ ബിരുദവും നേടി.

**ഫാ. ഡോ. ജോർജ് പുലിക്കോട്ടിൽ (42)**

കുന്നംകുളം സൗത്ത് ബസാർ സെന്റ് മത്യാസ് ഓർത്തഡോക്സ് ഇടവകാംഗം. കണിയമ്പാൽ പുലിക്കോട്ടിൽ പാവുവിന്റെയും അന്നയുടെയും മകനായി 1967 മേയ് 17 നു ജനനം. നാഗ്പൂർ വൈദിക സെമിനാരി പ്രഫസറും ലിറ്റർജിക്കൽ ട്രാൻസ്ലേഷൻ കമ്മിറ്റി കൺവീനറും ദിവ്യബോധനം (ഇംഗ്ലീഷ് വിഭാഗം) കോ-ഓർഡിനേറ്ററുമാണ്. ബി.എസ്‌സിയും ദൈവശാസ്ത്രത്തിൽ പിഎച്ച്.ഡിയും.

**ഡോ. വി.എം. ജയിംസ് (56)**

ചെങ്ങന്നൂർ ബുധനൂർ സെന്റ് ഏലിയാസ് ഓർത്തഡോക്സ് ഇടവകാംഗം. കിഴക്കെ വിരുതിത്ത് കിഴക്കേതിൽ മത്തായിയുടെയും മറിയാമ്മയുടെയും മകനായി 1953 ഫെബ്രുവരി 24 നു ജനിച്ചു. ശാസ്താംകോട്ട മാർ ഏലിയാ ചാപ്പൽ മാനേജരും സെന്റ് ബേസിൽ ബൈബിൾ സ്കൂൾ ഡയറക്ടറുമാണ്. എം.എയും ദൈവശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദവും.

**ഫാ. ഡോ. ജോൺ മാത്യൂസ് (57)**

കൊല്ലം സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗം. തോണക്കാട് പാലമൂട്ടിൽ മാത്യൂസിന്റെയും മേഴ്സിയുടെയും മകനായി 1952 ഡിസംബർ 18 നു ജനിച്ചു. കോട്ടയം വൈദിക സെമിനാരി പ്രഫസർ, എക്യുമെനിക്കൽ റിലേഷൻസ് ഡിപ്പാർട്ട്മെന്റ് സെക്രട്ടറി, വൈദിക സംഘം ജനറൽ സെക്രട്ടറി, ഓറിയന്റൽ ഓർത്തഡോക്സ് ആൻഡ് കാത്തലിക് ചർച്ച് ഡയലോഗ്സ് കോ-സെക്രട്ടറി, ഡബ്ല്യു.സി.സി. ഡലിഗേറ്റ് കമ്മിഷൻ ഓഫ് എജ്യുക്കേഷനൽ ആൻഡ് എക്യുമെനിക്കൽ ഫോർമേഷൻ ഡലിഗേറ്റ് എന്നീ നിലകളിൽ പ്രവർത്തിക്കുന്നു. ബി.എയും പിഎച്ച്ഡിയും.

**ഡോ. നഥാനിയേൽ റമ്പാൻ (57)**

മാവേലിക്കര വഴുവാടി മാർ ബസേലിയോസ് ഓർത്തഡോക്സ് ഇടവകാംഗം.മാവേലിക്കര തോപ്പിൽ തെക്കേതിൽ ജോർജിന്റെയും തങ്കമ്മയുടെയും മകനായി 1953 ഫെബ്രുവരി 10 നു ജനിച്ചു. മാവേലിക്കര മിഷൻ ട്രെയിനിങ് സെന്റർ പ്രിൻസിപ്പൽ, സഭാ മിഷൻ സൊസൈറ്റി ആൻഡ് മിഷൻ ബോർഡ് സെക്രട്ടറി, പുതുപ്പാടി സെന്റ് പോൾസ് സുപ്പീരിയർ, ദൂതൻ മാനേജിങ് എഡിറ്റർ, സ്നേഹസന്ദേശം സഞ്ചാരസുവിശേഷ സംഘം സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.

**ഫാ. ഡോ. സാബു കുര്യാക്കോസ് (43)**

ചുങ്കത്തറ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗം. ചുങ്കത്തറ കാടുവെട്ടു തച്ചിരുപറമ്പിൽ ഇ.കെ. കുര്യാക്കോസിന്റെയും ശോശാമ്മയുടെയും മകനായി 1966 മാർച്ച് 11 നു ജനിച്ചു. പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി, മലങ്കരസഭാ മാസിക ചീഫ് എഡിറ്റർ എന്നീ നിലകളിൽ പ്രവർത്തിക്കുന്നു. ബിഎസ്‌സിയും ദൈവശാസ്ത്രത്തിൽ പിഎച്ച്ഡിയും.

**യൂഹാനോൻ റമ്പാൻ (47)**

പന്തളം കൂരമ്പാല സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകാംഗം. കൂരമ്പാല നെടിയവിളയിൽ മത്തായിയുടെയും തങ്കമ്മയുടെയും മകനായി 1962 ഒക്ടോബർ എട്ടിനു ജനിച്ചു. റാന്നി ഹോളി ട്രിനിറ്റി ആശ്രമം സുപ്പീരിയർ. എം.എയും ദൈവശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദവും.



## വചനാമൃതം

■ ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ്

- നമ്മുടെ സഭയിൽ ദൈവശാസ്ത്ര വിഷയത്തിൽ ഡോക്ടറേറ്റ് എടുത്ത അൽമായക്കാർ ഇനി ഉണ്ടാകണം. ഓർത്തഡോക്സ് വിശ്വാസം എന്നത് മുഴുസഭയുടേയും മുഴുസത്യമാണെന്നും അല്ലാതെ ഭാഗികസഭയുടെ ഭാഗികസത്യമല്ലെന്നും പിതാക്കന്മാരുടെ വിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ തെളിയിക്കുവാൻ നമുക്ക് പണ്ഡിതശ്രേസരന്മാർ ഉണ്ടാകണം. (1968)
- വലിയപള്ളികളുടെ വരുമാനത്തിന്റെ 10 ശതമാനം ചെറിയപള്ളികൾക്ക് പള്ളിപണിയാനും, തവണ നടത്താനും മറ്റും നൽകുവാൻ പദ്ധതിയുണ്ടാവണം. (1968)
- കുട്ടികൾക്ക് എത്ര സ്വത്തും വസ്ത്രവും ആഭരണവും സ്ത്രീധനവും കൊടുത്താലും പോര എന്ന ചിന്തയാണ് മാതാപിതാക്കൾക്ക്. സ്നേഹം കുടുംബത്തിൽ മാത്രം ഒതുങ്ങിനിൽക്കുന്നതുകൊണ്ടാണ് ഈ മൃഗീയചിന്താഗതി. (1968)
- മാർപാപ്പ പറയുന്നതുപോലെ ഒന്നും ചിന്തിക്കാതെ വിശ്വസിച്ചുകൊള്ളണമെന്നു പറയുന്നത് ശരിയല്ല. ഓർത്തഡോക്സ് വിശ്വാസം അങ്ങനെയുള്ളതല്ല. സംശയമുണ്ടെങ്കിൽ അത് തീർത്തിട്ട് സത്യവിശ്വാസത്തിൽ ഉറച്ചുനിൽക്കണം. മാർത്തോമ്മാശ്ലീഹായുടെ ഉത്തമദൃഷ്ടാന്തം ഇന്ത്യൻ ക്രിസ്ത്യാനികൾക്ക് നല്ല മാതൃകയായിരിക്കട്ടെ. (1971)
- അജാഗ്രതയായിരുന്നാൽ റഷ്യൻ സഭയെപ്പോലെ നാം ബന്ധിതരാകുകയോ പാശ്ചാത്യസഭകളെപ്പോലെ ഭൗതീകതയിൽ ആണ്ടുപോവുകയോ ചെയ്തേക്കാം.
- പ്രതിമാസം മനസ്സോടെ ദശാംശം കൊടുക്കാൻ സഭാംഗങ്ങളെ പഠിപ്പിക്കണം. കൊറിയയിലെ സഭയുടെ വളർച്ചയ്ക്ക് ഒരുകാരണം സഭാംഗങ്ങൾ ദശാംശം കൊടുക്കുന്നു എന്നതാണ്. (1985)

## നിയുക്ത മെത്രാൻമാർക്ക് റമ്പാൻ സ്ഥാനം നൽകി

2010 ഫെബ്രുവരി 17 നു നടന്ന മലങ്കര അസ്സോസിയേഷൻ മേൽപ്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുത്ത 7 പേരിൽ റമ്പാൻ സ്ഥാനികളല്ലാത്ത 5 വൈദികർക്ക് 2010 മാർച്ച് 21 ന് പരുമലയിൽ നടന്ന ശുശ്രൂഷയിൽ റമ്പാൻ സ്ഥാനം നൽകുകയുണ്ടായി.

ഫാ. ഡോ. ജോർജ് പുലിക്കോട്ടിൽ - ഗീവർഗീസ് റമ്പാൻ

ഫാ. ഡോ. ജോൺ മാത്യൂസ് - യൂഹാനോൻ റമ്പാൻ

ഫാ. ഡോ. സാബു കുര്യാക്കോസ് - സഖറിയാസ് റമ്പാൻ

ഫാ. വി.എം. ഏബ്രഹാം - ഏബ്രഹാം റമ്പാൻ

ഫാ. വി.എം. ജയിംസ് - യാക്കോബ് റമ്പാൻ

ഡോ. നഥാനിയേൽ റമ്പാൻ, യൂഹാനോൻ റമ്പാൻ എന്നിവരുൾപ്പെടുന്ന 7 നിയുക്തരെയും 2010 മേയ് 12 ന് കോട്ടയം മാർ ഏലിയ കത്തീഡ്രലിൽ വച്ച് മേൽപട്ട സ്ഥാനത്തേക്ക് അഭിഷേകം ചെയ്യുന്നതിനു തീരുമാനിച്ചിരിക്കുന്നു.

സഭാ വാർത്തകൾ

# സഭാ ബന്ധത്തിനു കരുത്തേകി സിലീഷ്യൻ കാതോലിക്കായുടെ സന്ദർശനം

പരിശുദ്ധ കാതോലിക്കാ ബാവായുടെ ക്ഷണപ്രകാരം അർമേനിയൻ സിലീഷ്യൻ കാതോലിക്കോസ് പരിശുദ്ധ അരാം ഒന്നാമൻ കെഷീഷിയാൻ 2010 ഫെബ്രുവരി 24 മുതൽ 28 വരെ മലങ്കര സന്ദർശിച്ചത് മലങ്കര - അർമേനിയൻ സഭകൾ തമ്മിലുള്ള ബന്ധത്തിന് കരുത്തേകി. ടെഹറാൻ ആർച്ച് ബിഷപ്പ് സെബൗ സർക്കീസിയാൻ, എക്യുമെനിക്കൽ ഓഫിസർ ബിഷപ്പ് നരെഗ് അൽമെസിയാൻ, കാതോലിക്കായുടെ സെക്രട്ടറി ഫാ. മെസ്രോബ് സർക്കീസിയാൻ എന്നിവരാണ് അദ്ദേഹത്തോടൊപ്പം സംഘത്തിലുണ്ടായിരുന്നത്.

ലെബനോനിലെ ആന്റിലിയാസ് ആസ്ഥാനമായുള്ള സിലീഷ്യൻ കാതോലിക്കേറ്റിൽ ലബാനോൻ, സിറിയാ, സൈപ്രസ്, ഗ്രീസ്, ഇറാൻ തുടങ്ങിയ രാജ്യങ്ങളിലായി പത്തുലക്ഷത്തോളം വിശ്വാസികളുണ്ട്. തൊണ്ണൂറു ലക്ഷത്തോളം വിശ്വാസികളുള്ള അർമേനിയൻ അപ്പോസ്തോലിക സഭയിൽ രണ്ടു കാതോലിക്കാമാരും രണ്ടു പാത്രിയർക്കീസുമാരുമുണ്ട്. ഇരു കാതോലിക്കേറ്റുകളും എഡി 1441 മുതൽ ഭരണപരമായി സ്വതന്ത്രമാണെങ്കിലും എച്ച്മിയാഡ്സിനിലെ സുപ്രീം കാതോലിക്കോസിന്റെ പ്രഥമ സ്ഥാനം സിലീഷ്യായിലെ കാതോലിക്കോസ് അംഗീകരിക്കുന്നു. ഇരു കാതോലിക്കേറ്റുകളും പൂർണ സംസർഗത്തിലാണ്. സുപ്രീം കാതോലിക്കായുടെ കീഴിൽ ജറുസലേം, ഇസ്താംബൂൾ എന്നിവിടങ്ങളിൽ ഓരോ പാത്രിയർക്കീസുണ്ട്.

ഓറിയന്റൽ ഓർത്തഡോക്സ് സഭകളായ അർമേനിയൻ സഭയും മലങ്കര സഭയും വിശുദ്ധ കുർബാനസംസർഗവും ഉറ്റബന്ധവും പുലർത്തുന്നു. അർമേനിയൻ സഭയിൽ നിന്ന് മലങ്കര സഭ സന്ദർശിക്കുന്ന മൂന്നാമത്തെ കാതോലിക്കായാണ് പരിശുദ്ധ അരാം ഒന്നാമൻ കെഷീഷിയാൻ. സുപ്രീം കാതോലിക്കാമാരായ പരിശുദ്ധ വസ്കൻ ഒന്നാമൻ 1963 നവംബറിലും പരിശുദ്ധ കരേക്കിൻ രണ്ടാമൻ 2008 നവംബറിലും മലങ്കര സഭ സന്ദർശിച്ചിട്ടുണ്ട്. ജറുസലേമിലെ അർമേനിയൻ പാത്രിയർക്കീസ് യെഗിഷേ ഡർഡേറിയൻ 1963 ലും 1972 ലും മലങ്കര സഭ സന്ദർശിച്ചു പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാ 1976 ലും പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവാ 1995 ലും 2001 ലും അർമേനിയൻ സഭ സന്ദർശിച്ചു.

പരിശുദ്ധ അരാം ഒന്നാമൻ കെഷീഷിയാൻ കാതോലിക്കായും സംഘവും 2010 ഫെബ്രുവരി 24 ന് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പരിശുദ്ധ കാതോലിക്കാ ബാവായുമായി കൂടിക്കാഴ്ച നടത്തുകയും സ്വീകരണ സൽക്കാരത്തിൽ പങ്കെടുക്കുകയും ചെയ്തു. പിറ്റേന്ന് ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ സഹകരണത്തോടെ നടന്ന എപ്പിസ്കോപ്പൽ സുന്നഹദോസിൽ ലോകസമാധാനത്തിനും മതസൗഹാർദ്ദത്തിനും വേണ്ടി പ്രത്യേക പ്രാർത്ഥനാ ശുശ്രൂഷയും മുഖ്യപ്രഭാഷണവും നടത്തി.



പരിശുദ്ധ കാതോലിക്കാ ബാവാ പരിശുദ്ധ അരാം ഒന്നാമൻ കാതോലിക്കായ്ക്ക് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമോന്നത ബഹുമതിയായ "ഓർഡർ ഓഫ് സെന്റ് തോമസ്" സമ്മാനിച്ച് ആദരിക്കുന്നു.

ഫെബ്രുവരി 27 ന് പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുനാളിൽ മുഖ്യപ്രഭാഷണം നടത്തി. പഴയ സെമിനാരിയിൽ എപ്പിസ്കോപ്പൽ സുന്നഹദോസ് ചാപ്പലിന്റെയും ധ്യാനകേന്ദ്രത്തിന്റെയും ശിലാസ്ഥാപനം നിർവഹിച്ചു. കണ്ടനാട് ഈസ്റ്റ് ഭദ്രാസനാസ്ഥാനമായ മൂവാറ്റുപുഴ അരമനയോടു ചേർന്ന് പുതുക്കിപ്പണിയുന്ന സെന്റ് തോമസ് കത്തീഡ്രലിന്റെ ശിലാസ്ഥാപനം നിർവഹിച്ചു. കോലഞ്ചേരി മെഡിക്കൽ കോളജിൽ പുതിയ ന്യൂറോളജി വാർഡ് ഉദ്ഘാടനം ചെയ്തു.

കോലഞ്ചേരി സെന്റ് പീറ്റേഴ്സ് കോളജ് ഓഡിറ്റോറിയത്തിൽ ചേർന്ന സമ്മേളനത്തിൽ പരിശുദ്ധ കാതോലിക്കാ ബാവാ പരിശുദ്ധ അരാം ഒന്നാമൻ കാതോലിക്കായ്ക്ക് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമോന്നത ബഹുമതിയായ 'ഓർഡർ ഓഫ് സെന്റ് തോമസ്' സമ്മാനിച്ച് ആദരിച്ചു. ഫെബ്രുവരി 28 ന് ചെങ്ങന്നൂർ ഭദ്രാസനരജത ജൂബിലിയാഘോഷത്തിന്റെ സമാപനസമ്മേളനം ഉദ്ഘാടനം ചെയ്തു. തിരുവനന്തപുരത്ത് സാമൂഹിക, സാംസ്കാരിക, രാഷ്ട്രീയ നേതാക്കളും മാധ്യമപ്രവർത്തകരുമായി കൂടിക്കാഴ്ച നടത്തി.

നിരണം സെന്റ് മേരീസ് വലിയ പള്ളിയും കല്ലൂപ്പാറ സെന്റ് മേരീസ് വലിയ പള്ളിയും പുതുപ്പള്ളി സെന്റ് ജോർജ് വലിയ പള്ളിയും ചന്ദനപ്പള്ളി സെന്റ് ജോർജ് വലിയ പള്ളിയും പരുമല സെമിനാരിയും തിരുവനന്തപുരം സെന്റ് ജോർജ് കത്തീഡ്രലും ചങ്ങനാശ്ശേരി ആർച്ച് ബിഷപ്സ് ഹൗസും സന്ദർശിച്ചു. ചന്ദനപ്പള്ളിയെ ആഗോള തീർത്ഥാടനകേന്ദ്രമായി പ്രഖ്യാപിച്ചു. മാർച്ച് ഒന്നിന് പുലർച്ചെ ബെയ്റൂട്ടിലേക്കു മടങ്ങി.

മലങ്കര സഭയിൽ ഐക്യമാണ് വിഭജനമല്ല ആഗ്രഹിക്കുന്നതെന്നും പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ സ്വയം ശീർഷകത്വമുള്ള സഭകളുടെ ഒരു കുടുംബമാണ്; അവിടെ വലിപ്പച്ചെറുപ്പമില്ല, പ്രൈമസിക്കു പ്രസക്തിയില്ല എന്നും അദ്ദേഹം പറഞ്ഞത് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ നിലപാട് ശരിവയ്ക്കുന്നു.

## ചന്ദനപ്പള്ളി വലിയപള്ളി ഇനി ആഗോള തീർത്ഥാടനകേന്ദ്രം

ചന്ദനപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയെ വി. ഗീവർഗീസ് സഹദായുടെ മധ്യസ്ഥതയിലുള്ള ആഗോള തീർത്ഥാടനകേന്ദ്രമായി പ്രഖ്യാപിച്ചു. അർമീനിയൻ ഓർത്തഡോക്സ് സഭാ മേലധ്യക്ഷൻ ആരാം പ്രഥമൻ കെഷീഷിയാൻ കാതോലിക്കാ ബാവായാണു പ്രഖ്യാപനം നടത്തിയത്. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ കൽപന അഭി. കുര്യാക്കോസ് മാർ ക്ലിമ്മീസ് ചടങ്ങിൽ വായിച്ചു.

സഭാ വാർത്തകൾ

# കൂനൻകുരിശുസത്യം പള്ളി പണി പുരോഗമിക്കുന്നു

മലങ്കരസഭാ മക്കളുടെ വിശ്വാസ പൈതൃകമായ കൂനൻകുരിശുസത്യം നടന്ന അതിപുരാതനമായ മട്ടാഞ്ചേരി സെന്റ് ജോർജ് ഓർത്തഡോക്സ് സുറിയാനി പള്ളിയുടെ (കൂനൻകുരിശുസത്യം പള്ളി) നവീകരണ പ്രവർത്തനങ്ങൾ, അതിന്റെ അവസാനഘട്ടത്തിലെത്തി.



പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ 206/2008 നമ്പർ കൽപനപ്രകാരം, സഭാ ചരിത്ര സ്മാരകമായി പ്രഖ്യാപിച്ച്, പരിശുദ്ധ ബാവായുടെ നേരിട്ടുള്ള സഭാഭരണത്തിൻകീഴിൽ, കൊച്ചി ഭദ്രാസനമെത്രാപ്പോലീത്താ അഭിവന്ദ്യ ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ ഈ ദേവാലയത്തിന്റെ പ്രവർത്തനങ്ങൾ നടന്നുവരുന്നു. റവ. ഫാ. സൈമൺ ജോസഫ് പള്ളി വികാരിയായും റവ. ഫാ. ഗീവർഗ്ഗീസ് തോമസ് (സന്തോഷ് അച്ചൻ) മാനേജരായും പ്രവർത്തിക്കുന്നു.

2010 മേയ് മാസം ആദ്യവാരം പണികൾ പൂർത്തീകരിച്ച്, പരിശുദ്ധ ഗീവറുഗീസ് സഹദായുടെ തിരുശേഷിപ്പ് ഉൾക്കൊള്ളുന്ന പൂർവ്വപിതാക്കൻമാരുടെ വിശ്വാസധീരതയുടെ പ്രതീകമായ ഈ ദേവാലയം വിശ്വാസികൾക്ക് ആരാധനയ്ക്കായി സജ്ജമാക്കുവാൻ തക്കവണ്ണമാണ് പ്രവർത്തനങ്ങൾ നടന്നു വരുന്നത്.

ഇത്തരുണത്തിൽ ഇനിയും പൂർത്തീകരിക്കുവാൻ ഉള്ള പണികൾ സൂചിപ്പിക്കട്ടെ.

1) പരിശുദ്ധ മദ്ബഹായും, ഹൈക്കലായും, പള്ളിവരാന്തയും നാടകശാലയും ഗ്രാനൈറ്റ് ചെയ്യുക.
2) പരിശുദ്ധ മദ്ബഹായും പള്ളിക്കകവും തടി ഉപയോഗിച്ച് സീലിങ് ചെയ്യുക.
3. പള്ളിക്കകത്ത് പടിഞ്ഞാറ് വശത്ത് നിന്നും മധ്യഭാഗം വരെ മേൽത്തട്ട് മാളിക തടി ഉപയോഗിച്ച് പുനർ നിർമ്മിക്കുക.
4) പള്ളി പെയിന്റ് ചെയ്യുക.

മേൽപ്പറഞ്ഞ പണികൾ പൂർത്തീകരിക്കുന്നതിന് വേണ്ടി ഏദേശം 6 ലക്ഷം രൂപയോളം ചെലവു പ്രതീക്ഷിക്കുന്നു.

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ കൈമാറ്റം ചെയ്യപ്പെട്ട കറതീർന്ന വിശ്വാസം നെഞ്ചിലേറ്റുന്ന മലങ്കരസഭയുടെ അതിപുരാതനചരിത്രത്തിൽ അഭിമാനം കൊള്ളുന്ന



എല്ലാ സഭാ മക്കളുടെയും പൂർണ്ണമായ സഹായ സഹകരണങ്ങൾ ഇത്തരുണത്തിൽ അഭ്യർത്ഥിച്ചുകൊള്ളുന്നു.

■ **ഫാ. സൈമൺ ജോസഫ്**

*കൂടുതൽ വിവരങ്ങൾക്ക്:*

**THE VICAR**
**St. George Orthodox Syrian Church**
**Historic Monument & Pilgrim Centre**
(A Project of Malankara Orthodox Sysrian Church)
P.O. Box 173, Mattanchery, Kochi-682 002, KERALA.
Mob: 9447010386, 9539249416

# ഡോ. കുര്യൻ ജോൺ മേളാംപറമ്പിലിന് പത്മശ്രീ ബഹുമതി

പ്രമുഖ വ്യവസായിയും മേളം ഗ്രൂപ്പിന്റെ സാരഥിയുമായ ഡോ. കുര്യൻ ജോൺ മേളാമ്പറമ്പിൽ പത്മശ്രീ പുരസ്കാരത്തിന് അർഹനായി.

യഥാസമയം ചികിൽസ ലഭിക്കാതെ നിര്യാതനായ സ്വപിതാവിന്റെ സ്മരണ നിലനിർത്തുന്നതിനു വേണ്ടി ആരംഭിച്ച ചികിൽസാ സഹായ വിതരണ പദ്ധതി മൂലം കുര്യൻ ജോൺ രാഷ്ട്രത്തിനു നൽകിയ സേവനമാണ് അദ്ദേഹത്തെ ഈ ഉന്നത ബഹുമതിക്ക് യോഗ്യനാക്കിയത്. '

ജീവകാരുണ്യ പ്രവർത്തനം ഒരു ഔദാര്യമല്ല, സമൂഹ ബാധ്യതയാണ്", ജോർജിയൻ മിറർ പ്രതിനിധിയോട് ജീവകാരുണ്യ പ്രവർത്തനത്തോടുള്ള തന്റെ കാഴ്ചപ്പാട് ഡോ. കുര്യൻ വ്യക്തമാക്കി.

"സമൂഹത്തിലെ ഏറ്റവും ദുർബലരായ വ്യക്തികളാണ് ഈ പദ്ധതിയുടെ ഗുണഭോക്താക്കൾ. ഇതിനോടകം ഒന്നര ലക്ഷം പാവപ്പെട്ട രോഗികൾക്ക് 9 കോടി രൂപയുടെ ചികിൽസാ സൗകര്യങ്ങൾ ചെയ്തുകൊടുക്കാൻ സാധിച്ചു."

1992 ൽ ആരംഭിച്ച മേളം ഗ്രൂപ്പ് കമ്പനികളിൽ നിന്നും ലഭിക്കുന്ന ലാഭത്തിന്റെ 50% സാധുചികിൽസാ പദ്ധതിക്കായി മാറ്റിവയ്ക്കുന്നു. കേരളത്തിന് അകത്തും പുറത്തുമായി 896 ആശുപത്രികളും 1300 ഡോക്ടർമാരും ഈ പദ്ധതിയുമായി സഹകരിക്കുന്നു. ജനപ്രതിനിധികൾ നൽകുന്ന സർട്ടിഫിക്കറ്റിന്റെ അടിസ്ഥാനത്തിലാണ് അർഹരായ രോഗികളെ തിരഞ്ഞെടുക്കുന്നത്. "ഭാവിയിൽ 90 ശതമാനം ലാഭവിഹിതം ഈ ട്രസ്റ്റിന്റെ പ്രവർത്തനത്തിന് ഉപയോഗിക്കണം." കുര്യൻ ജോൺ തന്റെ സ്വപ്നം പങ്കുവച്ചു.



ഡോ. കുര്യൻ ജോൺ കുടുംബത്തോടൊപ്പം

മികച്ച വ്യവസായികൾക്കുള്ള രണ്ടു ഡസനോളം അവാർഡുകൾ അദ്ദേഹത്തെ തേടിയെത്തി. ഭാര്യ സുജാതയും, മക്കളും അദ്ദേഹത്തിന്റെ എല്ലാ പ്രവർത്തനങ്ങൾക്കും പൂർണ്ണ പിന്തുണ നൽകുന്നു.

"വിശ്വാസികൾ ദൈവകൃപയ്ക്കായി മുട്ടിപ്പായി യാചിക്കുന്നവരും പരിശുദ്ധ സഭയോട് കൂറുള്ളവരും ആയിരിക്കുന്നു", ആത്മീയതയ്ക്ക് മുൻഗണന നൽകുന്ന കുര്യൻ ജോൺ തന്റെ അനുഭവത്തിന്റെ വെളിച്ചത്തിൽ പറഞ്ഞു.

തിരുവല്ല പാലിയേക്കര സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ അദ്ദേഹം സഭയുടെ ചാരിറ്റി പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്ന 'ആർദ്ര'യുടെ എക്സിക്യൂട്ടീവ് കമ്മിറ്റി അംഗം കൂടിയാണ്. പരിശുദ്ധ ബാവ തിരുമേനിയാണ് അദ്ദേഹത്തെ ഈ സ്ഥാനത്തേക്ക് നോമിനേറ്റ് ചെയ്തത്.

# സെന്റ് ഡയനീഷ്യസ് ഫോറത്തിന് പുതിയ ലോഗോ

സെന്റ് ഡയനീഷ്യസ് ഓർത്തഡോക്സ് ഫോറത്തിന്റെ (SDOF) പുതിയ ലോഗോ നിയുക്ത കാതോലിക്ക പൗലോസ് മാർ മിലിത്തിയോസ് തിരുമേനി മാർച്ച് 13-ാം തീയതി കോട്ടയത്ത്



പ്രകാശനം ചെയ്തു. പരിശുദ്ധ എപ്പിസ്കോപ്പൽ സുനഹദോസ് അംഗീകരിച്ച പുതിയ ലോഗോ ഡിസൈൻ ചെയ്തത് അബുദാബിയിൽ ആർട്ട് ഡയറക്ടറായ ജോൺ ഡാനിയൽ ആണ്.

SDOF ന്റെ പ്രസിഡന്റ് ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത ജോണിന്റെ സേവനത്തെ പ്രകീർത്തിക്കുകയും അനുഗ്രഹകൽപന അയയ്ക്കുകയും ചെയ്തു.

കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് മഹാഇടവകയിൽ തയ്യിൽ വീട്ടിൽ കെ.ജി. ഡാനിയേലിന്റെ പുത്രനായ ജോൺ എം.ജി. സർവ്വകലാശാലയിൽ നിന്ന് Animation and Graphic Design ൽ ബിരുദം നേടിയിട്ടുണ്ട്. ഡിസൈൻ രംഗത്തെ പരിചയം സഭയ്ക്കുവേണ്ടി പ്രയോജനപ്പെടുത്തണമെന്ന് ഏറെ ആഗ്രഹിക്കുന്ന യുവപ്രതിഭയായ ജോൺ ഡാനിയൽ ഇപ്പോൾ അബുദാബി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കത്തീഡ്രൽ അംഗമാണ്.



ജോൺ ഡാനിയൽ

# തൃക്കുന്നത്ത് സെമിനാരി പള്ളി തുറന്ന് ആരാധന നടത്തി

32 വർഷമായി പൂട്ടിക്കിടന്നിരുന്ന ആലുവ തൃക്കുന്നത്ത് സെമിനാരി പള്ളി ഹൈക്കോടതി നിർദ്ദേശത്തെ തുടർന്ന് 2010 ജനുവരി 22 ന് തുറന്ന് ആരാധന നടത്തി. സെമിനാരി മാനേജർ ഫാ. യാക്കോബ് തോമസ്സിന്റെ കാർമ്മികത്വത്തിൽ നടന്ന ആരാധനയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കായും ശ്രേഷ്ഠ നിയുക്ത കാതോലിക്ക അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസും പങ്കെടുത്തു.

തൃക്കുന്നത്ത് സെമിനാരി പള്ളിയിൽ കബറടങ്ങിയിരിക്കുന്ന പിതാക്കൻമാരുടെ ഓർമ്മപ്പെരുനാളിനോടനുബന്ധിച്ചാണ് പള്ളി തുറന്ന് ആരാധന നടത്തിയത്.

# "വലിയനോമ്പിലെ സാധാരണ നമസ്കാരം" സിഡി പ്രകാശനം ചെയ്തു

ഡൽഹി ഹോസ്ഖാസ് സെന്റ് മേരീസ് ഓർത്തഡോക്സ് ക്രിസ്ത്യൻ യൂത്ത് ലീഗ് "വലിയനോമ്പിലെ സാധാരണ നമസ്കാരം" എന്ന ഓഡിയോ സിഡി 2010 മാർച്ച് 14-ാം തീയതി പ്രകാശനം ചെയ്തു. വലിയ നോമ്പിൽ കുടുംബങ്ങളിൽ നടത്തുന്ന സന്ധ്യ, രാത്രിയും പ്രഭാതവും, ഉച്ച എന്നീ നമസ്കാരത്തിലെ ക്രമങ്ങൾ മലയാളത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു.




നോമ്പിലെ നമസ്കാരങ്ങളുടെ സമയങ്ങളിൽ രോഗികളായി ആശുപത്രിയിൽ ആയിരിക്കുന്നവർക്കും യാത്രയിലായിരിക്കുന്നവർക്കും മറ്റും ധ്യാനനിരതരായി നമസ്കാരങ്ങളിൽ പങ്കെടുക്കുവാൻ തക്കവണ്ണം ഉപയോഗിക്കുവാനായി ഇപ്പോൾ താഴെ ക്കൊടുത്തിരിക്കുന്ന വെബ്സൈറ്റിൽ (MP3 File) ലഭ്യമാക്കിയിട്ടുണ്ട്. http://www.yuvajanashabdam.net/news.html ലാഭേച്ഛയില്ലാതെ ഡൽഹി ഹോസ്ഖാസ് സെന്റ് മേരീസ് ഓർത്തഡോക്സ് ക്രിസ്ത്യൻ യൂത്ത് ലീഗ് നടത്തിയ ഈ സംരംഭത്തിന്റെ പ്രധാന ഉദ്ദേശം ബാഹ്യ കേരളത്തിലുള്ള സഭാ വിശ്വാസികളിൽ "മലയാളം പറയുവാൻ അറിയുന്നവരും വായിക്കാൻ അറിയാത്തവരുമായ" പുതിയ തലമുറക്കാർക്കു mp3 player/ ipod എന്നീ നൂതന ശ്രവ്യസംവിധാനത്തിൽ കൂടി പ്രാർത്ഥനകൾ കേട്ടു പഠിക്കുവാൻ സാഹചര്യമൊരുക്കുക എന്നതാണ്.

ഇന്റർനെറ്റ് മുഖേന വെബ്സൈറ്റുകളിൽ നിന്നും കോപ്പി ചെയ്യുവാൻ സാധിക്കാത്തവർക്ക് ആവശ്യപ്പെട്ടാൽ ഓഡിയോ സിഡി ഡൽഹി (മറ്റുള്ള സ്ഥലങ്ങളിൽ തപാൽ ചെലവും ചേർന്ന നിരക്കിലും) ഹോസ്ഖാസ് പള്ളിയിൽ നിന്നും കോപ്പികൾ എത്തിച്ചുകൊടുക്കുന്നതാണ്.

## പാലാരിവട്ടം വലിയപള്ളി കൺവെൻഷൻ 2010

പാലാരിവട്ടം സെന്റ് ജോർജ് വലിയ പള്ളിയുടെ സുവിശേഷ കൺവെൻഷൻ ഫെബ്രുവരി 21, 22, 23 തീയതികളിൽ തേജസ്സ് ഓഡിറ്റോറിയത്തിൽ നടന്നു. ബഹുമാന്യരായ കുര്യൻ ഡാനിയൽ അച്ചൻ, നൈനാൻ പി. ജോർജ് അച്ചൻ, സജി അമയിലച്ചൻ എന്നിവരായിരുന്നു ഈ വർഷത്തെ പ്രസംഗകർ. സെന്റ് ജോർജ് വലിയപള്ളിയുടെ ഗായകസംഘം അതീവ ഹൃദ്യമായ ഗാനങ്ങൾ അവതരിപ്പിച്ച് യോഗങ്ങൾക്ക് ആത്മീയ ചൈതന്യം പകർന്നു. വികാരി ഫാ. ബിജു എബി മാത്യൂസ്, ഫാ. ഡോ. കുര്യാക്കോസ് തണ്ണിക്കോട്ട്, ഫാ. കെ.റ്റി. ഫിലിപ്പ്, ഫാ. സൈമൻ ജോസഫ്, ഫാ. ഗീവർഗ്ഗീസ് തോമസ് എന്നിവർ യോഗങ്ങൾക്ക് നേതൃത്വം നൽകി.

## ഇടവക ദിനാഘോഷം

പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിലെ ഇടവക ദിനവും ജോർജിയൻസ് ദിനവും 2010 ഫെബ്രുവരി 7 ന് ആഘോഷിച്ചു.

വൈകിട്ട് നാലരമണിക്ക് തേജസ് ഓഡിറ്റോറിയത്തിൽ ആരംഭിച്ച ആഘോഷ പരിപാടിയിൽ ഇടവക വികാരി ബിജു എബി മാത്യൂസ് അച്ചൻ അധ്യക്ഷനായിരുന്നു. റിട്ട. ചീഫ് ഇൻകം ടാക്സ് കമ്മിഷണർ സഖറിയാ മാണി മുഖ്യാതിഥിയായിരുന്നു. ജോർജിയൻസ് വർക്കിങ് പ്രസിഡന്റ് സി.വി. ബഞ്ചമിൻ സ്വാഗതം ആശംസിച്ചു. അധ്യക്ഷപ്രസംഗത്തിനു ശേഷം ഇടവകയിലെ വിവിധ ആത്മീയ സംഘടനകളുടെ വാർഷിക റിപ്പോർട്ടുകൾ സമർപ്പിച്ചു. മുഖ്യ അതിഥി ചടങ്ങിൽ സന്ദേശം നൽകി. മുൻ വികാരി കെ.ടി. ഫിലപ്പച്ചനും റവ. സൈമൺ ജോസഫ് അച്ചനും ആശംസകൾ അർപ്പിക്കയുണ്ടായി. അനന്തരം കുട്ടികളുടെ ഫാൻസിഡ്രസ് മൽസരം നടന്നു. സൺഡേസ്കൂൾ കുട്ടികൾക്കും മർത്തമറിയം സമാജം അംഗങ്ങൾക്കും വിവിധ ഇനങ്ങളിൽ പ്രശസ്ത വിജയം കൈവരിച്ച മറ്റുള്ളവർക്കും സമ്മാനങ്ങൾ വിതരണം ചെയ്യുകയുണ്ടായി. കുട്ടികളുടെ കലാപരിപാടികൾക്കു ശേഷം ഇടവക ട്രസ്റ്റി മാത്യു അലക്സാണ്ടർ കൃതജ്ഞത രേഖപ്പെടുത്തി. ആശിർവാദത്തിനു ശേഷം സ്നേഹവിരുന്നോടുകൂടി ആഘോഷപരിപാടികൾ സമാപിച്ചു.

> The life of a man consists not in seeing visions and in dreaming dreams, but in active charity and in willing service.
>
> \- H W Longfellow

## ✝ നിര്യാതരായി

**04-01-2010** പാലാരിവട്ടം പാറക്കടവിൽ പരേതനായ ഡേവീഡ് പോത്തന്റെ ഭാര്യ **മോളി പോത്തൻ (70)** നിര്യാതയായി. സംസ്കാരം എറണാകുളം സെന്റ് മേരീസ് കതീഡ്രലിന്റെ ചിറ്റൂർ റോഡ് സെമിത്തേരിയിൽ നടത്തി. (Parish Directory Sl.No. 354)

**05-01-2010** കാക്കനാട് മാവേലിപുരം പുളിമൂട്ടിൽ പുതിയവീട്ടിൽ ലഫ്. കേണൽ പി. **ജോൺ വർഗീസ്** നിര്യാതനായി. സംസ്കാരം പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ ഏലൂർ സെമിത്തേരിയിൽ നടത്തി.



**29.03.2010** പാലാരിവട്ടം കയ്യാത്ത് ലെയിനിൽ ആലക്കൽ തോമസ് ജോണിന്റെ ഭാര്യ **തങ്കമ്മ ഇടിക്കുള (83)** നിര്യാതയായി. സംസ്ക്കാരം പാലാരിവട്ടം സെ.ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയുടെ ഏലൂർ സെമിത്തേരിയിൽ നടത്തി.

**02.04.2010** പാലാരിവട്ടം പള്ളിനട D2 ജൂവൽ ക്രൗൺ അപ്പാർട്ടുമെന്റിൽ ചെറിയാൻ പീറ്ററിന്റെ പിതാവ് **പി.പി. ചെറിയാൻ** നിര്യാതനായി. സംസ്ക്കാരം നിരണം സെ. മേരീസ് വലിയപള്ളി സെമിത്തേരിയിൽ നടത്തി.

## NEW PARISH MEMBERS

1) **Aniyan Chacko**
Wife: Mariamma Aniyan
Olive Wood Flat 6-C,
Near Kaloor Stadium, Kochi

2) **Jacob Chacko**
Wife: Sosamma Jacob
Olive Wood Flat 6-C
Near Kaloor Stadium, Kochi

3. **Jackson Job Kolady**
Wife: Leela Jackson
H.No. VI/991A
Mahabali Enclave,Trikkakkara
Ph: 2575377

4. **Lt. Col. P. John Varghese**
Wife: Lila John Varghese
Mavelipuram Kakkanadu 682 030
Ph: 2422964. Mob: 98461 68747

5. **Jose Joseph**
Palisseril Kayyala Valappil
Chittoor Veedu, 32/2024 C2
Maithree Lane Edappally
Ph: 2332906

## വിവാഹിതരായി

**2-01-2010** വാഴക്കാല മൊറാർജി റോഡിൽ ചിറ്റയമാലിൽ പോൾ സി. തോമസിന്റെയും എലിസബത്തിന്റെയും മകൾ **അനില**യും തൃക്കൊടിത്താനം കോട്ടമുറിയിൽ മൂലയിൽ വീട്ടിൽ എം.ജെ. ജോസഫിന്റെയും മറിയാമ്മയുടെയും മകൻ **റോബിനും** ചങ്ങനാശ്ശേരി മുണ്ടുപാലം സെന്റ് മേരീസ് പള്ളിയിൽ വിവാഹിതരായി.

**17-1-2010** ഇടപ്പള്ളി ചെമ്പോക്കടവ് റോഡിൽ ഗ്ലോറിയാ വില്ലയിൽ പരേതരായ എൻ.എം. നൈനാന്റെയും മോളിക്കുട്ടിയുടെയും മകൻ **ആഷ്ലി**യും വടുതല പള്ളിപ്പറമ്പിൽ പി.എൽ. വർഗീസിന്റെയും എൽസിയുടെ മകൾ **ബബിത**യും പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വിവാഹിതരായി.

**17-01-2010** പാടിവട്ടം പ്രതിഭ റോഡിൽ കയ്യാലാത്ത് കെ.സി. കുരുവിളയുടെയും സൂസന്റെയും മകൻ **ജേക്കബും** തിരുവല്ല മട്ടയ്ക്കൽ പള്ളത്ത് എം.എ. ഈശോയുടെയും ആനിയുടെയും മകൾ **ധന്യയും** പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വിവാഹിതരായി.

**18-01-2010** പാലാരിവട്ടം ചക്കുങ്കൽ റോഡിൽ മഞ്ഞുമ്മേക്കുടിയിൽ ജോളി ജോണിന്റെയും സാറാമ്മയുടെയും മകൻ **സൻജുവും** കോടുകുളഞ്ഞി പുതുപ്പള്ളി തെക്കേതിൽ കോശി വർഗീസിന്റെയും ആലീസിന്റെയും മകൾ **ബ്ലസിയും** പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വിവാഹിതരായി.

**23-01-2010** പാലാരിവട്ടം പള്ളിനട അഞ്ജനയിൽ സി.എസ്. ജോയിക്കുട്ടിയുടെയും അമ്മിണിയുടെയും മകൾ **അനുവും** എറണാകുളം സെന്റ് വിൻസന്റ് റോഡിൽ എടാത്ത് സി.വി. വർക്കിയുടെയും വൽസമ്മയുടെയും മകൻ **വിവേകും** എറണാകുളം സെന്റ് മേരീസ് ബസലിക്കയിൽ വിവാഹിതരായി.

**01-02-2010** പാലാരിവട്ടം ആലയ്ക്കൽ അലക്സ് ജോണിന്റെയും മെർലിന്റെയും മകൾ **സുസാന**യും തിരുവല്ല കുറ്റപ്പുഴ പൂപ്പള്ളിൽ ജോസഫ് ജേക്കബിന്റെയും ലിസ്സിയുടെയും മകൻ **ലിജു ജേക്കബും** പരുമല സെമിനാരി പള്ളിയിൽ വിവാഹിതരായി.



## GEORGIAN KIDS

# Each child has an angel



■ **By His Grace Dr. Paulose Mar Gregorios**

Children are angels at least many of them. But do they have angels? Does each child have an angel? Did Christ teach us so? In Matthew's Gospel (18:10, 11) our Lord warned his disciples thus: "see to it that you do not despise one of these little one, for I assure you that their angles in heaven are constantly seeing the face of my Father in heaven."

The context was the dispute among the disciples on to who among them would be "number one" in the Kingdom of Christ. Christ's answer was to pick up a child, put him in their midst, and to say to the disciples "if you do not turn around and become like children, you will not enter the Kingdom. (St Matthew 18: 1-3)

But what did our Lord mean about "their angels beholding my father's face?" Whatever he meant, there are two or three things which are clear.

**[1]** Christ puts himself on the side of the child, just as he puts himself on the side of the poor. But poverty is a state which can be remedied by the poor inheriting the Kingdom. Childhood, on the contrary, is the desired state of something which adults have to change into, in order to enter the Kingdom.

**[2]** We make a big mistake when we think or teach that children cannot be saved, because they are not old enough to have faith. **What an absurd idea it is to think that only adults will enter the Kingdom!** Christ says exactly the opposite. "Allow the little children to come to me, and do not forbid them, for of such is the Kingdom of God." (St Mark 10: 14) Our Lord taught children belong to the Kingdom, adults can enter only when they become like little children. Those who insist an adult baptism and teach against infant baptism are teaching something contrary to Christ and the Bible.

Yes, the Kingdom of God belongs to the poor, to the meek, to the oppressed, but also to children. It is theirs by natural right. It seems children are important, not because of what they can become as adults but as children. That is what our Lord taught.

But what did he mean about "their angels?" The obvious inference is that while children may not be consciously and articulately aware of God, their counterparts in heaven do experience the presence of God continuously. Each child has an angel or messenger or a counterpart in heaven. **When we become adults do we lose our angels because of our sins?**

I do not know the answer.

But I know that children are important for theirs is the Kingdom.

**If Christ has anything to do with who gets into the Kingdom, there will be lots of children, and lots of poor people (like Lazarus the beggar) there.** And we better accept them both now, and do all we can for them. For Christians are members of Christ's body and share his mind, his will, his purpose.

Let us try to see how our schools distort our children, how our society teachers them evil ways, how we let them suffer malnutrition, poverty and diseases. Let us build a society where children are respected, loved and cared for. And that kind of society will not come about merely setting up a few *Balbhawans* or *Balwadis*. **Let us strive to build a society where angelic children can grow up to be angelic human beings.**



# സൺഡേസ്കൂൾ കുട്ടികളുടെ പഠനപര്യടനം

■ നോയലിൻ ജോസ്



പുണ്യപുരാതനദേവാലയങ്ങളും സഭാ ആസ്ഥാനവും പഠിത്തവീടും സന്ദർശിക്കാൻ പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളി സൺഡേസ്കൂൾ കുട്ടികൾക്ക് ഭാഗ്യം ലഭിച്ചു. ആത്മീയ അറിവും അനുഗ്രഹങ്ങളും ധാരാളമായി ലഭിച്ച ഈ പഠന പര്യടനം ഞങ്ങൾക്ക് മറക്കാൻ പറ്റാത്ത അനുഭവമായി.

ഫെബ്രുവരി 12-ാം തീയതി രാവിലെ 7 മണിക്ക് ബിജു അച്ചന്റെ നേതൃത്വത്തിലുള്ള പ്രാർത്ഥനയ്ക്കു ശേഷം ഞങ്ങൾ പുറപ്പെട്ടു. 9 മണിയോടെ കോട്ടയം പഴയ സെമിനാരിയിൽ എത്തി. ഞങ്ങളുടെ ഇടവകാംഗം കൂടിയായ ദീപു ശെമ്മാശന്റെ നേതൃത്വത്തിൽ ശെമ്മാശൻമാർ ഞങ്ങളെ സ്വീകരിച്ചു സെമിനാരി ചാപ്പലിൽ കൊണ്ടുപോയി. ചാപ്പലിലും തിരുമേനിമാരുടെ കബറിങ്കലും പ്രാർത്ഥന നടത്തി. വിഭവസമൃദ്ധമായ പ്രഭാത ഭക്ഷണം സെമിനാരിയിൽ ഞങ്ങൾക്കു വേണ്ടി ഒരുക്കിയിരുന്നു. ഭക്ഷണത്തിനു ശേഷം ഞങ്ങൾ പൂർവ്വ പിതാക്കൻമാർ സുന്നഹദോസുകൂടിയ മാളികപ്പുറവും വട്ടശ്ശേരി തിരുമേനി കിടന്നിരുന്ന കട്ടിലും മറ്റും കണ്ടു. കൂടാതെ പ്രവർത്തനരഹിതമായ ഒരു ക്ലോക്ക് ഞങ്ങൾ അവിടെ കാണാനിടയായി. അതേക്കുറിച്ച് അന്വേഷിച്ചപ്പോൾ വട്ടശ്ശേരിൽ തിരുമേനി കാലം ചെയ്ത ആ സമയത്ത് ക്ലോക്ക് നിശ്ചലമായതാണെന്നും അതിനു ശേഷം പല ടെക്നീഷ്യൻമാർ നോക്കിയിട്ടും അതിനെ പ്രവർത്തിപ്പിക്കാൻ സാധിച്ചില്ല എന്നും

ശെമ്മാശൻ പറഞ്ഞു. ഈ വസ്തുത കേട്ടപ്പോൾ കുട്ടികളായ ഞങ്ങൾക്ക് വലിയ ആശ്ചര്യമായി.

തിരുവിതാംകൂർ രാജകുടുംബത്തിലെ ലക്ഷ്മിഭായി തമ്പുരാട്ടിയുടെ മകൾ പാർവതി തമ്പുരാട്ടി മലങ്കര സഭയ്ക്ക് ദാനമായി നൽകിയ 16 ഏക്കർ സ്ഥലത്ത് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമനാണ് സെമിനാരി സ്ഥാപിച്ചത്. ഇതിന്റെ മൂന്നു ഭാഗത്തും മീനച്ചിലാറ് ഒഴുകുന്നു. ഇവിടെ 4 പിതാക്കൻമാരെ അടക്കം ചെയ്തിരിക്കുന്നു.

(1) സഭാജ്യോതിസ്സും പഴയ സെമിനാരി സ്ഥാപകനുമായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് I

(2) സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവർ ഗ്ഗീസ്സ് മാർ ദിവന്നാസ്യോസ് തിരുമേനി.

(3) H.G.പൗലോസ് മാർ ഗ്രിഗോറിയോസ്

(4) H.G. ജോസഫ് മാർ ദിവന്നാസ്യോസ് V

ഇതിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമനെ അടക്കിയിരിക്കുന്നത് പള്ളിക്കകത്താണ്. സാധാരണ തിരുമേനിമാരെ ഇരുത്തിയാണല്ലോ അടക്കാറുള്ളത്. എന്നാൽ പുലിക്കോട്ടിൽ തിരുമേനിയെ കിടത്തി കബറടക്കിയിരിക്കുന്നു എന്നത് ഞങ്ങൾക്ക് ഒരു പുതിയ അറിവായിരുന്നു. കൂടാതെ ശ്രുതി മ്യൂസിക് സ്കൂൾ, സ്മൃതി എന്നീ സ്ഥാപനങ്ങളെപ്പറ്റിയും ഒരു ലഘു വിവരണം ഞങ്ങൾക്കു ലഭിച്ചു. അതിനു ശേഷം ഞങ്ങൾ സോഫിയ സെന്റർ സന്ദർശിച്ചു.

പതിനൊന്നു മണിയോടുകൂടി ഞങ്ങൾ ദേവലോകം അരമനയിലേക്ക് യാത്ര തിരിച്ചു. അവിടെയെത്തിയപ്പോൾ പരിശുദ്ധ ബാവാ തിരുമേനി ഒരു യാത്രയ്ക്കു വേണ്ടി ഒരുങ്ങി നിൽക്കുകയായിരുന്നു. എങ്കിലും ഞങ്ങൾ ചെന്നപ്പോൾ വളരെ സ്നേഹത്തോടുകൂടി വിളിച്ച് ഞങ്ങളോരോരുത്തരെയും കൈവച്ച് അനുഗ്രഹിച്ചു. കൂടാതെ ബാവാ തിരുമേനി തന്നെ ഞങ്ങൾക്കോരോരുത്തർക്കും മിഠായിയും തന്നു. ഞങ്ങൾക്കെല്ലാവർക്കും ഇത് ഭയങ്കര സന്തോഷമായി.

ബാവാ തിരുമേനിയെ യാത്രയാക്കിയതിനു ശേഷം അരമനയും പരിസരവും ചുറ്റിനടന്നു കണ്ടു. **വി. തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് അരമനയിൽ സ്ഥാപിച്ചിട്ടുണ്ട്. കൂടാതെ 3 കാതോലിക്കാ ബാവാമാരെയും ഇവിടെയാണ് കബറടക്കിയിരിക്കുന്നത്.** ഈ പിതാക്കൻമാരുടെ കബറിടങ്ങളിലും ഞങ്ങൾ പ്രാർത്ഥിച്ചു. സൺഡേസ്കൂൾ ഓഫീസും സന്ദർശിച്ചു.

**ജോർജിയൻ തീർത്ഥാടനകേന്ദ്രം, പുതുപ്പള്ളി**

അരമനയിൽ നിന്നും ഞങ്ങൾ നേരെ പോയത് പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിലേക്കാണ്. 2009 ഫെബ്രുവരി 19 ന് ഏഴ് പിതാക്കൻമാരെ വാഴിച്ച ആ ദേവാലയം കണ്ടപ്പോൾ ഞങ്ങൾക്കെല്ലാവർക്കും അതിയായ സന്തോഷമുണ്ടായി. പുതുപ്പള്ളിപ്പള്ളിയിൽ 9 ത്രോണോസുകളുണ്ട്. മലങ്കര സഭയിൽ ഇതുപോലെ മറ്റൊരു പള്ളിയില്ലെന്നാണ് ഞങ്ങൾ മനസ്സിലാക്കിയത്. മൂന്നു പള്ളികൾ ഒന്നിനൊന്നോടു ചേർന്ന രീതിയിലാണ് പുതുപ്പള്ളി പ്പള്ളിയുടെ ഘടന. പുതുപ്പള്ളിപ്പള്ളിയാണ് കോട്ടയത്തും പരിസര പ്രദേശത്തുമുള്ള നമ്മുടെ ഏറ്റവും പഴയ പള്ളിയായി അറിയപ്പെടുന്നത്.

**പാമ്പാടി തിരുമേനിയുടെ കബർ**

പുതുപ്പള്ളിപ്പള്ളിയിൽ നിന്നും ഞങ്ങൾ പോയത് പാമ്പാടി ദയറായിലേക്കാണ്. അവിടെയെത്തിയപ്പോൾ ദയറായുടെ ചുമതല വഹിക്കുന്ന മാത്തുക്കുട്ടിയച്ചൻ ഞങ്ങളെ സ്വീകരിച്ച് പള്ളിയകത്തേക്കു കൊണ്ടുപോയി. പ്രാർത്ഥനയ്ക്കു ശേഷം അവിടെനിന്നും ഉച്ചഭക്ഷണം കഴിച്ചു. പാമ്പാടി ദയറായിൽ ആരു ചെന്നാലും ഭക്ഷണം കഴിപ്പിച്ചിട്ടേ പാമ്പാടി തിരുമേനി വിടാറുണ്ടായിരുന്നുള്ളു. ആ പാരമ്പര്യം ഇപ്പോഴും അവിടെ കാത്തുസൂക്ഷിക്കുന്നു. പാമ്പാടി കുര്യാക്കോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയെ കബറടക്കിയിരിക്കുന്ന പള്ളിയാണിത്. മാത്യൂസ് മാർ ഈവാനിയോസ് തിരുമേനി, പി.സി. യോഹന്നാൻ റമ്പാൻ എന്നിവരെയും ഇവിടെ അടക്കിയിരിക്കുന്നു.



പാമ്പാടി ദയറായുടെ ആഭിമുഖ്യത്തിൽ വിദ്യാഭ്യാസ സ്ഥാപനങ്ങളും സാമൂഹ്യ സ്ഥാപനങ്ങളും നടത്തപ്പെടുന്നുണ്ട്. ഇവിടത്തെ പള്ളിക്കകത്തുള്ള ഐക്കണുകൾ വളരെ മനോഹരവും അർത്ഥസമ്പുഷ്ടവുമാണ്. ഒരു കഠിനമായ വരൾച്ചകാലത്ത് അന്ന് ശെമ്മാശനായിരുന്ന പാമ്പാടി തിരുമേനിയുടെ ഉപവാസ പ്രാർത്ഥനമൂലം മഴ പെയ്ത സംഭവവും കുന്നംകുളത്ത് പ്ലേഗ് ബാധിച്ച അവസരത്തിൽ അവിടെയെത്തിയ തിരുമേനിയുടെ പ്രാർത്ഥനയാൽ നൂറുകണക്കിന് ജനങ്ങൾ രോഗത്തിൽ നിന്നും സൗഖ്യം പ്രാപിച്ച സംഭവവും മാത്തുകുട്ടിയച്ചൻ പറഞ്ഞപ്പോൾ ഞങ്ങളുടെ കണ്ണുകൾ ഈറനണിഞ്ഞു.

മൂന്നുമണിയോടുകൂടി ഞങ്ങൾ മടക്കയാത്ര ആരംഭിച്ചു. ആത്മീയതയോടുകൂടി അൽപം വിനോദവും കുട്ടികൾക്കു പകരാനായി മടക്കയാത്ര കുമരകം വഴിയായിരുന്നു. ഞങ്ങൾ കുമരകം റിസോർട്ടിൽ കുറച്ചുസമയം ചെലവഴിച്ചു. വീണ്ടും യാത്ര തുടർന്ന് 7 മണിയോടുകൂടി ഞങ്ങൾ പാലാരിവട്ടം പള്ളിയിൽ മടങ്ങിയെത്തി.

## സൺഡേസ്കൂൾ സഹപാഠ്യ മൽസരം



സൺഡേസ്കൂൾ സഹപാഠ്യ മൽസരത്തിൽ സബ് ജൂനിയർ പ്രസംഗത്തിന് ഭദ്രാസനതലത്തിൽ രണ്ടാം സ്ഥാനം നേടിയ **തേജസ്സ് ജോൺ പണിക്കർ** കലൂർ A/16 ഓറിയന്റൽ എസ്റ്റേറ്റിൽ ശ്രീ ജോൺ വർഗീസിന്റെയും ശ്രീമതി ജോളി ജോണിന്റെയും പുത്രനാണ്.

## ബാലജനസഖ്യം സർഗോൽസവം



അഖില കേരള ബാലജനസഖ്യം സർഗോൽസവത്തിൽ സീനിയർ വിഭാഗത്തിൽ ഇംഗ്ലീഷ് Essay Writing നും Short Storyക്കും രണ്ടാം സ്ഥാനം നേടിയ **ക്രിസ്റ്റിൻ കൃപാ ജോൺ**, കലൂർ A/16, ഓറിയന്റൽ എസ്റ്റേറ്റിൽ ശ്രീ ജോൺ വർഗീസിന്റെയും ശ്രീമതി ജോളി ജോണിന്റെയും പുത്രി.




## അതിവിശുദ്ധ സത്യവിശ്വാസം

"ഞാൻ എന്തുകൊണ്ട് ഒരു ഓർത്തഡോക്സ് വിശ്വാസിയാകുന്നു?" വിഭവസമൃദ്ധമായ ഒരു വിരുന്നായിരുന്നു. ജോർജിയൻ മിററിന്റെ Mission Statement ന്റെ അർത്ഥവും ഉദ്ദേശ്യവും വ്യക്തമാക്കിയ ഈ ലക്കം പ്രസിദ്ധീകരിച്ചതിന് നന്ദി.

പരിശുദ്ധമായ ഓർത്തഡോക്സ് വിശ്വാസം നിലനിർത്താനും മറ്റുള്ളവർക്ക് പകർന്നു നൽകാനും നമുക്ക് കടമയുണ്ട്. നമ്മുടെ സത്യവിശ്വാസം മനസ്സിൽ ബലപ്പെടുത്തുന്നതിന് വിശ്വാസജീവിതം ആവശ്യമാണ്. നമ്മുടെ വിശ്വാസജീവിതമാണ് മറ്റുള്ളവർക്ക് മാതൃകയാവേണ്ടത്.

ജന്മകാരണത്തിന് ഉപരിയായി ഓരോ വിശ്വാസിയും തന്റെ വിശ്വാസം സ്വയം പരിശോധിച്ച് ഉറപ്പിക്കേണ്ടത് ഏറ്റവും കൂടുതൽ ആവശ്യമായ കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. **എന്തു വേണമെന്ന് മാത്രമല്ല എന്തു വേണ്ട എന്നു കൂടി നമുക്ക് ഉറപ്പു വേണം.** നിർഭയമായി സത്യവിശ്വാസം പഠിപ്പിക്കുന്ന പിതാക്കൻമാരെ ധാരാളമായി തന്ന് ദൈവം നമ്മെ അനുഗ്രഹിക്കട്ടെ!

**വർഗീസ് എം. തോമസ്**
തിരുവല്ല

## നിങ്ങൾ മിണ്ടാതിരുന്നാൽ

ഓർത്തഡോക്സ് വിശ്വാസം സത്യവിശ്വാസമെങ്കിൽ അത് പ്രഘോഷിക്കുവാൻ നാം മടിക്കുന്നതെന്തിനാണ്?

വിശുദ്ധ വേദപുസ്തകത്തിൽ യഹൂദർക്കും ജാതികൾക്കും വേണ്ടി ഒരേ കാര്യം വ്യത്യസ്തങ്ങളായ രീതികളിൽ വിശദീകരിക്കപ്പെട്ടിരിക്കുന്നതുപോലെ, **വിവിധ ക്രൈസ്തവ വിഭാഗങ്ങൾക്കായി ഓർത്തഡോക്സ് വിശ്വാസസത്യങ്ങൾ വിശദീകരിക്കുന്ന ഗ്രന്ഥങ്ങൾ ഇന്ന് ഏറ്റവും ആവശ്യമാണ്.** നമ്മുടെ വിശ്വാസം പഠിക്കാനാഗ്രഹിക്കുന്നവർക്ക് ഉതകുന്ന അവതരണശൈലി ആയിരിക്കണമെന്നു മാത്രം!

സഹോദര ക്രൈസ്തവ വിഭാഗങ്ങളുമായി സഹകരിക്കുമ്പോൾ നമ്മുടെ അമൂല്യങ്ങളായ വിശ്വാസസത്യങ്ങളും പ്രാർത്ഥനകളും ബലികഴിക്കുന്നത് സങ്കടകരമാണ്. പല വിശ്വാസങ്ങളുടെ ശരാശരി (average) എടുത്തോ, അല്ലെങ്കിൽ ഇന്ന് പലപ്പോഴും കാണാറുള്ളതുപോലെ പൊതുവായവയിൽ ഏറ്റവും കുറവ് (least common faith) എടുത്തോ അല്ല കർത്താവ് പഠിപ്പിച്ച സത്യവിശ്വാസം മനസ്സിലാക്കേണ്ടത്. അതൊക്കെ മാനുഷികമായ പരീക്ഷണങ്ങൾ മാത്രം!

കർത്താവിന്റെ വലുതും ഭയങ്കരവുമായ നാൾ വരുന്നതിനു മുമ്പായി ഭൂമിയിൽ സകല ജാതികൾക്കും സാക്ഷ്യത്തിനായി സത്യവിശ്വാസം പ്രഘോഷിക്കപ്പെടും. ആ ഉത്തരവാദിത്തത്തിൽ നിന്ന് ഒഴിയാൻ നമുക്ക് സാധ്യമല്ല. നമ്മൾ മിണ്ടാതിരുന്നാൽ ഈ കല്ലുകൾ സത്യവിശ്വാസം പ്രഘോഷിക്കും.

**എം.സി. വർഗീസ്, ലൈല വർഗീസ്**
നിരണം

## ജോർജിയൻ മിറർ എല്ലാ ക്രൈസ്തവ ഭവനത്തിലും

കിഴക്കമ്പലം ദയറായിലെ Sisters എല്ലാം ശ്രദ്ധയോടെ ഉൽസാഹത്തോടെ വായിക്കുന്ന ഒരു ഉത്തമ ക്രിസ്തീയ പ്രസിദ്ധീകരണമാണ് Georgian Mirror. ക്രിസ്തീയ സഭയിലെ എല്ലാ തലത്തിലും തരത്തിലും പ്രായത്തിലും പെട്ടവർക്ക് പ്രയോജനം ചെയ്യുന്ന പ്രമേയങ്ങൾ ഈ പ്രസിദ്ധീകരണത്തിൽ ഉൾക്കൊള്ളിക്കുന്നു എന്നത് ശ്ലാഘനീയമാണ്. **വിശ്വാസ വിഷയങ്ങളെയും ഓർത്തഡോക്സ് സഭാ പാരമ്പര്യങ്ങളെപ്പറ്റിയും ഒക്കെയുള്ള ആധികാരിക ലേഖനങ്ങൾ മറ്റൊരു സവിശേഷതയാണ്.** അച്ചടി പതിപ്പിനും പുറമേ Internet വഴി ലോകത്തുള്ള എല്ലാവർക്കും വായിക്കുവാൻ ഉള്ള സാഹചര്യം ഒരുക്കിയിട്ടുള്ളതും പ്രശംസനീയമാണ്. കെട്ടിലും മട്ടിലും മാത്രമല്ല ഉള്ളടക്കത്തിലും പ്രൗഢമായ ഈ ക്രിസ്തീയ മാസികയ്ക്ക് എല്ലാ ക്രിസ്തീയ ഭവനങ്ങളിലും സ്വാഗതം ലഭിക്കട്ടെ എന്ന് ആശംസിക്കുന്നു.

ഈ ഉത്തമ ക്രൈസ്തവ പ്രസിദ്ധീകരണത്തിന് എല്ലാവിധ വിജയങ്ങളും അനുഗ്രഹങ്ങളും നേരുന്നതിനോടൊപ്പം ധാരാളം വായനക്കാരും വരിക്കാരും വർദ്ധിച്ചുവരുവാൻ പ്രാർത്ഥിക്കുന്നു.

**സിസ്റ്റർ ദീന O.S.M.**
മദർ സുപ്പീരിയർ
ബെത്‌ലഹേം സെന്റ് മേരീസ് കോൺവെന്റ്
കിഴക്കമ്പലം

## Maintain the uniqueness of our Church

I am a regular reader of Georgian Mirror through the website www.malankaraorthodox.tv and am now based in Tokyo. I would like to congratulate the members of St. George Orthodox Church, Palarivattom for bringing out this excellent publication. Though I find name of a few editors, including priests, I'm sure, this work is not possible without the wholehearted support, contributions and well-wishes of the members of your parish.

Our Malankara Church is truly universal and we have an important role to play for the growth of Christ's church. **This is possible only when we realise the identity of St. Thomas Christians distinguished from all the western churches.** Unlike the western churches (modern American model individual-centric groups too), our Church's foundation is the word of God proclaimed in Malankara by St. Thomas and the holy traditions coming straight from the land where Christ walked. I pray that our church leaders should imbibe this vision and plan for the members spread all the over the world. Though St. Thomas Christians are spread everywhere, we are all united in worshipping the Lord in the language He spoke and also receiving His flesh and blood.

Almost a decade ago, while working in a Kochi-based private firm, I was a regular worshipper on Sundays at Palarivattom Church, though not a member of your church. Now I am amazed by the tremendous progress you have made in all spheres of church activities. Your church provides ample opportunities for spiritual growth as well as leadership roles . Georgian Mirror is the proof that you produce good fruit before the Lord Almighty. I glorify God that you have become a role model for many other churches of our Sabha. This is Lord's doing and I praise Him.

**Rajan Mathew**
Tokyo, Japan

# അൽമായർക്ക് നേതൃത്വ പരിശീലനം

ക്രിസ്തീയ സഭയുടെ വളർച്ചയിൽ അൽമായരുടെ പങ്കിനെപ്പറ്റി കൂടുതൽ തിരിച്ചറിവു വന്നുകൊണ്ടിരിക്കുന്ന ഇക്കാലത്ത് അൽമായർക്ക് നേതൃത്വ പരിശീലനം നൽകുന്നതിന് ഒരു ഓർത്തഡോക്സ് വിശ്വാസ പഠനകേന്ദ്രം വൈകാതെ ആരംഭിക്കേണ്ടതാണ്.

പരിശുദ്ധ ഗ്രീഗോറിയോസ് തിരുമേനിയുടെ നാമത്തിൽ പരുമലയിൽ തന്നെ ഈ കേന്ദ്രം തുടങ്ങുന്നത് ഉചിതമായിരിക്കും. വൈദികർക്ക് പരിശീലനം നൽകുകയെന്ന ലക്ഷ്യത്തോടെയാണല്ലോ പരിശുദ്ധ പിതാവ് പരുമലയിൽ വന്നത്. ഈ ലക്ഷ്യം കൂടുതൽ വളർച്ച പ്രാപിച്ച് മുന്നോട്ട് കൊണ്ടുപോകേണ്ടത് ആ പുണ്യവാന്റെ സ്മരണ നിലനിർത്തുന്നതിന് ആവശ്യമാണ്.

ഓർത്തഡോക്സ് വിശ്വാസം, സത്യവേദപുസ്തകം, സഭാപാരമ്പര്യം, സഭാചരിത്രം, സുവിശേഷ വേല, നേതൃത്വം, സഭാ താരതമ്യപഠനം, സുറിയാനി ഭാഷ, ചർച്ച് മാനേജ്മെന്റ്, ചർച്ച് ജേർണലിസം തുടങ്ങിയവയിൽ ഒന്നോ രണ്ടോ മാസത്തെ Short Term Residential Course കൾ ആരംഭിക്കണം. സഭയുടെ തന്നെ മറ്റേതെങ്കിലും സ്ഥാപനത്തിൽ അൽമായർക്കായി നടത്തപ്പെടുന്ന Short Term Course കളുണ്ടെങ്കിൽ അവയ്ക്കും ഈ കേന്ദ്രത്തിന്റെ തന്നെ അംഗീകാരവും സർട്ടിഫിക്കറ്റും നൽകുന്നത് പരിഗണിക്കാവുന്നതാണ്.

പരിശുദ്ധന്റെ നാമത്തിൽ ഈ പരിശീലനകേന്ദ്രം സ്ഥാപിക്കുന്നതിന് ആവശ്യമായ സാമ്പത്തിക സഹായം നൽകാൻ പുണ്യവാന്റെ മധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്ന പതിനായിരങ്ങൾ മുന്നോട്ടുവരുമെന്നതിനു തർക്കമില്ല. കൂടാതെ കോഴ്സ് ഫീ ഇനത്തിലും സ്പോൺ സർഷിപ്പ് വഴിയായും ഇത് നടത്തിക്കൊണ്ടുപോകുന്നിന് കഴിയും. സാമ്പത്തിക ശേഷിയില്ലാത്തവർക്ക് സൗജന്യമല്ല, സ്കോളർഷിപ്പ് ആണ് ഏർപ്പെടുത്തേണ്ടത്.

പരിശുദ്ധ സുന്നഹദോസും മാനേജിങ് കമ്മിറ്റിയും പരുമല സെമിനാരി ഭരണസമിതിയും ഭാവിയിലേക്കുള്ള കാഴ്ചപ്പാടോടെ ഇക്കാര്യം ഗൗരവമായി പരിഗണിക്കണമെന്നു വിദേശ ഓർത്തഡോക്സ് വിശ്വാസികൾക്കു വേണ്ടി അപേക്ഷിക്കുന്നു.

**മിസ്സിസ് സൂസൻ ഫിലിപ്പ്**
കുവൈറ്റ്

# പരുമല MOC ബുക്ക് സ്റ്റാൾ

പരുമലയിൽ സഭാ വകയായുള്ള പരുമല MOC ബുക്ക് സ്റ്റാളിന്റെ അപര്യാപ്തതയെപ്പറ്റി മുമ്പ് ജോർജ്ജിയൻ മിറർ എഴുതിയിരുന്നല്ലോ. അടുത്തകാലത്ത് അവിടം സന്ദർശിച്ച എനിക്ക് ഇക്കാര്യം നേരിട്ട് ബോധ്യം വന്നു. നിന്നു തിരിയാൻ പോലും സ്ഥലമില്ലാത്ത ഒരു ചെറിയമുറിയിൽ ഒരു കൂട്ടം ആളുകൾ. അവർക്കിടയിൽ സഹായവുമായി ഓടിനടക്കാൻ ഒരേയൊരു വിൽപനക്കാരൻ. ബില്ലെഴുതുന്നതും പണം വാങ്ങുന്നതും അദ്ദേഹം തന്നെ. അതിനിടയിൽ നൂറു ചോദ്യങ്ങൾക്ക് ഉത്തരം നൽകുന്നു. അകത്ത് ആളുകൾ തിക്കിത്തിരക്കുമ്പോൾ പുറത്ത് ഒരുകൂട്ടം കാത്തുനിൽക്കുന്നു.

പരുമല സഭയുടെ പ്രധാനവിശ്വാസ കേന്ദ്രമാണ്. ആയിരങ്ങൾ അവിടെ സന്ദർശിച്ച് അനുഗ്രഹം പ്രാപിക്കുന്നു. അവർക്ക് സൗകര്യപ്രദമായി പുസ്തകങ്ങൾ നോക്കുന്നതിനും ആരാധന സാധനങ്ങൾ ഉൾപ്പെടെയുള്ളവ വാങ്ങുന്നതിനും വിശാലമായ സൗകര്യത്തോടുകൂടിയ ഒരു മാതൃക ഷോറൂം പരുമലയിൽ ആരംഭിക്കണം. കൂടുതൽ ജോലിക്കാരെ നിയമിച്ച് കൂടുതൽ സമയം തുറന്നുവയ്ക്കണം. നമ്മുടെ സഭ പ്രസിദ്ധീകരിക്കുന്നവ കൂടാതെ വിദേശത്തുനിന്നുള്ള ഓർത്തഡോക്സ് പുസ്തകങ്ങളും കൂടി ലഭ്യമാക്കണം. സഭയുടെ വിവിധ മാഗസിനുകൾക്ക് വരിക്കാരായി ചേരുന്നതിനു കൂടി ഇവിടെ സൗകര്യമൊരുക്കുന്നത് വലിയ ഉപകാരമായിരിക്കും.

**തോമസ് ജോൺ**
കോലഞ്ചേരി

## പ്രിയ വായനക്കാർക്ക്,

നിങ്ങളുടെ രചനകൾ, അഭിപ്രായങ്ങൾ, നിർദ്ദേശങ്ങൾ, പ്രതികരണങ്ങൾ എന്നിവ പൂർണ്ണമായ വിലാസം, ഫോൺ നമ്പർ സഹിതം അയച്ചുതരേണ്ടതാണ്.

**രചനകൾ 400 വാക്കിൽ കവിയാൻ പാടില്ല.** കടലാസിന്റെ ഒരു പുറത്തുമാത്രം എഴുതുക. ക്രിസ്തീയ-വേദപുസ്തകം-ആത്മീയ-സഭാ സംബന്ധമായവ ആയിരിക്കണം.

രചനകൾ പ്രസിദ്ധീകരണ യോഗ്യമാണോ എന്നു നിർണ്ണയിക്കുന്നതിനും എഡിറ്റു ചെയ്യുന്നതിനും ഏത് ലക്കത്തിൽ പ്രസിദ്ധീകരിക്കണമെന്ന് തീരുമാനിക്കുന്നതിനുമുള്ള അധികാരം എഡിറ്റോറിയൽ ബോർഡിനുണ്ട്

**കൂടുതൽ വിവരങ്ങൾക്ക് :**

മാനേജിംഗ് എഡിറ്റർ,
ഫോൺ : 9447456089

**രചനകളും ഫോട്ടോകളും അയയ്ക്കേണ്ട വിലാസം :**

The Editor
Georgian Mirror
St. George Orthodox Valiyapally,
Palarivattom, Cochin - 682 025
Ph : 0484 - 2346096
email : gmirror2009@yahoo.com

## വിശേഷദിവസങ്ങൾ, പെരുന്നാളുകൾ

| | | | |
|---|---|---|---|
| **മെയ് 2010** | | | |
| 1 & 2 | (ശനി, ഞായർ) | : | ഇടവകപ്പെരുന്നാൾ |
| 13 | വ്യാഴം | : | സ്വർഗ്ഗാരോഹണപ്പെരുന്നാൾ |
| 23 | ഞായർ | : | പെന്തക്കോസ്തി ഞായർ |
| **ജൂൺ** | | | |
| 16 | ബുധൻ | : | ശ്ലീഹാനോമ്പാരംഭം |
| 29 | ചൊവ്വ | : | ശ്ലീഹാനോമ്പു വീടൽ, മാർ പത്രോസ്, പൗലോസ് ശ്ലീഹമാരുടെ ഓർമ്മ |
| 30 | ബുധൻ | : | പന്ത്രണ്ടു ശ്ലീഹന്മാരുടെ ഓർമ്മ |
| **ജൂലൈ** | | | |
| 3 | ശനി | : | ദുഖ്റോനോ (മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മ) |

## St. George Orthodox Valiyapally, Palarivattom

### ആരാധനാ സമയം

**ഞായറാഴ്ച പ്രഭാതനമസ്കാരം - രാവിലെ 6.30ന്**

**ഞായറാഴ്ച വിശുദ്ധ കുർബ്ബാന - രാവിലെ 7.30ന്**

**രണ്ടാം ശനിയാഴ്ചയും മാറാനായ പെരുന്നാളുകളിലും വി. കുർബ്ബാന - രാവിലെ 6.45ന്**

**എല്ലാ ദിവസവും സന്ധ്യാനമസ്കാരം - വൈകിട്ട് 6.30ന്**

**എല്ലാ ശനിയാഴ്ചകളിലും സന്ധ്യാ നമസ്കാരത്തെ തുടർന്ന് രോഗികൾക്കുവേണ്ടിയുള്ള പ്രാർത്ഥനയും പ. പരുമല തിരുമേനിയുടെ നാമത്തിലുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയും**

കവർ സ്റ്റോറി



# ആർദ്രതയിൽ ഊന്നിയ ക്രിസ്തീയ സമാശ്വാസ ശുശ്രൂഷ

■ ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത

ക്രിസ്തീയ സഭയുടെ ചരിത്രത്തിൽ, അതിന്റെ ആദ്യ നൂറ്റാണ്ടുകളിൽ നിറഞ്ഞുനിന്നിരുന്ന മൂന്നു സംസ്കാരങ്ങൾ പ്രത്യേകം ശ്രദ്ധേയമാണ് - (1) ഗ്ലോറിയ (ആരാധന) സംസ്കാരം, (2) സോഫിയ (ദൈവിക ജ്ഞാനാർജ്ജനം) സംസ്കാരം, (3) സേർവീസിയാ/മിഷൻ (ശുശ്രൂഷാ) സംസ്കാരം. ഒരു പക്ഷേ ക്രിസ്തീയ സഭ ഇത്രമാത്രം വളരുവാനും ആഗോളവൽക്കരിക്കപ്പെടുവാനും സഹായമായി ഭവിച്ചത് പൊതുവെ ഈ മൂന്നു സംസ്കാരങ്ങളാണെങ്കിലും, പ്രത്യേകാൽ അതിന്റെ മിഷ്യൻ സംസ്കാരമാണ്. ഇംഗ്ലീഷ് ഭാഷയിലെ 'Charity' എന്ന പദം സഭയുടെ മിഷൻ/ശുശ്രൂഷ/സമാശ്വാസ പ്രവർത്തനങ്ങൾക്കു സാധാരണമായി ഉപയോഗിക്കുന്നുണ്ട്. എങ്കിലും ഈദൃശ ക്രിസ്തീയ ദർശനവും പ്രവർത്തനങ്ങളും സംവേദിപ്പിക്കുവാൻ ഈ പദം തീരെ അപര്യാപ്തമാണ്. മിഷൻ/ചാരിറ്റി/സമാശ്വാസപ്രവർത്തനങ്ങളുമായി ബന്ധപ്പെട്ട ചില ചിതറിയ ചിന്തകളും ആശയങ്ങളും പെട്ടെന്ന് മനസ്സിൽ വന്നത് 'ജോർജിയൻ മിറർ' വായനക്കാരുമായി ഈ ലേഖനത്തിലൂടെ പങ്കുവയ്ക്കുന്നു.

### 1. ദൈവശാസ്ത്ര ഊന്നലുകൾ

ക്രിസ്തുവിന്റെ ത്രിമാനശുശ്രൂഷകൾ - പഠിപ്പിക്കുക, ഉപദേശിക്കുക, സൗഖ്യമാക്കുക എന്നിവയാണ്. ആത്മശരീര മനസ്സുകളുടെ സമാശ്വാസ ശുശ്രൂഷയാണ് മൂന്നാമത്തേത്. **ഇത് കേവലം വൈകാരിക അയ്യോഭാവത്തിന്റെ sympathy അല്ല, മറിച്ച് മനസ്സലിവ് എന്ന ആർദ്രതയുടെ ബഹിർസ്ഫുരണമാണ്. മറ്റുള്ളവരുടെ വേദന സ്വന്തം വേദനയായി മാറുന്ന ഉദാത്ത ക്രിസ്തീയ ഭാവമാണിത്.** മശിഹാ തമ്പുരാനെ ദാസനായി ഇറങ്ങിവന്ന് തന്റെ സൃഷ്ടിയുടെ വേദന ഏറ്റെടുക്കുവാൻ പ്രേരിപ്പിച്ച 'കെനോസിസിന്റെ' അവസ്ഥയാണിത്. ഇതിൽ അടിസ്ഥാനപ്പെട്ട മിഷൻ/ചാരിറ്റി പ്രവർത്തനങ്ങളാണ് വ്യക്തി/സഭാ/ഇടവക/സമൂഹതലങ്ങളിൽ ഉണ്ടാവേണ്ടത്. അന്ത്യനാളിൽ വലത്തുഭാഗത്തുള്ളവരുടെ ആത്മീയ ശക്തിയും പ്രസക്തിയും ഈദൃശ പ്രവർത്തനങ്ങളാണ്. ക്രിസ്തുവിനെ വിശക്കുന്നവരിലും, നഗ്നരിലും, രോഗികളിലും ബന്ധിതരിലും വേദനപ്പെടുന്നവരിലും കണ്ട് താണിറങ്ങി ശുശ്രൂഷിക്കുന്ന ഭാവത്തിന്റെ ആവിഷ്കരണമാണ് ദൈവം നമ്മിൽ നിന്നു പ്രതീക്ഷിക്കുന്നത്. **അല്ലാതെ സ്വന്തം പൊങ്ങച്ചത്തിനും ആഘോഷത്തിനുമായുള്ളതെല്ലാം ദൈവതിരുമുമ്പാകെ വ്യർത്ഥമാണ്.**

മിഷൻ/ചാരിറ്റി കേവലം ഔദാര്യമല്ല, അത് വ്യക്തികളായും സഭയായും അനുഷ്ഠിക്കേണ്ട അടിസ്ഥാന ക്രിസ്തീയ കടമയാണ്. അത് ക്രിസ്തീയ ജീവിതത്തിന്റെ മൗലികമായ ജീവിതഭാവമാണ്. ഇവിടെയാണ് മിഷനെ സംബന്ധിച്ചു പാശ്ചാത്യവും പൗരസ്ത്യവുമായ ദർശനങ്ങളിൽ ഉള്ള വ്യതിരിക്തത നിലനിൽക്കുന്നത്. **നമ്മുടെ നേട്ടങ്ങളുടെ ഒരു ഭാഗം ഔദാര്യ മനസ്കതയോടെ മറ്റുള്ളവർക്ക് നീട്ടിക്കൊടുത്ത്, മേൽക്കോയ്മയും 'dominion'ഉം ഉറപ്പിക്കുന്ന പാശ്ചാത്യ പ്രവർത്തനശൈലിയോട് പൗരസ്ത്യ ദർശനം യോജിക്കുന്നില്ല. മറിച്ച് വേദനപ്പെടുന്നവരോട് ഏകീഭവിച്ച് മുഴുവൻ ശൂന്യവൽക്കരിച്ചു നൽകുന്ന ക്രിസ്ത്യൻ സോളിഡാരിറ്റിയുടെ പ്രവർത്തനമാണ് പൗരസ്ത്യ ദർശനത്തിൽ ഊന്നൽ നൽകുന്നത്.** കുബേരന്റെയും ലാസ്സറിന്റെയും ഉപമയിൽ, ലാസ്സർ യജമാനന്റെ പടിവാതിൽക്കൽ കിടന്ന് മേശയിൽ നിന്ന് വീഴുന്ന അപ്പനുറുക്കുകൾ ഭക്ഷിച്ച് കാലം പോക്കുന്നുണ്ട്. ധനവാന്റെ പാപം ലാസ്സറുമായി താദാത്മ്യപ്പെടുവാൻ അവന് കഴിഞ്ഞില്ല എന്നതാണ്.



മിഷൻ ബോർഡ് പ്രസിഡന്റും സീനിയർ മെത്രാപ്പോലീത്തയുമായ
അഭി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്

### 2. പ്രായോഗിക ഊന്നലുകൾ

ലഭിക്കുന്നതെല്ലാം 'എനിക്കുമെൻ വീട്ടുകാർക്കും' എന്ന് ചിന്തിക്കാതെ, ലാളിത്യത്തിൽ ജീവിച്ച് ദൈവത്തിനും മറ്റുള്ളവർക്കുമായി മാറ്റിവയ്ക്കുന്ന ചാരിറ്റിയുടെ പ്രായോഗിക പാഠങ്ങൾ നമ്മിൽ നിന്നും എത്രയോ കാതം അകലെയാണ്. ഉപയോഗത്തിൽ, 'യോഗിത്വ' മുണ്ട്. ഉപഭോഗത്തിൽ 'ഭോഗിത്വ'മുണ്ട്. ഈ ഭോഗിത്വ ഭാവമാണ് ആത്മീയ, പരിസ്ഥിതി ശോഷണ മുൾപ്പെടെ എല്ലാ ശോഷണങ്ങളുടെയും അടിസ്ഥാനവില്ലൻ. ഇന്ന് 'ചാരിറ്റി' എന്ന ലേബലിൽ നാംകാണുന്ന പലതും ഈ ഉപഭോഗ- ചൂഷണ സംസ്കാരത്തിന്റെ മറ്റൊരു കപടമുഖവും 'മുഖംമൂടി' പരിപാടികളുമാണ്. ഇവിടെയാണ്, സെക്കുലർ ചാരിറ്റിയും ക്രിസ്തീയ ചാരിറ്റിയും വ്യത്യാസം കാണിക്കേണ്ടത്.

### 3. മിഷൻ/ചാരിറ്റി പ്രവർത്തനങ്ങളും

മലങ്കര ഓർത്തഡോക്സ് സഭയിൽ വ്യക്തിതലത്തിലുള്ള സഭാ മക്കളുടെ ഈദൃശ പ്രവർത്തനങ്ങൾ ഇവിടെ സൂചിപ്പിക്കുന്നില്ല. സഭാതലത്തിൽ ചിന്തിക്കുമ്പോൾ, സഭാ ചരിത്രത്തിൽ ആദ്യകാലം മുതൽ തന്നെ മിഷൻ/ചാരിറ്റി പ്രവർത്തനങ്ങൾ ഒറ്റയായും സംഘടിതമായും കാലാകാലങ്ങളിൽ നടന്നിരുന്നു. കാലിക പ്രശ്നങ്ങളെ അഭിമുഖീകരിക്കുവാനും നേരിടുവാനുമുള്ള പ്രവർത്തനങ്ങളാണ് നടന്നിരുന്നത്. വസൂരി, കോളറ പോലുള്ള വസന്തകളിലും ദാരിദ്ര്യത്തിലും പട്ടിണിയിലും ജാതിമത വ്യത്യാസമില്ലാതെ സമൂഹത്തിൽ പ്രവർത്തിച്ചിരുന്ന സഭാപിതാക്കൻമാരും സഭാ ശുശ്രൂഷയുമാണ് നമുക്കുള്ളത്. **പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ, ഈദൃശ പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിച്ചിട്ടുള്ള അതുല്യ പ്രതിഭയാണ്. പ. പരുമല തിരുമേനി, അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി മുതലായ സഭാ പിതാക്കൻമാർ അനുഷ്ഠിച്ചിട്ടുള്ള മിഷൻ/ചാരിറ്റി പ്രവർത്തനങ്ങൾ ജാതി-മത വിഭാഗീയതകൾക്കതീതമായ ആർദ്രതയുടെ ശക്തിയായ ബഹിർസ്ഫുരണങ്ങളായിരുന്നു.** അതിന്റെ ശക്തി അക്കാലത്ത് എത്രമാത്രം ശക്തമായിരുന്നുവെന്ന് പഠിക്കുമ്പോൾ മനസ്സിലാകുന്നത് ഈദൃശ പ്രവർത്തനങ്ങൾ ഒരു നവീന സമൂഹ സൃഷ്ടിക്ക് കാരണമായി എന്നതാണ്. **ശ്രീനാരായണഗുരു ഈഴവ സമുദായ ഉദ്ധാരണ പ്രവർത്തനത്തിനായി ഉത്തേജനം പ്രാപിച്ചത് ഒരുപക്ഷേ ഈ പരിശുദ്ധ സഭാപിതാക്കൻമാരിൽ നിന്നാകണം.** ഇന്നു നമ്മുടെ സഭയിൽ മിഷൻ/ചാരിറ്റി പ്രവർത്തനങ്ങൾ ഭദ്രാസനതലത്തിൽ ധാരാളം നടക്കുന്നുണ്ട്. എന്നാൽ സഭയുടെ



# ഔദാര്യം - തിരുവചനവെളിച്ചത്തിൽ

■ ഫാദർ ഡോ. ടി.ജെ. ജോഷ്വാ

"**ഔ**ദാര്യം" എന്നത് നമുക്കു പരിചിതമായ പദമാണ്. അതിന്റെ അർത്ഥം, ദാനശീലം, ദയ, ശ്രേഷ്ഠത എന്നെല്ലാമാണ്. ആത്മീയ സുകൃതങ്ങളിൽ പ്രധാനമായ ഒന്നായി അതിനെ കരുതുന്നു. സ്നേഹത്തിന്റെയും ആർദ്രതയുടെയും ബഹിർസ്പുരണമായി അതിനെ കണക്കാക്കാം. സ്നേഹത്തിന്റെ ആത്മാർത്ഥതയും സത്യസന്ധതയും വെളിവാകുന്നത് ഔദാര്യത്തിൽ കൂടിയാണ്. സ്വാർത്ഥതയുടെയും സങ്കുചിതത്വത്തിന്റെയും മറുമരുന്നായി ചിന്തിക്കുന്നതിൽ തെറ്റില്ല. വിശുദ്ധ വേദപുസ്തകത്തിൽ വളരെ പ്രാധാന്യം നൽകി പ്രതിപാദിച്ചിട്ടുള്ള വിഷയമാണിത്. ദൈവത്തിന്റെ സവിശേഷ സ്വഭാവമായി വെളിപ്പെട്ടു വന്നിട്ടുള്ളതു തന്നെ അവിടുന്ന് ഔദാര്യനിധി ആകുന്നു എന്നതാണ്. ആ ഔദാര്യത്തിന്റെ പരമോന്നത ഭാവമാണ് മനുഷ്യാവതാരത്തിൽ പ്രകടമായത്.

**മോശൈക ന്യായപ്രമാണത്തിൽ:** യിസ്രായേൽ ജനതയുടെ ആത്മീകവും സാമൂഹികവുമായ ജീവിതത്തെ നയിക്കുന്നതിനും നിയന്ത്രിക്കുന്നതിനുമായിട്ടാണ് മോശ തന്റെ നിയമസംഹിതകളിൽ കൂടി ശ്രമിച്ചിട്ടുള്ളത്. ജീവിതത്തിന്റെ സമഗ്ര മേഖലകളിലേക്കും വെളിച്ചം വീശുന്ന നിയമങ്ങൾ ക്രോഡീകരിക്കപ്പെട്ടിട്ടുണ്ട്. അവയെല്ലാമൊന്നും മോശ ക്രോഡീകരിച്ചതല്ല, എങ്കിലും, മോശയുടെ പേരിൽ അറിയപ്പെടുന്നു.

അവയിൽ സുപ്രധാനമാണ് ദൈവത്തിനു വേണ്ടി വഴിപാടായും, ആദ്യഫലമായും, ദശാംശമായും നൽകുന്നവ. സകലതും ദൈവത്തിൽ നിന്നു ലഭിക്കുന്നു എന്നുള്ളതിന്റെ കൃതജ്ഞതാ സൂചകമായിട്ടാണ് വഴിപാടുകളും ദശാംശങ്ങളും മറ്റും നൽകുന്നത്. അതു കൃത്യമായും ക്രമമായും, ഉൽസാഹപൂർവമായും നിർവഹിക്കണം. കടിഞ്ഞൂലും ആദ്യഫലവും, ദശാംശവും യഹോവയ്ക്കുള്ളതാണ്; അതു നൽകാതിരുന്നാൽ യഹോവയുടെ നിക്ഷേപം കവർച്ച ചെയ്യുന്നതിനു തുല്യമാണ്. അത് ദൈവകോപവും, തദ്വാരാ, അനർത്ഥങ്ങളും വിളിച്ചുവരുത്തുകയായിരിക്കും ചെയ്യുന്നത്.

ദശാംശം ആദ്യം നൽകുന്നത് അബ്രഹാമാണ്. (ഉൽപ 14:20) അദ്ദേഹത്തിന്റെ പൗത്രൻ യാക്കോബും ദശാംശം നൽകാമെന്നു വാഗ്ദാനം ചെയ്യുന്നു. (ഉൽപ. 28:22) ഇവർ രണ്ടു പേരും സ്വമേധയാ ആന്തരീക പ്രേരണയാൽ ചെയ്യുന്നതാണ്. എന്നാൽ മോശയുടെ കാലത്താണ് അത് യിസ്രായേലിൽ ജനത്തിനു മുഴുവൻ നിർബന്ധിതമാക്കുന്നത്. (ലേവ്യ. 27:30) അവർ അതു നൽകുന്നതിൽ പരാജയപ്പെടുകയോ ഉദാസീനത വരുത്തുകയോ, ചെയ്തപ്പോൾ പ്രവാചകൻമാർ ജനത്തെ ശാസിക്കുകയും ദശാംശം കൃത്യമായി നൽകുന്നതിന് അനുശാസിക്കുകയും ചെയ്യുന്നു. മലാഖി പ്രവാചകൻ ചോദിക്കുന്നു: "മനുഷ്യന്നു ദൈവത്തെ തോൽപ്പിക്കാമോ? എങ്കിലും നിങ്ങൾ എന്നെ തോൽപ്പിക്കുന്നു..... ഏതിൽ നിങ്ങൾ എന്നെ തോൽപ്പിക്കുന്നു (യഹോവ) ചോദിക്കുന്നു. ദശാംശത്തിലും വഴിപാടിലും തന്നെ". തുടർന്നു യഹോവ ആജ്ഞാപിക്കുന്നു:

"എന്റെ ആലയത്തിൽ ആഹാരം ഉണ്ടാകേണ്ടതിന്ന് നിങ്ങൾ ദശാംശം മുഴുവനും ഭണ്ഡാരത്തിലേക്കു കൊണ്ടുവരുവിൻ" (മലാ.3:7-10)



ദേവാലയത്തിൽ നൽകുന്നതിനെപ്പറ്റി പൊതുവായി പറയുന്ന ഒരു പ്രമാണമുണ്ട്: സംവൽസരത്തിൽ മൂന്നു പ്രാവശ്യം അവന്റെ സന്നിധിയിൽ വരണം. എന്നാൽ യഹോവയുടെ സന്നിധിയിൽ വെറുംകയ്യായി വരരുത്. നിന്റെ ദൈവമായ യഹോവ നിനക്കു തന്നിട്ടുള്ള അനുഗ്രഹത്തിന്നു തക്കവണ്ണം ഓരോരുത്തൻ താന്താന്റെ പ്രാപ്തിപോലെ കൊണ്ടുവരണം." (ആവ. 16:16,17)

മേൽപ്പറഞ്ഞതെല്ലാം യഹോവയ്ക്കു നൽകുന്നതിനെകുറിച്ചുള്ളതാണ്. എന്നാൽ വ്യക്തമായ സാമൂഹ്യബോധവും അവരിൽ ഉണ്ടായിരുന്നതുകൊണ്ട്, ദരിദ്രരെയും നിരാലംബരെയും, പരദേശികളെയും കുറിച്ചെല്ലാം കരുതുവാൻ നിർദ്ദേശിക്കുന്നു. നിലം കൊയ്യുമ്പോൾ, മുഴുവൻ അരിച്ചുപെറുക്കി കൊയ്യരുത്; കാലാ പെറുക്കുവാൻ തക്കവണ്ണം അവശേഷിപ്പിക്കണം. അത് ദരിദ്രരുടെയും പരദേശികളുടെയും ഓഹരിയായി കരുതണം. അതുപോലെ അത്തിയുടെയും മുന്തിരിയുടെയും ഫലങ്ങൾ ശേഖരിക്കുമ്പോഴും ഈ തത്വം പാലിച്ചിരിക്കണം.

അടിമകളായി വേല ചെയ്യുന്നവർക്ക് ഏഴാം വർഷം വിമോചനം നൽകണം. അതുപോലെ ഏഴാം വർഷം കടം ഇളച്ചു കൊടുക്കുകയും വേണം. (ആവ. 15:12, 13) യുദ്ധത്തിൽ ബദ്ധൻമാരായി പിടിക്കപ്പെടുന്നവരെ വസ്ത്രം ധരിപ്പിക്കുകയും അവർക്കു തിൻമാനും കുടിപ്പാനും കൊടുത്ത് എണ്ണയും തേപ്പിച്ച്, ക്ഷീണിച്ചുപോയവരെ ഒക്കെയും കഴുതപ്പുറത്തു കയറ്റി അവരുടെ സഹോദരൻമാരുടെ അടുക്കൽ അയയ്ക്കണം. (2 ദിന. 28:14,15)

നിരാലംബരെയും പരദേശികളെയും കുറിച്ചു പ്രത്യേകമായ കരുതൽ യിസ്രായേലിൽ ഉണ്ടായിരുന്നു. അക്കാര്യത്തിൽ അല

---

വിശാലമായ തലത്തിൽ പ. എപ്പിസ്കോപ്പൽ സിനഡിനാൽ നിയന്ത്രിക്കപ്പെടുന്ന ഒരു മിഷൻ ബോർഡും അതിന്റെ ക്രമീകരണങ്ങളും എല്ലാം ഉണ്ട്. **ഉത്തരഭാരത മിഷൻ/ചാരിറ്റി രംഗത്തും ഗ്രാമീണ മിഷൻ മേഖലയിലും ഒരു അതികായനായി പ്രവർത്തിച്ച പുണ്യപിതാവാണ് കാലംചെയ്ത അഭിവന്ദ്യ ഡോ. സ്തേപ്പാനോസ് മാർ തേവോദോസിയോസ് തിരുമേനി.** അദ്ദേഹത്തിന്റെ മിഷൻ ദർശനം പൗരസ്ത്യ - പാശ്ചാത്യ മിഷൻ/ചാരിറ്റി രീതികൾ സമന്വയിപ്പിച്ച തരത്തിൽ ഉള്ളതായിരുന്നു. ഗ്രാമീണ മിഷൻ അദ്ദേഹത്തിന്റെ സ്വപ്നസാക്ഷാത്കാരമായിരുന്നു. ഉത്തരേന്ത്യയിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ സജീവത്വവും സാന്നിധ്യവുമായിരുന്നു തിരുമേനി.

ഇന്ന് സഭയുടെ മിഷൻ/ചാരിറ്റി രംഗത്ത് നെടുംതൂണായി പ്രവർത്തിക്കുന്ന വന്ദ്യവയോധികനായ പുണ്യപിതാവാണ് അഭി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി. മിഷൻ/ചാരിറ്റിയുടെ പര്യായം തന്നെ ഒരുപക്ഷ തിരുമേനിയുടെ പേരായിരിക്കും. അദ്ദേഹത്തോടൊപ്പം അഭിവന്ദ്യ ഡോ. ക്രിസോസ്റ്റമോസ് തിരുമേനിയും മറ്റു വൈദികരടക്കമുള്ള പ്രവർത്തകരുമുണ്ട്. സഭയുടെ മിഷൻ/ചാരിറ്റി പ്രവർത്തനം മുഴുവൻ അവലോകനം ചെയ്യാൻ ഈ ചെറിയ ലേഖനത്തിന് കഴിയില്ല. അതിന് ഒരു പുസ്തക രചനതന്നെ വേണ്ടിവരും. ഈ ലേഖനം ഒരു സൂചന തരുന്നു എന്നു മാത്രമേയുള്ളൂ.

**ഉപസംഹാരം**

**മലങ്കര ഓർത്തഡോക്സ് സഭ വേദനിക്കുന്നവന്റെ കണ്ണീരൊപ്പുന്ന സഭയാവണം. ആർദ്രതയിലും മനസ്സലിവിലും ഊന്നിയ മിഷൻ/ചാരിറ്റിക്കു മാത്രമേ ക്രിസ്തീയ സാക്ഷ്യമുള്ളൂ.**

സതയും അശ്രദ്ധയും ഉണ്ടായപ്പോൾ പ്രവാചകൻ അവരെ ശാസിക്കുന്നു. നോമ്പിനെപ്പറ്റിയും ഉപവാസത്തെപ്പറ്റിയും ഉള്ള തെറ്റിദ്ധാരണ തിരുത്തിക്കൊണ്ടു പ്രവാചകൻ ചോദിക്കുന്നു: "എനിക്ക് (യഹോവയ്ക്ക്) ഇഷ്ടമുള്ള നോമ്പും മനുഷ്യൻ ആത്മതപനം ചെയ്യുന്ന ദിവസവും ഇങ്ങനെയുള്ളതോ?

..... ഇതാകുന്നുവോ ഉപവാസം?... അന്യായബന്ധനങ്ങളെ അഴിക്കുക; നുകത്തിന്റെ അമിക്കയറുകളെ അഴിക്കുക; പീഡിതരെ സ്വതന്ത്രരായി വിട്ടയയ്ക്കുക.... ഇതല്ലയോ എനിക്കിഷ്ടമുള്ള ഉപവാസം? വിശപ്പുള്ളവന്നു നിന്റെ അപ്പം നുറുക്കിക്കൊടുക്കുന്നതും അലഞ്ഞുനടക്കുന്ന സാധുക്കളെ നിന്റെവീട്ടിൽ ചേർത്തുകൊള്ളുന്നതും നഗ്നനെകണ്ടാൽ അവനെ ഉടുപ്പിക്കുന്നതും നിന്റെ മാംസരക്തങ്ങളായിരിക്കുന്നവർക്കു നിന്നെത്തന്നെ മറയ്ക്കാതിരിക്കുന്നതും അല്ലയോ? (യെശ. 58: 3–8.)

മൂന്നു ആത്മീയ സ്തംഭങ്ങൾ (three pillars of spiritual life) എന്നു വിശേഷിപ്പിക്കപ്പെടുന്ന മൂന്നു ആത്മീയ നിഷ്ഠകൾ യഹൂദ ജനത പിൽക്കാലത്ത് വളർത്തിയെടുത്തു. അവ, പ്രാർത്ഥന, ഉപവാസം, ദാനധർമ്മം എന്നിവയാണ്. ഇവ നമ്മുടെ മൂന്നു ബന്ധങ്ങളെ ഭദ്രമാക്കുന്നവയാണ്. പ്രാർത്ഥന, ദൈവത്തോടുള്ള ബന്ധവും, ഉപവാസം, നമ്മോടുതന്നെയുള്ള ബന്ധവും, ദാനധർമ്മം മറ്റുള്ളവരോടുള്ള നമ്മുടെ ബന്ധവും ഭദ്രമാക്കുന്നതാണ്. ഇവ അനുഷ്ഠിക്കുന്നതിലുള്ള വൈകല്യങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ട്, ശരിയായ വിധത്തിൽ എപ്രകാരം അവ നിർവഹിക്കപ്പെടണമെന്ന് ഗിരിപ്രഭാഷണത്തിൽ യേശുക്രിസ്തു വ്യക്തമാക്കി. (മത്താ. 6: 2–18)

**ക്രിസ്തുവിന്റെ ഉപദേശം:** നാം പുലർത്തേണ്ട ഔദാര്യത്തെപ്പറ്റി യേശുക്രിസ്തു വ്യക്തമായ രൂപം നൽകുന്നുണ്ട്. (1) അതൊരിക്കലും പ്രകടനപരമാകരുത്. കുറെ പണവുമായി നാൽക്കവലയിൽ എത്തിനിന്ന് കയ്യിലുള്ള കാഹളം ഊതും, അപ്പോൾ ആളുകൾക്കു മനസ്സിലാകും ഔദാര്യനിധിയായ ആരോ എത്തിയിട്ടുണ്ട്. സഹായം പ്രതീക്ഷിക്കുന്ന സാധുക്കൾ അവിടെ അയാളുടെ ചുറ്റും കൂടും. എല്ലാവരും കൂടിനിൽക്കുമ്പോൾ തന്റെ കീശയിൽനിന്ന് ചെറിയ തുക എടുത്ത് ഏതോ വമ്പിച്ച കാര്യം നിർവഹിക്കുന്ന ഗരിമയോടെ ഓരോരുത്തർക്കും നൽകും. സാധുക്കളെക്കുറിച്ചുള്ള സ്നേഹത്തിൽ നിന്നോ, അവരോടുള്ള കരുണയിൽ നിന്നോ അല്ല, പ്രശംസ പിടിച്ചുപറ്റാൻ മാത്രം നൽകുന്ന സംഭാവന! നിങ്ങൾ അങ്ങനെ ആകരുത് എന്ന് യേശു തിരുത്തുകയായിരുന്നു. വലതുകൈ ചെയ്യുന്നത് ഇടതുകൈ അറിയാൻ ഇടയാകാതെ രഹസ്യത്തിൽ ആയിരിക്കണം. (2) "വാങ്ങുന്നതിനെക്കാൾ കൊടുക്കുന്നതു ഭാഗ്യം" - യേശുവിന്റെ ഈ വാക്കുകൾ സുവിശേഷകൻമാർ രേഖപ്പെടുത്തിയിട്ടില്ല, പൗലോസ് ശ്ലീഹയാണ് ഉദ്ധരിക്കുന്നത്.(അ.പ്ര. 20:35) എപ്പോഴും ലഭിക്കണമെന്ന മോഹമാണ് നമ്മിൽ കുടികൊള്ളുന്നത്. സ്ഥാനവും, മാനവും, ധനവും, സന്തോഷവും എല്ലാം നമുക്കു ലഭിക്കണം; അതിനായി എന്തു മാർഗവും, എന്തു കുതന്ത്രവും പ്രയോഗിക്കും. എന്നാൽ മേൽപ്പറഞ്ഞതൊക്കെ മറ്റുള്ളവർക്കു ലഭ്യമാക്കുവാനുള്ള ആഗ്രഹവും പരിശ്രമവും നമ്മിലുണ്ടാകട്ടെ. അപ്പോൾ നമുക്കും അവ ലഭ്യമാകാതിരിക്കയില്ല. (3) "കൊടുപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും; അമർത്തി കുലുക്കി കവിയുന്നൊരു നല്ല അളവു നിങ്ങളുടെ മടിയിൽ തരും; നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും കിട്ടും". (ലൂക്കോ. 6:38) അനേകരുടെ ജീവിതത്തിൽ ഈ തത്വം സത്യമെന്നു തെളിയിച്ചിട്ടുള്ളതാണ്. "സൗജന്യമായി നിങ്ങൾക്കു ലഭിച്ചു; സൗജന്യമായി കൊടുക്കുവിൻ" (മത്താ.10:8) (4) അഗതികളും നിരാലംബരുമായവർക്കു നാം നൽകുമ്പോൾ അതു കർത്താവിനു തന്നെ നൽകുന്നതായി കണക്കാക്കപ്പെടുമെന്നു കർത്താവ് കൽപ്പിച്ചിട്ടുള്ളത് ഓർത്തിരിക്കേണ്ടതാണ്. (മത്താ. 25:35) അന്ത്യന്യായവിധിയിൽ പരിശോധിക്കപ്പെടുകയും പരിഗണിക്കപ്പെടുകയും ചെയ്യുന്ന മാനദണ്ഡമിതായിരിക്കും.

> **'കൊടുപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും; അമർത്തി കുലുക്കി കവിയുന്നൊരു നല്ല അളവു നിങ്ങളുടെ മടിയിൽ തരും; നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും കിട്ടും". (ലൂക്കോ. 6:38)**

**പൗലോസിന്റെ ഉപദേശം:** "ദാനം ചെയ്യുന്നവൻ ഏകാഗ്രതയോടെ" (റോമ. 12:8) ആയിരിക്കണമെന്നും നിർദേശിക്കുന്നു. മാത്രമല്ല "വിശുദ്ധൻമാരുടെ ആവശ്യങ്ങളിൽ കൂട്ടായ്മ കാണിക്കുവാൻ" (റോമ. 12:13) ആവശ്യപ്പെടുകയും ചെയ്യുന്നു. മക്കദോന്യ സഭകൾ വളരെ കഷ്ടതയിൽ കൂടി കടന്നുപോയപ്പോഴും അവരുടെ സന്തോഷസമൃദ്ധിയും മഹാദാരിദ്ര്യവും ധാരാളം ഔദാര്യം കാണിപ്പാൻ കാരണമായിത്തീർന്ന അനുഭവം അനുസ്മരിപ്പിച്ചുകൊണ്ട്, ആ മാതൃക പിൻപറ്റുവാൻ അപ്പോസ്തോലൻ ആജ്ഞാപിക്കുന്നു. (2 കൊരി. 8:1) പ്രാപ്തിപോലെയും പ്രാപ്തിക്കു മീതെയും സ്വമേധയാ നൽകുവാൻ കഴിഞ്ഞ മഹനീയ മാതൃക ഉയർത്തി കാണിക്കുന്നു. അങ്ങനെ ഉദാരമായി നൽകുവാൻ അവർക്കു കഴിഞ്ഞത് അവർ മുമ്പെ തങ്ങളെ തന്നെ കർത്താവിനു ഏൽപ്പിച്ചുകൊടുത്തതുകൊണ്ടാണ്. കൊടുക്കുവാനുള്ള മനസ്സ് നമ്മുടെ സ്നേഹത്തിന്റെ അളവുകോലായി എടുക്കും.

കർത്താവിന്റെ മാതൃക ഏറ്റം ശ്രേഷ്ഠമായി ചൂണ്ടിക്കാണിക്കുന്നു: "നമ്മുടെ കർത്താവായ യേശുക്രിസ്തു സമ്പന്നൻ ആയിരുന്നിട്ടും, അവന്റെ ദാരിദ്ര്യത്താൽ നിങ്ങൾ സമ്പന്നൻ ആകേണ്ടതിന്നു നിങ്ങൾ നിമിത്തം ദരിദ്രനായിത്തീർന്ന കൃപ നിങ്ങൾ അറിയുന്നുവല്ലോ" (2 കൊരി. 8:9) "ഔദാര്യം കാണിക്കേണ്ടതിന്റെ ആവശ്യകത സവിസ്തരം പ്രതിപാദിക്കുന്നത് 2 കൊരി. 8, 9. അധ്യായങ്ങളിൽ വായിക്കാം. ഞായറാഴ്ചകളിൽ ആരാധനയ്ക്ക് എത്തുമ്പോൾ എടുക്കുന്ന സ്തോത്രകാഴ്ച ദരിദ്രരെ സഹായിക്കുവാൻ ലക്ഷ്യമിട്ടുകൊണ്ടുള്ളതായിരുന്നു. (1 കൊരി. 16: 2) ധനവാൻമാരോട് ഉന്നതഭാവം കൂടാതെയിരിപ്പാനും നിശ്ചയമില്ലാത്ത ധനത്തിലല്ല, ദൈവത്തിൽ ആശയർപ്പിക്കുവാനും...... ദാനശീലരും ഔദാര്യമുള്ളവരുമായി..... ജീവനെ പിടിച്ചുകൊള്ളുവാനും നിർദേശിക്കുന്നു" (1 തിമോ. 6:17–19)

**അപ്പോസ്തോലിക സഭയിൽ:** കർത്താവിനോടുള്ള ഭക്തിയിൽ എരിവും തീക്ഷ്ണതയും പുലർത്തുക മാത്രമല്ല, സഹോദര സമൂഹത്തോടുള്ള സ്നേഹവും കരുതലും ഉൽസാഹപൂർവം നിലനിർത്തുകയും ചെയ്തു. "മുട്ടുള്ളവർ ആരും അവരിൽ ഉണ്ടായിരുന്നില്ല" (അ.പ്ര. 4:34) എന്ന അനുഭവം കൈവരത്തക്കവണ്ണം തങ്ങൾക്കുള്ളവ പങ്കുവയ്ക്കുവാൻ അവർ സന്നദ്ധരായിരുന്നു. "ഓരോരുത്തനും അവനവന്റെ ആവശ്യംപോലെ വിഭാഗിച്ചുകൊടുക്കുന്ന അനുഭവം നിലനിന്നു. (അ.പ്ര.4: 35)

പരിശുദ്ധാത്മാവിന്റെ പ്രചോദനവും പ്രവർത്തനവുമാണ് സ്വാർത്ഥതയെ അതിജീവിച്ച്, മറ്റുള്ളവരുടെ ആവശ്യങ്ങളിലേക്ക് ഇറങ്ങിച്ചെല്ലുവാൻ പ്രേരണ നൽകിയത്. ആത്മപരമാകുന്ന സ്നേഹം ഹൃദയത്തിൽ വന്നു നിറയുമ്പോൾ കരുണയുടെ കരം നീട്ടപ്പെടും. "സ്നേഹം ദയ കാണിക്കുന്നു" എന്നു നിർവചിച്ചിരിക്കുന്നു. (1 കൊരി. 13: 6) യറുശലേമിലെ സഭയിൽ ക്ഷാമവും ദാരിദ്ര്യവും ഉണ്ടായപ്പോൾ ഇതരസഭകൾ എല്ലാം സഹായത്തിന്റെ കരം നീട്ടുവാൻ സന്നദ്ധമായി. പൗലോസിന്റെ മൂന്നാം മിഷനറി യാത്രയിൽ യറുശലേമിലെ സഭയ്ക്കു വേണ്ടിയുള്ള ധനശേഖരണം ഊർജ്ജിതമായി നടത്തി. ഒരു സഭയും സ്വാർത്ഥതയ്ക്കടിമപ്പെടാതെ മറ്റുള്ളവരിലേക്ക് ഇറങ്ങിച്ചെല്ലുവാനുള്ള പ്രേരണ അപ്പോസ്തോലിക കാലത്തെ സഭ നമുക്കു നൽകുന്നു.

**ദശാംശദാനം ക്രിസ്തീയവിശ്വാസികൾക്കു പ്രസക്തമോ?** ദശാംശം മോശൈക പ്രമാണത്തിൽപ്പെട്ട ഒന്നാണെന്നും അതുകൊണ്ട് അതു പഴയനിയമകാലത്തേക്കു മാത്രം പ്രസക്തമെന്നും ചിന്തിക്കുന്നവരുണ്ട്. മാത്രമല്ല പുതിയനിയമത്തിൽ ഒരിടത്തും ദശാംശം നൽകുന്നതിനെപ്പറ്റി പരാമർശിക്കുന്നില്ല എന്നും വ്യാഖ്യാനിക്കുന്നു. എന്നാൽ കർത്താവ് പറഞ്ഞിട്ടുള്ള ഒരു കാര്യം സൗകര്യത്തിനു വേണ്ടി വിട്ടുകളയുന്നു. അവിടുന്നു കൽപിച്ചു "നിങ്ങളുടെ നീതി ശാസ്ത്രിമാരുടെയും പരീശൻമാരുടെയും നീതിയെ കവിയുന്നില്ല എങ്കിൽ നിങ്ങൾ സ്വർഗരാജ്യത്തിൽ കടക്കയില്ല" (മത്താ. 5:20)

കവർ സ്റ്റോറി



# മലങ്കര ഓർത്തഡോക്സ് സഭയിലെ മിഷൻ പ്രവർത്തനങ്ങൾ

■ പ്രൊഫ. ഡി. മാത്യു

നമ്മുടെ കർത്താവ് പുനരുത്ഥാനത്തിന്റെ ശേഷം ശിഷ്യൻമാരെ ധൈര്യപ്പെടുത്തി അവർക്ക് കൊടുത്ത നിർദ്ദേശം "എന്നാൽ പരിശുദ്ധാത്മാവ് നിങ്ങളുടെ മേൽ വരുമ്പോൾ നിങ്ങൾ ശക്തി ലഭിച്ചിട്ട് യെരുശലേമിലും യഹൂദ്യയിൽ എല്ലായിടത്തും ശമര്യയിലും ഭൂമിയുടെ അറ്റത്തോളവും എന്റെ സാക്ഷികൾ ആകും" എന്നത്രെ. ഈ നിർദ്ദേശം സ്വീകരിച്ചതുകൊണ്ടാണ് 'എന്റെ കർത്താവും എന്റെ ദൈവവുമെ' എന്നു വിളിച്ച് തന്നെതന്നെ ദൈവസന്നിധിയിൽ സമർപ്പിച്ച തോമ്മാ ശ്ലീഹാ AD 52 ൽ ഭാരതത്തിൽ വന്നത്. ഇവിടെ സഭ നട്ടുവളർത്തി ആ പരിശുദ്ധൻ ഈ മണ്ണിൽ തന്നെ രക്തസാക്ഷിയായി. അങ്ങനെ നമ്മെ ചുമതലപ്പെടുത്തിയ ദൗത്യം നിറവേറ്റി കർത്താവിന്റെ സാക്ഷികളാകുവാൻ നമുക്ക് കഴിഞ്ഞോ എന്നു ചിന്തിക്കണം.

പരിശുദ്ധ പരുമല തിരുമേനിയുടെ കാലത്താണ് നാം മിഷൻ പ്രവർത്തനത്തെക്കുറിച്ച് ചിന്തിക്കാൻ തുടങ്ങിയത്. അതിനുശേഷമാണ് ഭാഗ്യസ്മരണാർഹനായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി വിജാതീയരെ നമ്മുടെ സഭയിലേക്ക് ചേർത്തതും സ്ലീബാദാസ സമൂഹം ആരംഭിച്ചതും. അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ഒരു വലിയ ദർശനത്തോടുകൂടി മിഷൻ രംഗത്തേക്കു വന്നു. അങ്ങനെയാണ് വടക്കേ ഇന്ത്യയിലേക്കും മിഷൻ പ്രവർത്തനം വളർന്നത്. ഭിലായി മിഷൻ ആരംഭിക്കുകയും അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനി അതിന്റെ ചുമതലയിൽ വരികയും ചെയ്തപ്പോൾ അദ്ഭുതാവഹമായ വളർച്ചയായി. 1980 ൽ മലങ്കര സഭാ മിഷൻ സൊസൈറ്റിയും മിഷൻ ബോർഡും സ്ഥാപിതമാകുകയും അതിന്റെ പ്രസിഡന്റായി അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി നിയമിതനാകുകയും ചെയ്തു. അനവധി ആതുര പ്രസ്ഥാനങ്ങൾ ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ പ്രവർത്തനം ആരംഭിച്ചു. ഇതിന്റെ സഹപ്രസിഡന്റായി പിന്നീട് കാലംചെയ്ത അഭിവന്ദ്യ തേവോദോസ്യോസ് തിരുമേനിയും അഭിവന്ദ്യ യൗസേബിയോസ് തിരുമേനിയും സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചു.

### കോൺവെന്റുകൾ, ആശ്രമങ്ങൾ

മലങ്കരസഭയിലെ കക്ഷിവഴക്കിനെക്കുറിച്ചും കേസുകളെക്കുറിച്ചും അനുബന്ധ പ്രശ്നങ്ങളെക്കുറിച്ചും ഒക്കെ നമ്മുടെ ആളുകൾക്ക് അറിയാം. പക്ഷേ വറ്റിപ്പോകാത്ത ദൈവസ്നേഹത്തിന്റെ പ്രതികരണമായി കേരളത്തിനകത്തും പുറത്തുമായി നിരവധി ആതുരാലയങ്ങൾ അനുഗ്രഹപ്രദമായി നടക്കുന്ന വിവരം വിശദമായി എത്ര സഭാ മക്കൾക്ക് അറിവുണ്ട് എന്ന് എനിക്ക് വളരെ സംശയമുണ്ട്. നമ്മുടെ സഭയിൽ ഇരുപത് ആശ്രമങ്ങളും പതിനഞ്ച് കോൺവെന്റുകളും വളരെ അനുഗ്രഹപ്രദമായി പ്രവർത്തിച്ചു ധാരാളം ജീവകാരുണ്യ പ്രവർത്തനങ്ങൾ നടത്തുകയും ദൈവനാമ മഹത്വത്തിനും മനുഷ്യനൻമയ്ക്കും വേണ്ടി വളരെയധികം സംഭാവനകൾ നൽകുകയയും ചെയ്യുന്നു എന്ന കാര്യം സഭാ മക്കൾ മറന്നുപോകരുത്. ഏകദേശം 225 കന്യാസ്ത്രീകൾ വിവിധ കോൺവെന്റുകളിൽ മലങ്കര സഭയ്ക്കു വേണ്ടി ദൈവവേല ചെയ്യുന്നു. ആതുരസേവനരംഗത്തും അധ്യാപകവൃത്തിയിലുമാണ് ഇതിൽ അധികം പേരും. കർത്താവിനു വേണ്ടി ജീവിതം സമർപ്പിച്ച് കഷ്ടപ്പാടിലും പ്രയാസത്തിലും സന്തോഷത്തോടെ ദൈവവേല ചെയ്യുന്ന ഇവരെ നാം ബഹുമാനത്തോടെ, അഭിമാനത്തോടെ സ്മരിക്കേണ്ടതാണ്.



1959-ൽ പാലക്കാട് ജില്ലയിലെ മഞ്ഞപ്രയിൽ സ്ഥാപിതമായ
**മാർ ബസേലിയോസ് ചിൽഡ്രൻസ് ഹോം**

### ബാലികാബാല ഭവനങ്ങൾ

അനാഥരായ കുട്ടികൾ, ആദിവാസികൾ, കുഷ്ഠരോഗികളുടെ മക്കൾ, എയ്ഡ്സ് രോഗികളുടെ മക്കൾ എന്നിവർക്കായി മലങ്കരസഭയിൽ ഇരുപത് ബാലഭവനങ്ങളും എട്ട് ബാലികാ ഭവനങ്ങളും നടത്തുന്നുണ്ട്. അൻപത് വർഷങ്ങൾക്ക് മുമ്പ് ഫാദർ എം.വി. ജോർജ് (അഭി: ഒസ്താത്തിയോസ് തിരുമേനി) ആരംഭിച്ച പുതുപ്പാടി ബാലഭവൻ വളരെയധികം അനാഥരായ കുട്ടികളെ പഠിപ്പിച്ച് നല്ല പൗരൻമാരാക്കിത്തീർത്തു. അവിടെ പഠിച്ചവരിൽ വൈദികർ, അധ്യാപകർ, വിവിധ ഉദ്യോഗസ്ഥർ എന്നീ നിലകളിലെത്തി. അവിടെ ഇപ്പോൾ അറുപത്തിഒൻപത് കുട്ടികൾ താമസിച്ച് പഠിക്കുന്നു. അതിൽ ഒരു കുട്ടി എം.ബി.ബി.എസിന് പോണ്ടിച്ചേരിയിൽ പഠിക്കുന്നു.

2010 ഗർബോ ഞായറാഴ്ച സിൽവർ ജൂബിലി ആഘോഷിക്കുന്ന യാച്ചാരം സെന്റ് ഗ്രീഗോറിയോസ് ബാലഗ്രാമും സഭയുടെ അഭിമാനമാണ്. കുഷ്ഠരോഗികളുടെ ആൺമക്കൾക്കായി ഹൈദരാബാദിൽ നിന്നും അൻപത് കിലോമീറ്റർ അകലെ നാഗാർജുനസാഗർ ഹൈവേയുടെ അരികിൽ യാച്ചാരം എന്ന ഗ്രാമത്തിൽ വാങ്ങിയ എൺപത് ഏക്കർ സ്ഥലം വെറും മരുഭൂമിപോലെ കിടന്നത് ഇന്ന് ഒരു മലർവാടിപോലെ പ്രശോഭിക്കുന്നു. ഭിക്ഷയ്ക്കു നടന്ന കുഷ്ഠരോഗികളുടെ മക്കളെ വളർത്താൻ തുടങ്ങിയ ആ സ്ഥാപനം ഇന്ന് ഭാരതത്തിലെ ഏറ്റവും പ്രശസ്തമായ ഒരു ബാലഭവനം ആണ്. ആന്ധ്രായുടെ വിവിധ ഭാഗത്തുനിന്നുള്ള നൂറ്റിപ്പത്ത് കുട്ടികൾ അവിടെ താമസിച്ചു പഠിക്കുന്നു. വലിയ കെട്ടിടങ്ങൾ, മനോഹരമായ ഒരു ചാപ്പൽ, നല്ലൊരു ഡയറി ഫാം, ഒരു പൗൾട്രി ഫാം, ജീപ്പ്, ട്രാക്ടർ എന്നിവയെല്ലാം അവിടെ ഉണ്ട്. ഇതോടനുബ

---

പരീശൻമാർ ദശാംശം കൊടുക്കുന്നതിൽ സംതൃപ്തി കണ്ടെത്തിയെങ്കിൽ ക്രിസ്തീയ വിശ്വാസികൾ അതിനെക്കാൾ കൂടുതൽ കൊടുക്കാൻ കടപ്പെട്ടവരാണെന്നു വ്യക്തം. അതുകൊണ്ട് സഭയുടെ ഏഴു കൽപനകൾ നൽകിയിട്ടുള്ളതിൽ ഒന്ന് ദശാംശം നൽകണമെന്നാണ്. ദശാംശം ക്രമമായി മാറ്റിവയ്ക്കുന്നവർക്ക് ദൈവവേലയ്ക്കായും, മറ്റുള്ളവരെ സഹായിക്കുന്നതിനായും കൊടുക്കാൻ ഒരിക്കലും കുറവുണ്ടാകയില്ല. കൊടുക്കുന്നതിൽ സന്തോഷം കണ്ടെത്തുകയും ചെയ്യും. ധനതൃഷ്ണയോടും സ്വാർത്ഥമോഹത്തോടുമുള്ള പ്രതിവിധി ഔദാര്യത്തിൽ വർദ്ധിച്ചുവരിക എന്നുള്ളതാണ്. സ്നേഹത്തിലുള്ള വളർച്ചയ്ക്കും അത് ഉപകരിക്കുമെന്നതിനു സംശയമില്ല.

> When faith and hope fail, as they do sometimes, we must try charity, which is love in action. We must speculate no more on our duty, but simply do it. When we have done it, however blindly, perhaps Heaven will show us why.
>
> **- Dinah Maria Mulock**

ന്ധിച്ച് ഒരു കണ്ണാശുപത്രി, ഒരു ഐടിഐ, ഒരു വൃദ്ധഭവൻ എന്നിവയും പ്രവർത്തിക്കുന്നുണ്ട്. ഒരു കുഷ്ഠരോഗിയുടെ കൈയ്ക്ക് പിടിച്ചുകൊണ്ട് ഭിക്ഷയ്ക്കു നടന്ന ഒരു കുട്ടി അവിടെ ചേർന്ന് പഠിച്ച് മിടുക്കനായി ഇപ്പോൾ ഇലക്ട്രോണിക് എൻജിനീയറിങ് അവസാനവർഷം പഠിക്കുന്നു. എത്ര അനുഗ്രഹപ്രദമായ സേവനമാണ് നമ്മുടെ സഭ നൽകുന്നത് എന്ന് നമുക്ക് അഭിമാനിക്കാം. ഉദാഹരണത്തിനായി ചിലതിന്റെ പ്രവർത്തനങ്ങൾ വിവരിച്ചു എന്നു മാത്രം.

ഭാരതത്തിൽ കുഷ്ഠരോഗികളുടെ പെൺമക്കൾക്ക് ബാലികാഭവനം ഇല്ലാതിരുന്നപ്പോൾ 1993 ൽ പൂനയിലെ ദേഹു റോഡിൽ സെന്റ് ജോർജ് ബാലികാഗ്രാം ആരംഭിച്ചത് ഭിക്ഷയാചിച്ചു നടന്നവരെ സമൂഹത്തിൽ അംഗീകാരമുള്ളവരാക്കി തീർത്തു. ഇപ്പോൾ 40 പെൺകുട്ടികൾ അവിടെ താമസിച്ചു പഠിക്കുന്നു. അതിന്റെ പേരിൽ നടത്തപ്പെടുന്ന സ്കൂളിൽ ഇപ്പോൾ നാനൂറിലധികം കുട്ടികൾ പഠിക്കുന്നു. തയ്യൽ ക്ലാസുകൾ, ഒരു ഡയറി ഫാം, മനോഹരമായ പൂന്തോട്ടം, ഒരു ജീപ്പ്, ഒരു ബസ് ഇവയെല്ലാമുള്ള അതിമനോഹരമായ ഒരു ബാലികാഗ്രാമാണ് പൂനയിൽ പ്രവർത്തിക്കുന്നത്. കന്യാസ്ത്രീകളാണ് ഇതിന്റെ പ്രധാനചുമതല വഹിക്കുന്നത്.

അറുപത്തിഒന്ന് അനാഥകുട്ടികളെ പഠിപ്പിക്കുന്ന മണ്ണപ്ര മാർ ബസേലിയോസ് ചിൽഡ്രൻസ് ഹോം നാൽപത്തിയെട്ട് വർഷമായി 600 ലധികം കുട്ടികളെ സംരക്ഷിച്ചു. ഇതിനോടകം 13 പെൺകുട്ടികളെ കല്യാണം കഴിപ്പിച്ചയച്ചു. പുതുപ്പാടി സെന്റ് പോൾസ് ബാലികാഗ്രാമിലെ ഒരു പെൺകുട്ടി എം.ബി.ബി.എസിനു പഠിക്കുന്നു എന്നത് പ്രത്യേകം പ്രസ്താവ്യമാണ്. ബാംഗ്ലൂർ സിറ്റിയിൽ നിന്നും 70 കിലോമീറ്റർ അകലെ എയ്ഡ്സ് രോഗികളുടെ കുട്ടികൾക്കു വേണ്ടി നടത്തപ്പെടുന്ന ദയാഭവൻ അനുഗ്രഹപ്രദമായി നടക്കുന്നു. അതോടനുബന്ധിച്ചു നാൽപതു പേർക്കു താമസിക്കുവാൻ സൗകര്യമുള്ള എയ്ഡ്സ് രോഗികൾക്കു വേണ്ടിയുള്ള ഒരു പാലിയേറ്റീവ് കെയർ സെന്റർ വലിയ സേവനമാണ് സമൂഹത്തിനു നൽകുന്നത്. ബാംഗ്ലൂരിലെ നിംസ് സ്നേഹഭവനിൽ അറുപത് സാധുക്കളായ ആദിവാസി കുട്ടികളെ പാർപ്പിച്ച് അവർക്ക് ആവശ്യമായ വിദ്യാഭ്യാസം നൽകുന്നത് ഒരു വലിയ സേവനത്തിന്റെ മാതൃകയാണ്.

**വികലാംഗ ഭവനുകൾ**

മലങ്കര സഭയ്ക്ക് ഇപ്പോൾ നല്ല നിലയിൽ പ്രവർത്തിക്കുന്ന പത്ത് വികലാംഗ ഭവനുകൾ ഉണ്ട്. അതിൽ ബുദ്ധിവൈകല്യമുള്ള കുട്ടികളെ സംരക്ഷിക്കുന്ന പത്തനംതിട്ടയിലെ പ്രകാശധാര പ്രത്യേകം ശ്രദ്ധേയമാണ്. അൻപത്തിനാല് ബുദ്ധിവൈകല്യമുള്ള കുട്ടികളെ ഇവിടെ സംരക്ഷിക്കുന്നു. പതിനാറു വർഷമായി പ്രവർത്തിക്കുന്ന കൂത്താട്ടുകുളത്തിനടുത്തുള്ള പാലക്കുഴ പ്രതീക്ഷാഭവനിൽ ഇപ്പോൾ ബുദ്ധിവൈകല്യമുള്ള അൻപതു പേരെ സംരക്ഷിക്കുന്നു.

**വൃദ്ധസദനങ്ങൾ**

ആധുനിക സംസ്കാരത്തിന്റെ ഭാഗമായി പ്രായമായ മാതാപിതാക്കളെ സംരക്ഷിക്കാൻ ബുദ്ധിമുട്ടുള്ള കുടുംബങ്ങൾ ധാരാളമായതുകൊണ്ട് വൃദ്ധഭവനങ്ങൾ ഇന്ന് ഒരു ആവശ്യമായി വന്നു. നമ്മുടെ സഭയിൽ നല്ല നിലയിൽ പ്രവർത്തിക്കുന്ന പതിനേഴ് വൃദ്ധഭവനുകൾ ഉണ്ട്. അതിൽ ബാംഗ്ലൂരിൽ അൻപത് ലക്ഷം രൂപ മുടക്കി പണികഴിപ്പിച്ച നാംസ് വൃദ്ധഭവനിൽ കന്യാസ്ത്രീകൾ, അവിവാഹിതരായ വൈദികർ എന്നിവർക്ക് പ്രത്യേകം മുറികൾ സംവരണം ചെയ്തിട്ടുണ്ട്. നാൽപത്തി അഞ്ച് വർഷം മുമ്പ് ആരംഭിച്ച പാമ്പാടി അഭയഭവനിൽ ഇപ്പോൾ നാനാജാതി മതസ്ഥരായ അറുപത്തിഅഞ്ച് അന്തേവാസികളുണ്ട്.

പത്തനംതിട്ടയുടെ ഹൃദയഭാഗത്ത് മാക്കാംകുന്ന് പള്ളിക്കു സമീപം, 36 സെന്റ് ഭൂമിയും ഈ ലേഖനകർത്താവ് ഒരു ആശുപത്രിക്കായി പണികഴിപ്പിച്ച ഒരു മൂന്നുനില കെട്ടിടവും, അതിലുള്ള സകല ഉപകരണങ്ങളും ഉൾപ്പെടെ ഒരു ചെറിയ തുക വാങ്ങി തുമ്പമൺ ഭദ്രാസനത്തിനു നൽകിയ സ്ഥലത്താണ് 'മാർ ഗ്രീഗോറിയോസ് ശാന്തിസദനം' എന്ന വൃദ്ധഭവനം പ്രവർത്തിക്കുന്നത്. ഇപ്പോൾ അവിടെ ഇരുപത്തിരണ്ടു പേർ താമസിക്കുന്നു.

**ഗൈഡൻസ് സെന്ററുകൾ**

രോഗികളായി പട്ടണങ്ങളിൽ എത്തുന്ന സാധുക്കളായ ആളുകൾക്ക് വേണ്ട മാർഗ്ഗനിർദ്ദേശം നൽകുന്നതിനും അവരെ സൗജന്യമായി പാർപ്പിക്കുന്നതിനും ക്രമീകരിച്ചതാണ് ഗൈഡൻസ് സെന്ററുകൾ. സെന്റ് തോമസ് കാരുണ്യ ഗൈഡൻസ് സെന്റർ ഉള്ളൂർ തിരുവനന്തപുരം സ്നേഹഭവൻ, വെല്ലൂർ മാർ ഗ്രീഗോറിയോസ് കാരുണ്യനിലയം കോട്ടയം, ഓർത്തഡോക്സ് ഗൈഡൻസ് സെന്റർ ചേവായൂർ എന്നിവ സ്തുത്യർഹമായ സേവനമാണ് സമൂഹത്തിനു നൽകുന്നത്. ആലപ്പുഴ മെഡിക്കൽ കോളജിനോടു ചേർന്നും ഒരു സെന്റർ തുടങ്ങാൻ പ്രാരംഭ പ്രവർത്തനങ്ങൾ നടന്നുവരുന്നു.



എയ്ഡ്സ് രോഗികളുടെ കുട്ടികൾക്കു വേണ്ടിയുള്ള ദയാഭവൻ

**ഗ്രാമോദ്ധാരണ പദ്ധതി**

ഇതിൽ ഏറ്റവും മുമ്പിൽ നിൽക്കുന്നത് ഭിലായ് വിദ്യാഭ്യാസ സാക്ഷരതാ മിഷൻ ആണ്. 1972 ൽ ആരംഭിച്ച ഭിലായ് മിഷൻ അതിന്റെ ചുമതലയിൽ പ്രവർത്തിക്കുന്ന 15 ഹയർ സെക്കൻഡറി സ്കൂളുകൾ, 4 ഹൈസ്കൂളുകൾ, 7 പ്രൈമറി സ്കൂളുകൾ, ഉയർന്ന നിലവാരം പുലർത്തുന്ന ഒരു പോസ്റ്റ് ഗ്രാജ്വേറ്റ് കോളജ്, ഒരു എൻജിനീയറിങ് കോളജ് എന്നീ സ്ഥാപനങ്ങൾ മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു വലിയ വെളിച്ചം വടക്കേ ഇന്ത്യയിൽ തെളിയിച്ചു. അതുകൂടാതെ ഭിലായ് മിഷന്റെ ചുമതലയിൽ നടത്തപ്പെടുന്ന മക്കോഡിയ മിഷനും ആശാകേന്ദ്രവും ഗ്രാമജ്യോതിയും ഒക്കെ വളരെ പേരുകേട്ട പ്രവർത്തനകേന്ദ്രങ്ങളാണ്. കാളവണ്ടിയിൽ യാത്ര ചെയ്ത് ഗ്രാമങ്ങളിൽ പോയി ആതുരസേവനം ചെയ്ത അഭിവന്ദ്യ തെവോദോസ്യോസ് തിരുമേനിയെ ആ പ്രദേശത്തെ സാധുക്കൾ ഒരിക്കലും വിസ്മരിക്കുകയില്ല.

ഇന്ത്യയിൽ ഏറ്റവും കൂടുതൽ പട്ടിണിമരണമുള്ള കലഹണ്ടിയിൽ ഓർത്തഡോക്സ് സഭ നാൽപത്തിനാല് ഏക്കർ സ്ഥലം വാങ്ങി നിരവധി സേവനങ്ങൾ നടത്തിവരുന്നു. ഒരു ബാലഭവൻ, നാലു സ്കൂളുകൾ, ഒരു സൗജന്യ ആശുപത്രി എന്നിവ സ്ഥാപിച്ച് ആദിവാസികളായ സാധുക്കളുടെ ഇടയിൽ ക്രിസ്തീയ സ്നേഹം എന്തെന്ന് കാണിച്ചുകൊടുക്കുവാൻ നമ്മുടെ സഭയ്ക്കു കഴിഞ്ഞു. കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയും നാഗ്പൂർ സെന്റ് തോമസ് സെമിനാരിയും നിരവധി ജീവകാരുണ്യ പ്രവർത്തനങ്ങൾ ചെയ്യുന്നു. ഉത്തമരായ വൈദികരെ വാർത്തെടുക്കുന്നതിനു പുറമേ സ്നേഹത്തിന്റെ വെളിച്ചം അനേകർക്ക് പകർന്നുകൊടുക്കുവാൻ അവർ പരമാവധി ശ്രമിക്കുന്നു.

മലങ്കര ഓർത്തഡോക്സ് സഭയിൽ ശക്തമായി പ്രവർത്തിക്കുന്ന മുപ്പത്തിആറ് മിഷൻ പ്രസ്ഥാനങ്ങൾ ഉണ്ട് എന്ന് ഞാൻ എഴുതിയാൽ പലർക്കും വിശ്വസിക്കുവാൻ പ്രയാസം തോന്നും. കൂടുതൽ വിവരങ്ങൾ അറിയേണ്ടവർ സ്നേഹദീപ്തി എന്ന പേരിൽ 2007 ൽ പ്രസിദ്ധീകരിച്ച മിഷൻ ഡയറക്ടറി വായിച്ചുനോക്കണം. 'മരുപ്പച്ച'യെ കുറിച്ചും 'SAF', 'MAF'എന്നിവയെക്കുറിച്ചും പലരും കേട്ടിട്ടുണ്ടായിരിക്കും. 'നാർസോക്' എന്നു കേട്ടിരിക്കാൻ സാധ്യതയില്ല. പ്രകൃതി ദുരന്തങ്ങൾ വരുമ്പോൾ ഓർത്തഡോക്സ് സഭ ദുരിതാശ്വാസത്തിനു വേണ്ടി ആരംഭിച്ചതാണ് ഈ സ്ഥാപനം. 1979 ൽ ആന്ധ്രായിൽ ഉണ്ടായ അതിഭയങ്കര പ്രകൃതിദുരന്തത്തിൽ നൂറുകണക്കിനു ഗ്രാമങ്ങൾ തകർന്നുവീണു. മലങ്കര സഭ അവിടെ 230 ഭവനങ്ങളുള്ള രണ്ട് ഗ്രാമങ്ങളും ഒരു കമ്യൂണിറ്റി ഹാളും പണിതു നൽകി. ഗുജറാത്ത് ഭൂകമ്പം മൂലമുണ്ടായ കെടുതികളിൽ ദുരിതം അനുഭവിച്ചവർക്ക് അടിയന്തര സഹായം എത്തിച്ചു കൊടുക്കുകയും തുടർന്ന് 68 ഭവനങ്ങൾ പണിതു നൽകുകയും ചെയ്തു. സുനാമി ദുരന്തം മൂലം കഷ്ടം അനുഭവിക്കുന്നവർക്ക് അടിയന്തര സഹായം എത്തിച്ചു കൊടുത്തു. കൂടാതെ രണ്ടു ഗ്രാമങ്ങളിൽ 20 ഭവനങ്ങൾ വീതം പണിതു നൽകി. ഇതൊന്നും നമ്മുടെ സഭാ മക്കൾ വേണ്ട വിധം അറിയുന്നില്ല എന്ന സങ്കടം മാത്രമേയുള്ളൂ.

കവർ സ്റ്റോറി

തിരുവനന്തപുരത്ത് 25 വർഷം മുമ്പ് ചെറിയ തോതിൽ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ചുമതലയിൽ ആരംഭിച്ച് ഇന്ന് വളർന്നു വികസിച്ച ഒരു സേവനപദ്ധതിയുണ്ട്. MGRO എന്ന പേരിൽ അറിയപ്പെടുന്ന ഈ സ്ഥാപനം സ്വന്തം വീടുകളിൽ തന്നെ താമസിക്കുന്ന അംഗവൈകല്യം കൊണ്ട് കഷ്ടപ്പെടുന്ന ഏകദേശം നാനൂറു കുടുംബങ്ങളെ സഹായിക്കുന്നു. ആശുപത്രികളിൽ പരിശോധിപ്പിക്കുന്നു, മരുന്നു വാങ്ങിക്കൊടുക്കുന്നു, തീരെ കഷ്ടപ്പെടുന്നവർക്ക് ഭക്ഷണസാധനങ്ങളും വസ്ത്രവും കൊടുക്കുന്നു. വിവിധ ഉൽപ്പന്നങ്ങൾ നൽകുന്നു. സ്വന്തമായി തൊഴിൽ ചെയ്യാൻ ധനസഹായം നൽകുന്നു. അവരുടെ 230 കുട്ടികളെ (എൻജിനീയറിങ് ഉൾപ്പെടെ വിവിധ ക്ലാസുകളിൽ പഠിക്കുന്നു) എല്ലാ സാമ്പത്തിക സഹായവും ഉപദേശവും നൽകി വളർത്തുന്നു. ഇത് തിരുവനന്തപുരത്തിനു സമീപമുള്ള ഗ്രാമപ്രദേശങ്ങളിൽ സ്നേഹത്തിന്റെ പ്രകാശം പരത്താൻ സഹായിച്ച ഇവരുടെ പ്രവർത്തനത്തിന്റെ അംഗീകാരമായി. LIC of India 2010 ജനുവരിയിൽ ആറര ലക്ഷം രൂപ സഹായധനമായി നൽകി.

**ഉപസംഹാരം**

ഇങ്ങനെ മലങ്കര ഓർത്തഡോക്സ് സഭയുടെ സേവനസരണികളെക്കുറിച്ച് ഇനിയും എഴുതുവാൻ ധാരാളമുണ്ട്. കഴിഞ്ഞ 28 വർഷമായി സഭയുടെ മിഷൻ ബോർഡിന്റെ ട്രഷററായി പ്രവർത്തിക്കാൻ ബലഹീനനായ എനിക്ക് ദൈവം അവസരം തന്നു. ഭാഗ്യസ്മരണാർഹനായ തെവോദോസ്യോസ് തിരുമേനി, ഇപ്പോൾ ഇതിന്റെ അധ്യക്ഷനായിരിക്കുന്ന അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി, നാർസോക്കിന്റെ ചുമതലയുള്ള അഭിവന്ദ്യ കൂറിലോസ് തിരുമേനി, വടക്കേ ഇന്ത്യയിലെ കേന്ദ്രങ്ങളിലെല്ലാം ഓടിനടക്കുന്ന വെരി. റവ. ഫിലിപ്പ് റമ്പാൻ, ഇതിന്റെ സെക്രട്ടറിയായി പ്രവർത്തിക്കുന്ന വെരി. റവ. നഥാനിയേൽ റമ്പാൻ, ഇതിന്റെ പിന്നിൽ കഠിനാധ്വാനം ചെയ്യുന്ന നിരവധി പ്രവർത്തകർ, ഇതിനു സാമ്പത്തിക സഹായം ധാരാളം നൽകുന്നവർ എന്നിവരെയൊക്കെ ദൈവതമ്പുരാൻ അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിച്ചുകൊണ്ട് ഈ ലേഖനം ഉപസംഹരിക്കുന്നു.

(മിഷൻ ബോർഡിന്റെ ട്രഷററാണ് ലേഖകൻ)

## ഞാൻ രോഗിയായിരുന്നു...

**ജീ**വകാരുണ്യ സേവനരംഗത്ത് മലങ്കര ഓർത്തഡോക്സ് സഭക്ക് അഭിമാനകരമായ പ്രവർത്തനമാണ് തിരുവനന്തപുരം കാരുണ്യായും വിശ്രാന്തിഭവനും നിർവ്വഹിക്കുന്നത്. നിർദ്ധനരായ അനേകായിരങ്ങൾക്ക്, പ്രത്യേകാൽ ക്യാൻസർ രോഗികൾക്കും, കൂടെ വരുന്നവർക്കും ആവശ്യമായ മാർഗ്ഗനിർദ്ദേശം, താമസസൗകര്യം, ആഹാരം, വൈദ്യസഹായം എന്നിവ ജാതി-മത വ്യത്യാസങ്ങൾ കൂടാതെ സൗജന്യമായി നൽകുന്ന ധർമ്മസ്ഥാപനമായി ഇത് പ്രവർത്തിക്കുന്നു. 2009 ഏപ്രിൽ മുതൽ 2010 ജനുവരി വരെ 2858 പേർക്ക് കാരുണ്യയിൽ അഭയം നൽകുകയുണ്ടായി. അവരിൽ 982 പേർ വിവിധ ആശുപത്രികളിൽ ചികിത്സയിൽ കഴിയുന്നവരും അവരിൽ തന്നെ 812 പേർ ക്യാൻസർ എന്ന ഭയജനകമായ രോഗം ബാധിച്ചവരും ചികിത്സിപ്പിക്കുവാനോ, ചികിത്സാർത്ഥം തിരുവനന്തപുരത്ത് താമസിക്കുവാനോ കഴിവില്ലാത്തവരുമാണ്. ചികിത്സിക്കുന്ന ഡോക്ടറുടെയോ, ഇടവക വികാരിയുടെയോ കത്തുമായി തലസ്ഥാനനഗരിയിലെത്തി താമസത്തിനോ, ഭക്ഷണത്തിനോ, മരുന്നിനോ നിവൃത്തിയില്ലാതെ എല്ലാവരുടേയും അഭയമാണിന്ന് നമ്മുടെ കാരുണ്യാഗൈഡൻസ് സെന്റർ.




അനിൽകുമാർ എന്ന യുവാവിന്റെ ചിത്രം (മാതൃഭൂമി 2000 ഡിസംബർ 18) മലയാളി മനസ്സാക്ഷിയുടെ നൊമ്പരമായിരുന്നു. മാതൃഭൂമി കണ്ടെത്തിയപ്പോൾ അനിൽ അർദ്ധബോധാവസ്ഥയിൽ നഗ്നനും അനാഥനുമായി മെഡിക്കൽ കോളേജിന്റെ ഒരു മൂലയിൽ.... പിന്നീട് വിശ്രാന്തിയിൽ വർഷങ്ങൾ നീണ്ട പരിചരണം. ഇന്ന് അനിൽ (ഇൻസെറ്റിൽ) ആരോഗ്യവാനായി വിശ്രാന്തിഭവനിൽ കുടുംബാംഗം.

**കാരുണ്യ വിശ്രാന്തി ഭവൻ :** - മാരകരോഗങ്ങൾ പിടിപെട്ട് ചികിത്സ കൊണ്ട് ഭേദമാകാത്തവർ, ചികിത്സിപ്പിക്കുവാൻ ആളില്ലാത്തവർ, ചികിത്സാശേഷം മടങ്ങിപ്പോകാൻ ഇടമില്ലാത്തവർ ഇവർക്ക് മരണപര്യന്തം ശുശ്രൂഷയും മരണാനന്തരം കർമ്മങ്ങളും നമ്മുടെ വിശ്രാന്തിഭവനിൽ ലഭ്യമാകുന്നു. സാമ്പത്തിക പ്രയാസം കൊണ്ടും പ്രായാധിക്യം കൊണ്ടും ഭവനങ്ങളിൽ ബുദ്ധിമുട്ടുന്നവർ, എല്ലാമുണ്ടായിട്ടും ഒന്നുമില്ലാതെ ഭവനങ്ങളിൽനിന്ന് പുറത്താക്കപ്പെടുന്നവർ, സമൂഹത്തിലേയും വീട്ടിലെയും തിരക്കിനിടയിൽ പോലും ഒറ്റപ്പെട്ടുപോകുന്നവർ, സാഹചര്യങ്ങളുടെ സമ്മർദ്ദം മൂലം മറ്റുള്ളവരുടെ മുമ്പിൽ കൈനീട്ടി (യാചകർ) ജീവിതകാലം കഴിക്കുന്നവർ, ആശുപത്രികളുടെ വരാന്തകളിൽ പരസഹായത്തിനായി കേഴുന്നവർ - ഇവർക്കായുള്ളതാണ് വിശ്രാന്തി ഭവൻ. 55 അന്തേവാസികൾ ഇപ്പോഴിവിടെയുണ്ട്.

## The story behind the famous quote 'Charity Begins at Home'

An English physician by profession, Sir Thomas Browne, was also a noted writer who has an avid interest in religion, philosophy among many other subjects. While most of his beliefs have faded into historical obscurity, Browne holds a prominent place in literature because of his eloquent and splendid use of the English language.

Browne's first book, **Religio Medici,** was an attempt to bring together science and religion. In this work published in 1642, Browne wrote on charity :

**"But how shall we expect charity towards others, when we are uncharitable to ourselves? 'Charity begins at home,' is the voice of the world; yet is every man his greatest enemy, and , as it were, his own executioner."**

കവർ സ്റ്റോറി



# കേരളത്തിന്റെ വിധി നിർണ്ണയിച്ച മാർ ദീവന്നാസ്യോസ് പഞ്ചമന്റെ വിദ്യാഭ്യാസ വിപ്ലവം

■ ഡോ. എം. കുര്യൻ തോമസ്

**ദരിദ്രന് മത്സ്യം ദാനമായി നൽകുന്നതിനേക്കാൾ മീൻ പിടിക്കാൻ പഠിപ്പിക്കുന്നതാണ് ശാശ്വതവും ഫലപ്രദവുമായ ജീവകാരുണ്യ പ്രവർത്തനം. മലയാളിയെ മീൻ പിടിക്കാൻ പ്രാപ്തനാക്കിയ പുലിക്കോട്ടിൽ ജോസഫ് മാൻ ദീവന്നാസിയോസ് പഞ്ചമന്റെ വിദ്യാഭ്യാസ വിപ്ലവത്തെക്കുറിച്ച് ...**

കേരളത്തിൽ കാർഷിക സംസ്കാരം നശിച്ചിട്ടും, പരമ്പരാഗത തൊഴിൽ മേഖലകൾ ഇല്ലാതായിട്ടും, ആധുനിക വ്യവസായങ്ങൾ പുറംതിരിഞ്ഞു നിൽക്കുമ്പോഴും ഇരുപത്തൊന്നാം നൂറ്റാണ്ടിൽ മലയാളി രണ്ടു കാലിൽ നിൽക്കുന്നതിന് ഒരൊറ്റ കാരണമേയുള്ളൂ : വിദ്യാഭ്യാസം. പരമ്പരാഗത ജീവസന്ധാരണമാർഗ്ഗങ്ങൾ അപര്യാപ്തമായി മാറിയ ഇരുപതാം നൂറ്റാണ്ടിന്റെ രണ്ടാം പാദം മുതൽ മലയാളികളെ, വിശിഷ്യാ നസ്രാണികളെ, നിലനിർത്തുന്നത് വിദ്യാഭ്യാസമാണ്. കേരളീയ സമൂഹത്തെ സമൂലം മാറ്റിമറിച്ച ഈ വിദ്യാഭ്യാസ വിപ്ലവത്തിന്റെ യഥാർത്ഥ നായകൻ, ആധുനിക മലങ്കര സഭയ്ക്ക് ആത്മീയവും ലൗകികവുമായ അടിസ്ഥാനമിട്ട പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പഞ്ചമൻ മലങ്കര മെത്രാപ്പോലീത്തായാണ്.

കേരളത്തിലെ ആധുനിക വിദ്യാഭ്യാസ വിപ്ലവത്തിന്റെ പിതൃത്വം പാശ്ചാത്യ മിഷനറിമാർക്കാണെന്നാണ് പൊതുവേയുള്ള ധാരണ. എന്നാൽ ഈ വിശ്വാസം തിരുത്തിക്കുറിക്കേണ്ടിയിരിക്കുന്നു. പിന്നോക്ക ജാതിയിൽപെട്ടവരെ സംബന്ധിച്ച് മിഷനറിമാരുടെ ഈ അവകാശവാദം ശരിയാണ്. എന്നാൽ പൊതുസമൂഹത്തിൽ ഈ വിപ്ലവത്തിനു യഥാർത്ഥത്തിൽ തുടക്കം കുറിച്ചത് തിരുവിതാംകൂർ സർക്കാരും അതിനെ ജനകീയ പ്രസ്ഥാനമാക്കി വളർത്തിയത് മാർ ദീവന്നാസ്യോസ് പഞ്ചമനുമാണ്. പിന്നീട് റോമൻ കത്തോലിക്കരും, പ്രൊട്ടസ്റ്റന്റ് മിഷനറിമാരും, നായർ സർവീസ് സൊസൈറ്റിയും ഇത് ഏറ്റുപിടിച്ചതോടെ കേരളത്തിൽ വിദ്യാഭ്യാസ വിപ്ലവം യാഥാർത്ഥ്യമായി.

**ബ്രിട്ടീഷ് താൽപര്യങ്ങൾ :** 1808 ലെ വേലുത്തമ്പി കലാപത്തിനു ശേഷം തിരുവിതാംകൂറിലും കൊച്ചിയിലും സമ്പൂർണ നിയന്ത്രണം കരസ്ഥമാക്കിയ ബ്രിട്ടീഷ് സാമ്രാജ്യത്തിന് നസ്രാണികളെപ്പറ്റി വ്യക്തമായ ഒരു ദീർഘകാല പദ്ധതി ഉണ്ടായിരുന്നു. കേണൽ മണ്രോയെപ്പോലുള്ളവർ ഒരു പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യയുടെ ചവിട്ടുപടിയായാണ് നസ്രാണികളെ കണ്ടത്. കേരളീയ സമൂഹത്തിൽ മാന്യമായ സ്ഥാനമുള്ള നസ്രാണികളിൽനിന്നും രൂപംകൊള്ളുന്ന പ്രൊട്ടസ്റ്റന്റ് മിഷനറിമാരും പുരോഹിതരും ബ്രിട്ടീഷ് സാമ്രാജ്യത്തോട് വിധേയത്വമുള്ള ഒരു ബ്രിട്ടീഷ് ഇന്ത്യയ്ക്ക് രൂപംകൊടുക്കുമെന്ന് അവർ പ്രതീക്ഷിച്ചു.

1814 ൽ കോട്ടയത്തു സെമിനാരി സ്ഥാപിക്കുന്നതിനു കേണൽ മണ്രോ സഹായം നൽകിയത് ഈ ഗൂഢലക്ഷ്യത്തോടുകൂടിയായിരുന്നു. കോട്ടയത്തു സെമിനാരി എന്ന ഉന്നത വിദ്യാഭ്യാസ കേന്ദ്രവും അവിടേക്കയയ്ക്കുന്ന കുട്ടികളെ ഒരുക്കുന്ന ഗ്രാമീണ സ്കൂളുകളുടെ ഒരു ശൃംഖലയുമാണ് കേണൽ മണ്രോ വിഭാവനം ചെയ്തത്. എന്നാൽ 1836 ലെ മാവേലിക്കര പടിയോലയോടെ നസ്രാണി - പ്രൊട്ടസ്റ്റന്റ് സഹവാസം അവസാനിച്ചു. അതോടെ ആ വിദ്യാഭ്യാസ പദ്ധതിയും അന്ത്യംകണ്ടു.



സഭാതേജസ് ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമൻ

**ജാതി എന്ന ഘടകം :** നസ്രാണി ഹൃദയഭൂമിയിൽ പ്രവർത്തിച്ചിരുന്ന സി.എം.എസ്. മിഷനറിമാർ ഇതോടെ തങ്ങളുടെ പ്രവർത്തനമേഖല മുഖ്യമായും അധഃകൃത വർഗ്ഗക്കാരിൽ മാത്രമാക്കി കേന്ദ്രീകരിച്ചു. (കേരളത്തിൽ പ്രവർത്തിച്ചിരുന്ന മറ്റു രണ്ടു പ്രൊട്ടസ്റ്റന്റ് മിഷനറി സമൂഹങ്ങളായ എൽ.എം.എസും, ബാസൽ മിഷനും യഥാക്രമം തെക്കൻ തിരുവിതാംകൂറിലും മലബാറിലുമായിരുന്നു. അവർ ആദ്യകാലം മുതൽ തന്നെ അധഃകൃതവർഗ്ഗക്കാരുടെ ഇടയിലാണ് പ്രവർത്തിച്ചിരുന്നത്.) അവർക്ക് വിദ്യാഭ്യാസം നൽകുന്നതിനുള്ള മിഷനറി പ്രവർത്തനങ്ങൾ പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യഘട്ടം വരെയും ഏതാണ്ട് അപ്രായോഗികമായിരുന്നു. ജാതിവ്യവസ്ഥയും അടിമ സമ്പ്രദായവുമായിരുന്നു ഇതിനു കാരണം.

**പള്ളിയും പള്ളിക്കൂടവും:** പത്തൊമ്പതാം നൂറ്റാണ്ടിന്റെ മധ്യകാലത്ത് വിദ്യാഭ്യാസ മേഖലയ്ക്ക് നസ്രാണിപ്പള്ളികൾ ഒരു നിശബ്ദ സേവനം ആരംഭിച്ചു. അത് കുടിപ്പള്ളിക്കൂടം എന്ന എഴുത്തുപള്ളികളുടെ നടത്തിപ്പാണ്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യദശകത്തിൽ വ്യവസ്ഥാപിത കളരി സമ്പ്രദായം തകർന്നതിനു ശേഷമുള്ള കാലത്ത് നിലത്തെഴുത്താശാൻമാർ സ്വന്ത നിലയിൽ നടത്തിയിരുന്ന സ്ഥാപനങ്ങളും ജൻമഗൃഹങ്ങളിൽ അവരുടെ കുട്ടികൾക്കായി അദ്ധ്യാപനം നടത്തിയിരുന്നവരും മാത്രമായിരുന്നു കേരളത്തിന്റെ അദ്ധ്യയന മാർഗങ്ങൾ. ഇവ ഒരു പരിധിവരെ സാധാരണക്കാർക്ക് അപ്രാപ്യമായിരുന്നു. ഈ സാഹചര്യത്തിലാണ് നിലത്തെഴുത്താശാൻമാർക്ക് നിശ്ചിത ശമ്പളവും പഠനസ്ഥലവും നൽകി നസ്രാണിപ്പള്ളികൾ വിദ്യാഭ്യാസ മേഖലയിലേക്കു കടന്നുവരുന്നത്. നസ്രാണിയും നായരുമടങ്ങുന്ന മധ്യവർഗജാതികളിൽപ്പെട്ട സാധാരണക്കാർക്ക് ഈ പള്ളിക്കൂടങ്ങൾ നൽകിയ ആശ്വാസം ചില്ലറയല്ല.

**സർക്കാരിന്റെ പങ്ക്:** കേവലം നികുതിപിരിവ് എന്ന നിലയിൽനിന്നും സർക്കാരിന്റെ ചുമതലകൾ വർധിച്ചതോടെ അക്ഷരാഭ്യാസമുള്ള ജീവനക്കാരുടെ ആവശ്യകതയും വർധിച്ചു. കൂട്ടത്തിൽ സർക്കാർ

ജോലിക്കു നിശ്ചിത വിദ്യാഭ്യാസ യോഗ്യതയും നിർബന്ധമാക്കി. ഇതിനായി 1866–67 കാലഘട്ടത്തിൽ തിരുവിതാംകൂറിലെമ്പാടുമായി 12 ഡിസ്ട്രിക്ട് മലയാളം സ്കൂളുകൾ സർക്കാർ ആരംഭിച്ചു. പക്ഷേ ആവശ്യത്തിനു ജീവനക്കാരെ ലഭിക്കത്തക്കവിധം സ്കൂളുകൾ ആരംഭിക്കുക എന്നത് സർക്കാരിനാൽ മാത്രം അസാധ്യമായതിനാൽ സ്കൂളുകൾ ആരംഭിക്കുന്ന ആർക്കും ഗ്രാന്റ് നൽകുക എന്ന നയം തിരുവിതാംകൂർ സർക്കാർ സ്വീകരിച്ചു. 1869 ൽ തന്നെ 20 സ്വകാര്യ സ്കൂളുകൾക്ക് സർക്കാർ ഗ്രാന്റ് നൽകി.

കേരളത്തിൽ വർധിച്ചുവന്ന കയറ്റുമതിയും വാണിജ്യ പ്രക്രിയയും സ്വകാര്യ മേഖലയിലും ധാരാളം റൈട്ടർമാരുടെ തസ്തികകൾ സൃഷ്ടിച്ചു. ഇതും സ്കൂളുകളുടെ എണ്ണം കൂട്ടേണ്ടതിന്റെ ആവശ്യകത വർധിപ്പിച്ചു. എന്നാൽ അപൂർവം ചില ജൻമിമാർക്കൊഴികെ സ്വകാര്യ വ്യക്തികൾക്ക് ഇപ്രകാരം സ്കൂളുകൾ ആരംഭിക്കുകയും നടത്തിക്കൊണ്ടുപോവുകയും ക്ഷിപ്രസാധ്യമായിരുന്നില്ല. അടിസ്ഥാന സൗകര്യങ്ങൾ, മൂലധനം, നടത്തിപ്പ് ഇവയൊക്കെയും പ്രശ്നങ്ങളായിരുന്നു.

**നസ്രാണികളും പള്ളിക്കൂടവും :** ഈ സാഹചര്യത്തിലാണ് നസ്രാണികൾ ആധുനിക വിദ്യാഭ്യാസ മേഖലയിലേക്കു തിരിയുന്നത്. സ്കൂളുകൾ സ്ഥാപിക്കാനുള്ള വിഭവശേഷിയും, കുടിപ്പള്ളിക്കൂടം നടത്തിയുള്ള പരിചയവും, സർവ്വോപരി ദേശത്തു പള്ളികൾക്കു സമൂഹത്തിലുണ്ടായിരുന്ന മാന്യതയും നസ്രാണികൾക്ക് ഈ രംഗത്തു പ്രവേശിക്കുവാൻ തികച്ചും അനുകൂല ഘടകങ്ങളായിരുന്നു.

അന്നത്തെ മലങ്കര മെത്രാനായിരുന്ന പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസായിരുന്നു ഈ രംഗത്ത് ആദ്യമായി പ്രവേശിച്ചത്. പലയിടത്തുമുണ്ടായിരുന്ന കുടിപ്പള്ളിക്കൂടങ്ങളെ കൂട്ടി യോജിപ്പിച്ച് ഗ്രാന്റ് സ്കൂളുകളാക്കി അദ്ദേഹം ഈ രംഗത്തു പ്രവേശിച്ചു. എന്നാൽ ഇംഗ്ലീഷ് വിദ്യാഭ്യാസവും മദ്രാസിൽ ഉപരിവിദ്യാഭ്യാസവും നേടിയ അദ്ദേഹം തന്റെ സ്വതസിദ്ധമായ കഴിവുകൾ ഉപയോഗിച്ച് വിദ്യാഭ്യാസ രംഗത്തെ പോഷിപ്പിച്ചതായി കാണുന്നില്ല. നസ്രാണികൾക്ക് സമാനമായ അനുകൂല സാഹചര്യങ്ങളും അധിക വിഭവശേഷിയും ഉണ്ടായിരുന്ന റോമൻ കത്തോലിക്കരും അന്ന് ആധുനിക വിദ്യാഭ്യാസത്തിനോട് വിമുഖത കാട്ടി.

**മാർ ദീവന്നാസ്യോസ് രംഗത്ത്.** മലങ്കര മെത്രാൻ സ്ഥാനത്തു പടവെട്ടിക്കൊണ്ടിരുന്ന മാർ ദീവന്നാസിയോസ് പഞ്ചമൻ ഈ രംഗത്തെത്തുന്നത് സ്വൽപ്പം താമസിച്ചാണ്. എങ്കിലും ചുരുങ്ങിയ കാലംകൊണ്ട് അദ്ദേഹം മുൻപന്തിയിലെത്തി. തന്റെ അസാധാരണമായ സംഘടനാ പാടവവും, കുന്നംകുളം വ്യാപാര ദൃഷ്ടിയും ഇതിനദ്ദേഹത്തെ സഹായിച്ചു. 1879 ൽ അറുപതു ഗ്രാന്റ് സ്കൂളുകൾ അദ്ദേഹത്തിന്റെ മാനേജ്മെന്റിന്റെ കീഴിലുണ്ടായിരുന്നു. 1881–82 ൽ റോമൻ കത്തോലിക്കർക്ക് കേവലം പത്ത് ഗ്രാന്റ് സ്കൂളുകൾ മാത്രമുണ്ടായിരുന്ന സാഹചര്യത്തിലാണിത്. അതിദ്രുതം വളർന്ന അദ്ദേഹത്തിന്റെ വിദ്യാഭ്യാസ ശൃംഖലയുടെ 1906 ലെ ബാക്കിപത്രം താഴെ പറയുന്നവയാണ്.

| | |
|---|---|
| ഇംഗ്ലീഷ് ഹൈസ്കൂളുകൾ | – 3 |
| ഇംഗ്ലീഷ് മിഡിൽ സ്കൂളുകൾ | – 9 |
| പെൺ പള്ളിക്കൂടങ്ങൾ | – 2 |
| മലയാളം പ്രൈമറി സ്കൂളുകൾ (ഗ്രാന്റുള്ളവയും ഇല്ലാത്തവയും) | – 200 |

ഇവയിൽ ഇടവകപ്പള്ളികളുടെ ഉടമസ്ഥതയിലുള്ള ഏതാനും എണ്ണം ഒഴിവാക്കിയാൽ പോലും അന്നത്തെ ഏറ്റവും വലിയ കോർപറേറ്റ് മാനേജർ മാർ ദീവന്നാസ്യോസ് പഞ്ചമൻ ആയിരുന്നുവെന്നു നിസ്സംശയം പറയാം. 1895 ലെ വിദ്യാഭ്യാസ റഗുലേഷൻ മൂലം നിശ്ചിത മാനദണ്ഡങ്ങൾ പാലിക്കാനാവാത്ത അനേകം സ്കൂളുകൾ അടച്ചുപൂട്ടിയ ശേഷവും ഇത്രയധികം സ്കൂളുകൾ നിലനിന്നിരുന്നു എന്നത് മാർ ദീവന്നാസ്യോസ് പഞ്ചമന്റെ വിദ്യാഭ്യാസ വിപ്ലവത്തിന്റെ വ്യാപ്തി വെളിവാക്കുന്നു.

സ്കൂളുകളുടെ നടത്തിപ്പിലും മാർ ദീവന്നാസ്യോസ് പഞ്ചമൻ തന്റെ ഭരണതന്ത്രജ്ഞത പ്രകടമാക്കി. കോട്ടയം എം.ഡി. സെമിനാരിയിൽ സ്കൂളുകളുടെ കോർപറേറ്റ് ഓഫീസ് ആരംഭിക്കുകയും സ്കൂൾ ഇൻസ്പെക്ടർമാരെ നിയമിക്കുകയും ചെയ്തു. ഗ്രാന്റ് കിട്ടുന്നതിൽ 11 മാസത്തെ ശമ്പളവും വാദ്ധ്യാൻമാർക്കു ക്രമമായി നൽകി. ഒരു ഭാഗം മാത്രമാണ് പൊതു ചെലവിനെടുത്തത്. അർഹരായവർക്ക് പൂർണശമ്പളവും അദ്ദേഹം നൽകി. അന്ന് മറ്റു സമുദായങ്ങൾ രണ്ടും അതിലധികവും മാസത്തെ ശമ്പളം കൈവശപ്പെടുത്തിയിരുന്ന സ്ഥാനത്താണിത്.

**വിദ്യാഭ്യാസം വീട്ടുവാതുക്കൽ :** തിരുവിതാംകൂർ സർക്കാർ ആരംഭമിട്ട മാർ ദീവന്നാസ്യോസ് പഞ്ചമന്റെ വിദ്യാഭ്യാസ പ്രവർത്തനത്തിലെ യഥാർത്ഥ വിദ്യാഭ്യാസ വിപ്ലവം ഇതൊന്നുമായിരുന്നില്ല. അത് അടിസ്ഥാനവിദ്യാഭ്യാസം വീട്ടുവാതിൽക്കൽ എത്തിച്ചു എന്നതാണ്. മാർ ദീവന്നാസ്യോസ് പഞ്ചമന്റെ മലയാളം പ്രൈമറി സ്കൂളുകളിൽ വിരലിൽ എണ്ണാവുന്നവയൊഴിച്ച് ബാക്കിയെല്ലാം കോട്ടയത്തിനും കൊട്ടാരക്കരയ്ക്കുമിടയ്ക്കുള്ള ഉൾനാടൻ പ്രദേശങ്ങളിലായിരുന്നു. തികച്ചും യാഥാസ്ഥിതികമായ സമൂഹം, അതീവ പരിമിതമായ യാത്രാസൗകര്യം, ഹോസ്റ്റലുകൾ മുതലായ വിടുതിവീടുകളുടെ ദൗർലഭ്യവും അവയോടുള്ള വിരക്തിയും, സുരക്ഷാ പ്രശ്നങ്ങൾ, ജാത്യാചാരങ്ങൾ, ഇവയൊക്കെയും നഗരങ്ങളിലുള്ള സ്കൂളുകളിൽ കുട്ടികളെ അയയ്ക്കുന്നതിന് അന്നത്തെ ഗ്രാമീണ സമൂഹത്തിന് പ്രതിബന്ധങ്ങളായിരുന്നു.

സ്വന്തനാട്ടിൽ, ദേശത്തു പള്ളികൾക്കു സമീപം നസ്രാണി പള്ളിക്കൂടങ്ങൾ വന്നതോടെ ഈ തടസ്സങ്ങളെല്ലാം ഒറ്റയടിക്കു മാറിക്കിട്ടി. ആധുനിക വിദ്യാഭ്യാസം സാർവത്രികമായി അടിസ്ഥാനവിദ്യാഭ്യാസം ലഭിച്ച വിദ്യാർഥികളെ കുറഞ്ഞപക്ഷം സാമ്പത്തിക ഭദ്രതയുള്ളവർക്കെങ്കിലും പട്ടണങ്ങളിൽ ഉപരിപഠനത്തിനു വിടുന്നതിൽ തടസ്സമില്ലാതായി.

**സി.എം.എസ്. മിഷനറിമാരുടെ പരാജയം :** മാർ ദീവന്നാസ്യോസ് പഞ്ചമനോടൊപ്പം അതേകാലത്ത് ഗ്രാമീണ വിദ്യാഭ്യാസ മേഖലയിലിറങ്ങിയ സി.എം.എസ്. മിഷനറിമാരുടെ സ്കൂളുകൾക്ക് മധ്യതിരുവിതാംകൂറിൽ കാര്യമായ ചലനമുണ്ടാക്കാൻ കഴിഞ്ഞില്ല. ജാതിവ്യവസ്ഥയുടെ രൂക്ഷതയും സി.എം.എസ്. മിഷനറിമാരുടെ അധഃകൃതരുടെ ഇടയിലുള്ള പ്രവർത്തനവുമായിരുന്നു കാരണം. അപൂർവം ചിലതൊഴിച്ചാൽ സി.എം.എസ്. ഗ്രാമീണ സ്കൂളുകൾ പിന്നോക്ക വിഭാഗങ്ങളുടെ ആവാസകേന്ദ്രങ്ങളിലാണ് സ്ഥാപിച്ചത്. അവ ഉപയോഗിക്കുവാൻ നായർ – നസ്രാണി മുതലായ മധ്യവർത്തി ജാതിക്കാർ വിസമ്മതിച്ചു.. എന്നാൽ നസ്രാണി സ്കൂളുകൾക്ക് ഈ പ്രശ്നം ഇല്ലായിരുന്നു. മുകളിൽ പറഞ്ഞ ദേശത്തു പള്ളികൾക്ക് സമൂഹത്തിലുണ്ടായിരുന്ന മാന്യത ഇവിടെയും അനുകൂലഘടകമായി. എന്നാൽ കോട്ടയം സി.എം.എസ്. കോളജ് പോലുള്ള അപൂർവം സി.എം.എസ്. ഉപരിവിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് ഈ പ്രശ്നം അന്നില്ലായിരുന്നു. അധഃകൃത ഉദ്ധാരണത്തിന് അവയെ ഉപയോഗിച്ചില്ല എന്നതായിരുന്നു കാരണം. പക്ഷേ വിദ്യാർഥികളിൽ പ്രോട്ടസ്റ്റന്റ് വിശ്വാസം കുത്തിവയ്ക്കുവാൻ ഈ സ്ഥാപനങ്ങൾ ഉപയോഗിക്കുന്നതായി വ്യാപകമായ പരാതി ഉണ്ടായിരുന്നു.

**വ്യത്യസ്ത ലക്ഷ്യങ്ങൾ:** ഇത്തരം ഗ്രാമീണ സ്കൂളുകളിൽ നിന്നു പഠിച്ചിറങ്ങുന്നവർക്ക് വ്യത്യസ്തങ്ങളായ ജീവിത സരണികളായിരുന്നു മുമ്പിലുണ്ടായിരുന്നത്. തിരുവിതാംകൂർ സർക്കാരിന് ധാരാളം ജീവനക്കാരെ ആവശ്യമുണ്ടായിരുന്നെങ്കിലും ഭൂരിപക്ഷം തസ്തികകളും സവർണ്ണ ഹിന്ദുക്കൾക്കു മാത്രമായി നീക്കിവയ്ക്കുക എന്നത് അന്ന് ലിഖിതവും അലിഖിതവുമായ നിയമമായിരുന്നു. ഈ തുറയിൽ പരിശ്രമിച്ച നസ്രാണികളിൽ ഭൂരിപക്ഷത്തിനും നിരാശയായിരുന്നു ഫലം. ലഭിച്ച പരിമിത അവസരങ്ങളും ഭൂരിപക്ഷം ഭരണത്തിൽ സ്വാധീനമുണ്ടായിരുന്ന പ്രോട്ടസ്റ്റന്റ് വിശ്വാസം സ്വീകരിച്ച നസ്രാണികൾ കൈയടക്കി.

പക്ഷേ യഥാർത്ഥ നസ്രാണികൾക്കും മറ്റൊരു സരണി മുമ്പിലുണ്ടായിരുന്നു. അത് മുകളിൽ പറഞ്ഞ സ്വകാര്യസ്ഥാപനങ്ങളും പുതുതായി കേരളത്തിൽ രൂപം കൊണ്ട തോട്ടവ്യവസായവുമായിരുന്നു. മികവിനു മാത്രം അംഗീകാരം ലഭിക്കുന്ന ഈ തൊഴിൽ മേഖലകൾ നസ്രാണികളെ മൽസരക്ഷമതയുള്ള ഒരു സമൂഹമാക്കി മാറ്റി. വളർന്നുകൊണ്ടിരിക്കുന്ന വിദ്യാഭ്യാസ മേഖലയിലെ വാദ്ധ്യാർ പണിയും അവർക്ക് ആകർഷകമായ ഒരു മേഖലയായിരുന്നു. വിദ്യാഭ്യാസമുണ്ടെങ്കിൽ സർക്കാർ ജോലി ഉറപ്പായ നായർ സമുദായം ശ്രീ പത്മനാഭന്റെ പത്തു ചക്രത്തിൽ തൃപ്തരായി മൽസരക്ഷമതയില്ലാത്ത സമൂഹമായി മാറി. ഈ ധ്രുവീകരണത്തിന്റെ ആത്യന്തിക ഫലം പിന്നാലെ പരിഗണിക്കാം.

**വടക്കിന്റെ തിരസ്കരണം :** മാർ ദീവന്നാസ്യോസ് പഞ്ചമന്റെ ഗ്രാമീണ സ്കൂളുകളിൽ വിരലിൽ എണ്ണാവുന്നവയൊഴിച്ച് ബാക്കിയെല്ലാം കോട്ടയത്തിനു തെക്കായിരുന്നു. വടക്കൻ ഇടവകകൾ ആധുനിക വിദ്യാഭ്യാസത്തോടു പുറംതിരിഞ്ഞുനിന്നു എന്നാണ് ഇതിനർഥം. കാരണം, പ്രാദേശികമായ പിന്തുണയും പരിശ്രമവും കൊണ്ടുകൂടിയാണ് മാർ ദീവന്നാസ്യോസ് പഞ്ചമൻ തന്റെ വിദ്യാഭ്യാസ വിപ്ലവം നടപ്പിലാക്കിയത്. വടക്ക് സ്കൂളുകൾ കുറഞ്ഞെങ്കിൽ അവരുടെ സഹകരണവും താൽപര്യവും പരിമിതമായിരുന്നു എന്നു വ്യക്തം.

1895 നും ശേഷം മാത്രമാണ് കൊച്ചിരാജ്യത്ത് സ്വകാര്യ സ്കൂളുകൾക്ക് ഗ്രാന്റ് നൽകിത്തുടങ്ങിയതെന്നു വടക്കൻ ഇടവകകളുടെ പിന്നോക്കാവസ്ഥയ്ക്കു കാരണമായി വാദിച്ചേക്കാം. പക്ഷേ ഇതു നിരർത്ഥകമാണ്. കാരണം തിരുവിതാംകൂറിൽപെട്ട മൂവാറ്റുപുഴ ഡിവിഷനിലും സ്ഥിതി മെച്ചമായിരുന്നില്ല. കൊച്ചി രാജ്യത്തിലുൾപ്പെട്ട കുന്നംകുളത്ത് ഹൈസ്കൂളും മുളന്തുരുത്തിയിൽ മിഡിൽ സ്കൂളും ഉണ്ടാവുകയും ചെയ്തു. വിദ്യാഭ്യാസരംഗത്ത് തെക്കിനേക്കാൾ വടക്കർ ഒന്നിലധികം തലമുറ പിന്നിലായി എന്നതാണ് ഇതിന്റെ ആത്യന്തിക ഫലം.

**പാമ്പാടി നൽകുന്ന പാഠം :** മുകളിൽ പറഞ്ഞ വാദഗതികളെ സാധൂകരിക്കുന്നതിനായി പാമ്പാടിയെ മാത്രം ഉദാഹരണമായെടുത്താൽ മതി. കോട്ടയത്തുനിന്നും പതിനെട്ടു കിലോമീറ്റർ കിഴക്ക് കെ.കെ. റോഡിലാണ് പാമ്പാടി എന്ന വികസ്വര ഗ്രാമം. പാമ്പാടി പള്ളിയിൽ നടന്നിരുന്ന കുടിപള്ളിക്കൂടം വികസിപ്പിച്ചാണ് കൊല്ലവർഷം 1054 ൽ (എ.ഡി. 1879) പള്ളിവാതുക്കൽ സ്കൂൾ എന്നറിയപ്പെടുന്ന എം.ഡി. എൽ.പി. സ്കൂൾ സ്ഥാപിക്കുന്നത്. പാമ്പാടിയിലെ ആദ്യ ആധുനിക വിദ്യാഭ്യാസ സ്ഥാപനം ഇതാണ്. പാമ്പാടിക്കാർക്ക് ആധുനിക വിദ്യാഭ്യാസത്തിനുള്ള വഴിതുറന്നത് പള്ളിവാതുക്കൽ സ്കൂൾ ആയിരുന്നു.

ഏതാനും വർഷങ്ങൾക്കുള്ളിൽ പള്ളിവാതുക്കൽ സ്കൂളിനു രണ്ടു കിലോമീറ്റർ ചുറ്റളവിനുള്ളിൽ തങ്ങളുടെ മിഷൻ പ്രവർത്തനമേഖലയിൽ സി.എം.എസ്. മിഷനറിമാർ അഞ്ചു സ്കൂളുകൾ സ്ഥാപിച്ചു. അവയുടെ പ്രാദേശികമായ പേരുകൾ ഇന്നും വ്യക്തമാക്കുന്നതുപോലെ അധഃകൃത ജാതികളുടെ ആവാസഭൂമിയിലാണ് ഈ സ്കൂളുകൾ സ്ഥാപിതമായത്. അതിനാൽ പിന്നീട് രണ്ടു കിലോമീറ്റർ മാറി ആലാമ്പള്ളിയിൽ സർക്കാർ സ്കൂൾ ഉണ്ടാകുന്നതുവരെ പ്രദേശത്തെ നസ്രാണി - നായർ കുട്ടികളുടെ ഏക ആശ്രയം പള്ളിവാതുക്കൽ സ്കൂൾ ആയിരുന്നു. ദശാബ്ദങ്ങൾക്കു ശേഷം, കൂടുതൽ കൃത്യമായി പറഞ്ഞാൽ 1920 കളിലെ മഹാ സാമ്പത്തിക മാന്ദ്യത്തിനു ശേഷമാണ്, ഇത്തരം സി.എം.എസ്. സ്കൂളുകൾ സാർവജനീനമാകുന്നത്.

പള്ളിവാതുക്കൽ സ്കൂൾ നൽകിയ ആവേശം ഉപരിവിദ്യാഭ്യാസത്തിന് - ഇംഗ്ലീഷ് പ്രൈമറി - പാമ്പാടിയിലെ കുട്ടികളെ കോട്ടയത്ത് അയയ്ക്കാൻ പ്രചോദനമായി. പക്ഷേ കോട്ടയത്തു ബന്ധുവീടുകളോ ഹോസ്റ്റലിൽ നിർത്താൻ സാമ്പത്തിക സ്ഥിതിയോ ഉള്ളവർക്കു മാത്രമായിരുന്നു ഇതു സാദ്ധ്യമായത്. 1920-21 കാലത്ത് ഹൈസ്കൂൾ വിദ്യാഭ്യാസത്തിനു കോട്ടയത്തെത്തിയ ജൻമിഗൃഹങ്ങളിൽപ്പെട്ട നസ്രാണികൾക്കു പോലും ബന്ധുഗൃഹങ്ങളിലാണ് താമസിച്ചിരുന്നത് എന്ന വസ്തുത പരിഗണിക്കണം. 1925-26 ആയപ്പോഴേക്കും പാമ്പാടിയിൽ നിന്നും തിരുവല്ലാ നിക്കോൾസൺ സ്കൂളിൽ പെൺകുട്ടികളെ വിട്ടു പഠിപ്പിക്കുന്ന നിലയായി. ഇവയൊക്കെയുടെയും അടിസ്ഥാനം പള്ളിവാതുക്കൽ സ്കൂൾ എന്ന എം.ഡി. എൽ.പി. സ്കൂൾ ആയിരുന്നു.

ചുരുക്കത്തിൽ പള്ളിവാതുക്കൽ സ്കൂൾ അന്ന് പാമ്പാടിയിൽ ഉണ്ടായില്ലായെങ്കിൽ മഠത്തിൽ രാമൻപിള്ള ആശാൻ അവിടെ അധ്യാപകനാവുകയോ പേഴമറ്റത്ത് കുറിയാക്കോസെന്ന ഗ്രാമീണ



ബാലൻ അവിടെ പഠിച്ച് പ. പാമ്പാടി തിരുമേനി ആവുകയോ ഇല്ലായിരുന്നു.

**വിപ്ലവത്തിന്റെ വിത്ത്:** ഇവിടെ സ്വാഭാവികമായും ഉയർന്നുവരാവുന്ന ഒരു സംശയമുണ്ട്. കോട്ടയത്തിനും കൊട്ടാരക്കരയ്ക്കുമിടയ്ക്ക് മാത്രം വികസിച്ച മാർ ദീവന്നാസ്യോസ് പഞ്ചമന്റെ വിദ്യാഭ്യാസ പ്രക്രിയയെ എങ്ങനെകേരളത്തിന്റെ വിദ്യാഭ്യാസ വിപ്ലവത്തിന്റെ വിത്ത് എന്നു വിശേഷിപ്പിക്കാൻ സാധിക്കും? ഇതിനു പല ഉത്തരങ്ങൾ നൽകാൻ സാധിക്കും. ഒന്നാമതായി, ഇന്നും കേരളത്തിലെ ഏറ്റവും ഉയർന്ന സാക്ഷരതാ നിരക്ക് ഈ പ്രദേശത്താണ്. രണ്ടാമതായി ഇതേ മാതൃകയിലാണ് പിന്നീട് റോമൻ കത്തോലിക്കരും തുടർന്ന് നായർ സർവീസ് സൊസൈറ്റിയും വിദ്യാഭ്യാസ പ്രക്രിയയിൽ പങ്കാളികളായത്. മൂന്നാമതായി, മാർ ദീവന്നാസ്യോസ് പഞ്ചമന്റെ വിദ്യാഭ്യാസ പ്രക്രിയയ്ക്ക് പുറംതിരിഞ്ഞു നിന്ന വടക്കൻ ഇടവകകൾ തെക്കൻ ഇടവകകളുടെ അടിസ്ഥാനവിദ്യാഭ്യാസ നിലവാരത്തിലെത്തിയത് സമീപകാലത്തു മാത്രമാണ്. നാലാമതായി, കേരളത്തിൽ റോമൻ കത്തോലിക്കരടക്കമുള്ള നസ്രാണി സാന്നിദ്ധ്യമില്ലാത്ത പ്രദേശങ്ങളുടെ സ്ഥിതിയും മൊത്തത്തിൽ വടക്കൻ ഇടവകകളുടെ നിലവാരത്തിലാണ്.

**തകർന്നടിഞ്ഞ ചങ്ങലകൾ:** യഥാർത്ഥത്തിൽ മാർ ദീവന്നാസ്യോസ് പഞ്ചമന്റെ സാമൂഹിക വിപ്ലവം ഇതൊന്നുമല്ല. അത് തന്റെ വിദ്യാഭ്യാസ വിപ്ലവം മാറ്റിമറിച്ച മലയാളിയുടെ തൊഴിൽ സങ്കൽപങ്ങളാണ്. 18-ാം നൂറ്റാണ്ടിൽ തിരുവിതാംകൂറിന്റെ രൂപീകരണവും, പിന്നീട് വേലുത്തമ്പി വിപ്ലവത്തിന്റെ അനന്തര ഫലങ്ങളും നസ്രാണികളുടെ പരമ്പരാഗത തൊഴിൽ മേഖലകളെ ശിഥിലമാക്കി. അതിനാൽ അവർക്ക് ജീവസന്ധാരണത്തിനായി കാർഷിക മേഖലയെ ആശ്രയിക്കേണ്ടിവന്നു. ഭൂവുടമസ്ഥത ലഭ്യമാക്കാൻ സാധ്യമല്ലാതെ വന്ന ഭൂരിപക്ഷ നസ്രാണികൾക്കും ഊഴിയം, വിരുത്തി മുതലായ കെട്ടുപാടുകളിൽ ഉൾപ്പെടേണ്ടിവന്നു എന്നതായിരുന്നു ഇതിന്റെ ആത്യന്തിക ഫലം. ഈ അവസ്ഥയ്ക്കുണ്ടായ പരിഹാരമായിരുന്നു മുകളിൽ പറഞ്ഞ വിദ്യാഭ്യാസ വിപ്ലവം.

അടിസ്ഥാനവിദ്യാഭ്യാസമെങ്കിലും നേടിയവർക്ക് വാദ്ധ്യാൻമാരായും റൈട്ടർമാരായും തൊഴിൽ ലഭിക്കുകയും കാർഷികോൽപ്പന്നാധിഷ്ഠിതമായ സമ്പദ് വ്യവസ്ഥയ്ക്കു പകരം പണാധിഷ്ഠിത സമ്പദ് വ്യവസ്ഥയുടെ ഫലങ്ങൾ അനുഭവിച്ചു തുടങ്ങുകയും ചെയ്തതോടെ തൊഴിലിനെക്കുറിച്ചും ഭൂവുടമസ്ഥതയെപ്പറ്റിയമുമുള്ള പരമ്പരാഗത സങ്കൽപങ്ങൾ ഈ പ്രദേശത്തെ നസ്രാണികളിൽ മാറിമറിഞ്ഞു. ഭൂമിയോടുള്ള കെട്ടുപാടും അഭിനിവേശവും മാറ്റിവച്ച് ഉയരെ പറക്കാൻ അവരെ പ്രേരിപ്പിച്ചത് ഈ സാമൂഹിക വ്യതിചലനമാണ്. സഹ്യനപ്പുറവും മലയായിലും പിന്നീട് മധ്യ പൗരസ്ത്യ ദേശങ്ങളിലും അവസാനം അമേരിക്കയിലും യൂറോപ്പിലും ഓസ്ട്രേലിയയിലും കുടിയേറിയ മലയാളികളിൽ മുന്നോടികൾ കോട്ടയത്തിനും കൊട്ടാരക്കരയ്ക്കുമിടയ്ക്കുള്ള നസ്രാണികളാണ്. ഇവർ മാർ ദീവന്നാസ്യോസ് പഞ്ചമന്റെ വിദ്യാഭ്യാസ/സാമൂഹിക വിപ്ലവത്തിന്റെ സന്തതികളാണ്.

കൃത്യമായ പ്രതിമാസ വരുമാനം നേടുന്ന പണാധിഷ്ഠിതമായ നവതലമുറ, കാർഷിക, സമൂഹത്തിന്റെ ജീർണാവസ്ഥയ്ക്കു ആശ്വാസമാകുമെന്നു ബോദ്ധ്യപ്പെട്ടതോടെ നസ്രാണിക്ക് വിദ്യാഭ്യാസത്തിലുള്ള താൽപര്യം വർദ്ധിച്ചു. ഏറ്റവും ലാഭകരമായ നിക്ഷേപം അടുത്ത തലമുറയുടെ വിദ്യാഭ്യാസത്തിലാണെന്ന തിരിച്ചറിവിന് അവർക്ക് അധികകാലമൊന്നും വേണ്ടിവന്നില്ല. കാണം വിറ്റും ഓണം ഉണ്ണണം എന്ന ചൊല്ല് കണ്ടം വിറ്റും കാളേ വിറ്റും പഠിപ്പിക്കണം എന്നു നസ്രാണി തിരുത്തിയെഴുതി. ഈ കാലത്ത് പുതുതായി ലഭ്യമായ സർക്കാർ പുതുവൽ ഭൂമികൾ കൈവശപ്പെടുത്താൻ വിദ്യാഭ്യാസത്തിലുപരി വ്യഗ്രത കാണിച്ച റോമൻ കത്തോലിക്കർ ഈ പന്ഥാവിലെ

ത്തിയത് രണ്ടു തലമുറയ്ക്കു ശേഷമാണ്.

ജാതി വ്യവസ്ഥ ജീർണ്ണതയുടെ പാരമ്യത്തിലെത്തിയ പത്തൊമ്പതാം നൂറ്റാണ്ടും 1920-കളിലെ മഹാ സാമ്പത്തിക മാന്ദ്യവും നായർ മുതലായ സവർണ്ണ ജാതികളെ പൂർണ്ണമായും തകർത്തെറിഞ്ഞു. ജന്മിത്തവും സർക്കാർ ശേവുകവും മാത്രം സ്വപ്നം കണ്ടു നടന്ന ഈ സമുദായങ്ങളിൽ ആദ്യമായി മാറ്റത്തിന്റെ കാറ്റടിച്ചത് മുകളിൽ പറഞ്ഞ നസ്രാണി ഹൃദയ ഭൂമിയിലാണ്. അതിനു കാരണമായത് മാർ ദീവന്നാസ്യോസ് പഞ്ചമന്റെ വിദ്യാഭ്യാസ വിപ്ലവവും. ഈ നവജീവിത സങ്കൽപമാണ് മന്നത്ത് പത്മനാഭൻ നായർ സർവീസ് സൊസൈറ്റി വഴി കേരളത്തിലങ്ങോളമിങ്ങോളം ആളിക്കത്തിച്ചതും, നായരെ ഇരുപതാം നൂറ്റാണ്ടിൽ സ്വന്തം കാലിൽ നിൽക്കാൻ പ്രാപ്തരാക്കിയതും.

ബ്രിട്ടീഷ് ഭരണത്തിൻകീഴിൽ ലക്ഷക്കണക്കിനു ഇന്ത്യാക്കാർ ഇരുപതാം നൂറ്റാണ്ടിനു മുൻപ് ആഫ്രിക്കയിലും കരീബിയനിലും, പൂർവ പൗരസ്ത്യ ദേശങ്ങളിലും, ഓസ്ട്രേലേഷ്യൻ രാജ്യങ്ങളിലും കുടിയേറി. അവിദഗ്ദ്ധ തൊഴിലാളികളായ കൂലികളായി കുടിയേറിയ ഇവരിൽ ഒരൊറ്റ മലയാളി പോലുമില്ല. എന്നാൽ ഇരുപതാം നൂറ്റാണ്ടിൽ വിദഗ്ദ്ധ/അർദ്ധ വിദഗ്ദ്ധ തൊഴിലാളികളായി മലയാളി കുടിയേറാത്ത നാടില്ല. സൂക്ഷ്മമായി പരിശോധിച്ചാൽ, ഈ കുടിയേറ്റം ആരംഭിക്കുന്നത് മാർ ദീവന്നാസ്യോസ് പഞ്ചമന്റെ വിദ്യാഭ്യാസ/സാമൂഹിക വിപ്ലവത്തിന്റെ സന്തതികളായ കോട്ടയത്തിനും കൊട്ടാരക്കരയ്ക്കുമിടയ്ക്കുള്ള നസ്രാണികളും അവയുടെ പ്രയോജനം ലഭിച്ച ഇതര സമുദായാംഗങ്ങളുമാണ്. കേരളത്തിന്റെ മറ്റു ഭാഗങ്ങളിലുള്ളവർ ഈ വിദ്യാഭ്യാസ/സാമൂഹിക വിപ്ലവം വിവിധ കാലങ്ങളിൽ സ്വാംശീകരിക്കുകയും ഈ കുടിയേറ്റപ്രക്രിയ പിന്തുടരുകയാണുണ്ടായത്. ഈ ലേഖനത്തിന്റെ ആരംഭത്തിൽ പറഞ്ഞ വസ്തുത, ഇന്ന് മലയാളിയെ രണ്ടു കാലിൽ നിർത്തുന്നത്, മാർ ദീവന്നാസ്യോസ് പഞ്ചമന്റെ വിദ്യാഭ്യാസ വിപ്ലവത്തിന്റെ സദ്ഫലങ്ങളാണ്.

**തമസ്കരണം:** നസ്രാണികളെ മൊത്തമായും, വിശിഷ്യാ പാശ്ചാത്യ അധിനിവേശം അംഗീകരിക്കാത്ത ദേശീയ നസ്രാണികളെ പ്രത്യേകമായും, കേരള സംസ്കാരത്തിനും ഭാഷയ്ക്കും സാഹിത്യത്തിനും അവർ നൽകിയ സംഭാവനകളെയും തമസ്കരിക്കുക എന്നത് ഒരു നൂറ്റാണ്ടായി നടന്നുവരുന്ന ഒരു പ്രക്രിയയാണ്. കേരള ചരിത്രരചനയുടെ കുലപതികൾ എന്നു വിശേഷിപ്പിക്കപ്പെടുന്ന ചില വ്യക്തികൾ ആരംഭിച്ച ഈ പ്രക്രിയ അവരുടെ സ്ഥാപിത താൽപര്യം മനസ്സിലാക്കാതെ സമകാലിക ചരിത്രകാരൻമാരും പിന്തുടരുകയാണ്. ദേശീയ നസ്രാണികളുടെ സംഭാവനകളെ ഇകഴ്ത്തിക്കാട്ടുന്നതിൽ പാശ്ചാത്യരുടെയും പാശ്ചാത്യാധിനിവേശാധീനരായ നസ്രാണികളുടെയും പ്രചരണതന്ത്രം വഹിച്ച പങ്കും ചില്ലറയല്ല. എന്നാൽ ഇക്കാര്യത്തിൽ ദേശീയ നസ്രാണികളുടെ പങ്കും ചെറുതല്ല. തങ്ങളുടെയും തങ്ങളുടെ നേതാക്കളുടെയും സംഭാവനകളെ സമൂഹമധ്യത്തിൽ അവതരിപ്പിക്കുന്നതിൽ അവർ വിമുഖത കാട്ടി. ഇതിനു പല ന്യായങ്ങളും നിരത്താനുണ്ടാവും. ആത്യന്തികമായി ഇത്തരം മഹത്തായ സംഭാവനകളുടെ ഫലം മറ്റുള്ളവർ തട്ടിയെടുക്കുന്നതിനേ ഇത് ഉപകരിച്ചിട്ടുള്ളു. ഈ തിക്തഫലത്തിന്റെ ഉദാഹരണമാണ് മാർ ദീവന്നാസ്യോസ് പഞ്ചമന്റെ വിദ്യാഭ്യാസ വിപ്ലവവും.

### സൂചിക ഗ്രന്ഥങ്ങൾ


1. Cherian P., **The Malabar Syrians and Church Missionary Society,** Kottayam, 1935
2. ഗീവർഗീസ് റമ്പാൻ, വാകത്താനം, **മലങ്കര സഭാ പഞ്ചാംഗം,** കോട്ടയം, 1906
3. ജെഫ്രി, ഡോ. റോബിൻ, **നായർ മേധാവിത്വത്തിന്റെ പതനം,** കോട്ടയം, 1979
4. ഗോപിനാഥൻ നായർ, ഡോ. പി.ആർ., **കേരളത്തിലെ വിദ്യാഭ്യാസം,** തിരുവനന്തപുരം, 1980
5. നെല്ലിമുകൾ, ഡോ. സാമുവേൽ, **സി.എം.എസ്. കോളജിന്റെ ചരിത്രം 1816-1996,** കോട്ടയം 1997
6. ഫിലിപ്പ് ഇ.എം., **മലങ്കര സഭയുടെ രഹസ്യ പേടകം,** കോട്ടയം, 1993.




## മലാഖി (3:7-12) : ഒരു പുനർവായന

■ GM Team

**ഞാ**ൻ നിങ്ങൾക്ക് ആകാശത്തിന്റെ കിളിവാതിലുകളെ തുറന്ന്, സ്ഥലം പോരാതെ വരുവോളം നിങ്ങളുടെമേൽ അനുഗ്രഹം പകരുകയില്ലയോ? എന്നിങ്ങനെ നിങ്ങൾ ഇതിനാൽ എന്നെ പരീക്ഷിപ്പിൻ എന്നു സൈന്യങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു. (മലാഖി 3:10 b)

പഴയനിയമ പാരമ്പര്യങ്ങളും ആചാരങ്ങളും ഒന്നും കർത്താവിന്റെ പുതിയനിയമകാലത്ത് ബാധകമല്ല എന്ന് പഠിപ്പിക്കുന്നവരാണ് ആധുനിക സഭകളും വ്യക്തിഗതപ്രസ്ഥാനങ്ങളും. എന്നാൽ വിശ്വാസികളിൽ നിന്ന് ദശാംശം കണക്കുകൂട്ടി വാങ്ങാൻ അവർ ചൂണ്ടിക്കാണിക്കുന്നത് പഴയനിയമത്തിലെ അവസാനപുസ്തകമായ മലാഖിയാണ്. ദശാംശം തരുന്നവരുടെ വീട്ടിൽ സ്ഥലം പോരാതെവരുവോളം സമ്പത്തുണ്ടാകും എന്നാണ് വ്യാഖ്യാനം. വ്യക്തിപരമായി എന്തുകിട്ടും ഇതാണ് വ്യക്തിഗത പ്രസ്ഥാനക്കാർ പഠിപ്പിക്കുന്നത്. **എന്നാൽ വ്യക്തിപരമായ അനുഗ്രഹങ്ങളേക്കാളുപരിയായി ഒരു ജാതിയായി, ഒരു സമൂഹമായി, ഒരു സഭയായി അനുഗ്രഹിക്കപ്പെടുന്നതിനെപ്പറ്റിയാണ് മലാഖി (3:7-12)ൽ പറയുന്നത്.**

നിങ്ങൾ, ഒരു ജാതി മുഴുവനും തന്നേ എന്നാണ് മലാഖി 3:9ൽ വായിക്കുന്നത്.

ദശാംശം ദൈവാലയത്തിലെ ഭണ്ഡാരത്തിൽ നൽകണമെന്ന കൽപന അനുസരിക്കുന്നവർക്ക് വ്യക്തിപരമായ അനുഗ്രഹങ്ങൾ ഇല്ലയെന്നല്ല ഇത് അർത്ഥമാക്കുന്നത്. സഭയായി നമുക്ക് ലഭിക്കുന്ന ദൈവകൃപാകണം ദശാംശം നൽകുമ്പോൾ നമ്മുടെ ലക്ഷ്യം. വ്യക്തിപരമായ സമ്പത്താകരുത്.

ഒരു സഭയായി നാം ദശാംശകൽപനഅനുസരിക്കുമെങ്കിൽ ഈ വാഗ്ദാനം നമുക്കുള്ളതാണ് :

**നിങ്ങൾ ഒരു മനോഹരദേശമായിരിക്കയാൽ സകലജാതികളും നിങ്ങളെ ഭാഗ്യവാന്മാർ എന്നു പറയും (മലാഖി 3:12)**

ദശാംശം മുഴുവനായി ദേവാലയത്തിലെ ഭണ്ഡാരത്തിലേക്ക് കൊണ്ടുവന്ന് നമുക്ക് ദൈവത്തെ പരീക്ഷിക്കാം.



# നാം ഒരു അനുഗൃഹീത ജാതിയാകണമെങ്കിൽ

■ അഡ്വ. ജോർജ് സഖറിയ എരുത്തിക്കൽ

> Let us remember that the main purpose of American aid is not to help other nations but to help ourselves.
>
> - US President Richard Nixon, 1968

അമേരിക്കൻ പ്രസിഡന്റ് നിക്സന്റെ ഈ വാക്കുകൾ ലൗകീക 'ചാരിറ്റി'യുടെ യഥാർത്ഥ മുഖം വെളിവാക്കുന്നതാണ്. Philanthropy ലോകമെങ്ങും തഴച്ചു വളരുന്ന വ്യവസായമാണ്. Non-profit (ലാഭരഹിതം) എന്ന് അമേരിക്കയിൽ വിളിക്കുന്ന സ്ഥാപനങ്ങൾ ബിസിനസ് സ്ഥാപനങ്ങളെ പോലും തോൽപ്പിക്കുന്ന വിപണനതന്ത്രങ്ങൾ പയറ്റുന്നു. Fund - raising നായി നടത്തപ്പെടുന്ന ഗ്ലാമർ ഡിന്നറുകളും ഫാഷൻ ഷോകളും, പ്രദർശന മൽസരങ്ങളും സെയിലുകളും ഇന്ന് സാധാരണയാണ്.

ജീവകാരുണ്യം പോലും വാണിജ്യവൽക്കരിക്കപ്പെട്ടുവെന്നതിന് തെളിവാണ് ചാരിറ്റി എന്ന വാക്കിൽ നിന്നും Non-profit ലേക്കുള്ള മാറ്റം. സ്നേഹം എന്നർത്ഥമുള്ള 'Caritas'എന്ന ലാറ്റിൻ പദത്തിൽ നിന്നാണ് charity ഉണ്ടായത്. എന്നാൽ Non-profit ഗവൺമെന്റിന്റെ ഒരു നികുതി ഇനം (tax category) മാത്രം. എന്തായാലും ക്രിസ്തീയ ഉദ്ഭവമുള്ള 'ചാരിറ്റി'യുടെ പിൻമാറ്റം മതനിരപേക്ഷതയുടെ (secularism) പ്രവാചകരെ സന്തോഷിപ്പിക്കുന്നതാണ്!

ഉദ്ദേശശുദ്ധിയോടെ നേരെ ചൊവ്വേ നടത്തുന്ന ചാരിറ്റികൾ വളരെയുണ്ട്. കോർപറേറ്റ് ഇമേജിനു വേണ്ടിയും പബ്ലിക് റിലേഷൻസിന്റെ ഭാഗമായും നികുതി ഒഴിവാകുന്നതിനും ചാരിറ്റിയെ ദുരുപയോഗം ചെയ്യുന്നവരും ധാരാളം. കൊലപാതകവും പിടിച്ചുപറിയും കള്ളക്കടത്തും നടത്തി പാവപ്പെട്ടവർക്കു 'വാരിക്കോരി' നൽകുന്ന റോബിൻഹുഡുമാർ ജീവിതത്തിലും സിനിമയിലും ഹീറോകളാണ്. ക്വട്ടേഷൻ സംഘങ്ങൾക്കും വിജയകരമായി പരീക്ഷിക്കാവുന്ന ആശയമാണ് 'ചാരിറ്റി'.

അക്രമവും അനീതിയും നടത്തുന്നവർ യഥാർത്ഥ മുഖം മറയ്ക്കാൻ ചാരിറ്റിയുടെ കപട മുഖംമൂടിയണിയുമ്പോൾ നെല്ലും പതിരും തിരിച്ചറിയാൻ സാധാരണക്കാർക്ക് ദുഷ്കരമാണ്.

സംഭാവനകൾക്കു കൃത്യമായി രസീത് നൽകുന്നതല്ലാതെ പണം ആർക്കു വേണ്ടി എങ്ങനെ ചെലവഴിച്ചുവെന്നതിന്റെ കണക്കുകൾ അതീവ രഹസ്യമായി കൈകാര്യം ചെയ്യുന്ന ക്രിസ്തീയ സഭകൾ പോലുമുണ്ട്. സുതാര്യതയില്ലാതെ പ്രവർത്തിക്കുന്ന ഇത്തരം ചാരിറ്റികൾ ക്രിസ്തീയ സ്നേഹത്തിൽ പ്രവർത്തിക്കുന്നവയാണോയെന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

ചാരിറ്റികൾ ദാതാവിനോട് മാത്രം ഉത്തരവാദിത്തപ്പെട്ടിരിക്കുന്നതുകൊണ്ട് മതിയാവുന്നില്ല. ആരുടെ പേര് പറഞ്ഞ് പണം പിരിക്കുന്നുവോ അവരോടുമില്ലേ ഉത്തരവാദിത്തം? സ്വീകർത്താവിന്റെ ന്യായമായ അവകാശങ്ങൾ അറിഞ്ഞ് എല്ലാ പ്രശ്നങ്ങൾക്കും ഉടനടി പരിഹാരം കണ്ടെത്തുക എളുപ്പമല്ല. എന്നാൽ അതിനുള്ള ആത്മാർത്ഥമായ പരിശ്രമം ആവശ്യമാണ്. സ്വീകർത്താവിന് അപമാനകരമായ രീതിയിൽ കൊട്ടിഘോഷിക്കുന്നതും ശരിയല്ല. ഔദാര്യം സ്വീകരിച്ചതിനു പ്രത്യുപകാരമായി മതംമാറ്റം പോലുള്ള നിബന്ധനകൾ അടിച്ചേൽപ്പിക്കുന്നത് ധാർമ്മികമല്ല. എന്നാൽ ഒരു വ്യക്തിക്ക് നമ്മുടെ പ്രവൃത്തിയിലൂടെ ക്രിസ്തീയസ്നേഹം വെളിപ്പെട്ട് സഭാംഗമാക്കാൻ സ്വയം ആവശ്യപ്പെട്ടാൽ അത് നിരസിക്കുന്നതും ശരിയാണെന്നു തോന്നുന്നില്ല.



Reinhold Niebur, 1892-1971. ഒസ്താത്തിയോസ് തിരുമേനിയുടെ ഗുരു. തന്റെ ഏറ്റവും പ്രിയപ്പെട്ട തത്വശാസ്ത്രജ്ഞൻമാരിൽ ഒരാളായി നിബറിനെ അമേരിക്കൻ പ്രസിഡന്റ് ഒബാമ വിശേഷിപ്പിക്കുന്നു.

ജീവകാരുണ്യ പ്രവർത്തകരുടെ ഏറ്റവും വലിയ വെല്ലുവിളികളിലൊന്ന് അതിന്റെ ദൈനംദിനമായ സാമ്പത്തിക ബാധ്യതയാണ്. സൻമനസ്സുള്ള ദാതാക്കളെ കൂടുതലായി ആശ്രയിക്കേണ്ടിവരുന്നു എന്നതാണ് യാഥാർത്ഥ്യം.

സംഭാവന നൽകാമെന്ന വാഗ്ദാനവുമായെത്തുന്നവരിൽ ചിലർ ഉന്നയിക്കുന്ന അവിഹിതമായ ആവശ്യങ്ങൾ ചാരിറ്റി പ്രസ്ഥാനങ്ങളെ ധർമ്മസങ്കടത്തിലാക്കാറുണ്ട്. ഇത്തരം ഒരു സംഭവം കവയിത്രി സുഗതകുമാരി വെളിപ്പെടുത്തുകയുണ്ടായി. സ്ത്രീകൾക്കു വേണ്ടി അവർ സ്ഥാപിച്ച 'അഭയ' എന്ന സ്ഥാപനത്തിന് ചില വിദേശ ഇന്ത്യക്കാരുടെ വൻ സാമ്പത്തിക വാഗ്ദാനം ലഭിച്ചു. ഒരേയൊരു നിബന്ധന മാത്രം: അവിടെ സ്ഥാപിച്ചിരിക്കുന്ന ക്രിസ്തുവിന്റെ ചിത്രം നീക്കം ചെയ്യണം. ആ വാഗ്ദാനം താൻ നിരസിച്ചുവെന്ന് അവർ പറയുകയുണ്ടായി.

പ്രസിദ്ധ ദൈവശാസ്ത്രജ്ഞനും തത്വചിന്തകനുമായ റെയ്നോൾഡ് നിബർ ശക്തനായ ദാതാവിനെപറ്റി പറഞ്ഞിട്ടുള്ളത് ശ്രദ്ധേയമാണ്.

> "പ്രബലന്റെ ദാനധർമ്മം അവന്റെ ശക്തിയുടെ പ്രകടനമോ സഹതാപത്തിന്റെ പ്രദർശനമോ ആകാം. തന്റെ അധികാരം ചോദ്യം ചെയ്യപ്പെടുമ്പോഴോ അല്ലെങ്കിൽ ദാനം അനുയോജ്യമായ എളിമയോടെ കൈക്കൊള്ളപ്പെട്ടില്ലെങ്കിലോ അവന്റെ ഔദാര്യം അവിടെ അവസാനിക്കുന്നു."

അധാർമ്മികമായി സമ്പാദിച്ച പണം സംഭാവനയായി സ്വീകരിക്കുന്നതിനെപ്പറ്റി വിമർശനങ്ങൾ കേട്ടിട്ടുണ്ട്. ധനവാൻമാരുടെ ഔദാര്യത്തിൽ ചിലപ്പോഴൊക്കെ ജീവകാരുണ്യ പ്രസ്ഥാനങ്ങൾ നടത്തേണ്ടിവരുന്നത് എന്തുകൊണ്ടാണെന്നു ചിന്തിക്കുന്നത് നന്നായിരിക്കും. കഴിവുള്ള ബഹുഭൂരിപക്ഷം ആളുകളും ഇത്തരം പ്രവർത്തനങ്ങളുമായി സഹകരിക്കാതെ കാഴ്ചക്കാരായി നിൽക്കുമ്പോൾ ദൈനംദിനമായ അത്യാവശ്യങ്ങൾ നടത്തുന്നതിന് മുന്നോട്ടുവരുന്നവരെ പ്രായോഗികമായി എങ്ങനെയാണ് വിലക്കേണ്ടത്?

ചാരിറ്റികളെപ്പറ്റി പറയുന്ന ആക്ഷേപങ്ങളിൽ ഒന്നു മാത്രമാണിത്. വിമർശകർ ഉന്നയിക്കുന്ന ഒരു പ്രധാന ആക്ഷേപം ചാരിറ്റികൾ രോഗലക്ഷണത്തിനു ചികിൽസിക്കുന്നു, രോഗത്തിന്റെ കാരണങ്ങൾ പരിഹരിക്കാൻ ശ്രമിക്കുന്നില്ല എന്നതാണ്. സമൂഹത്തിലെ അടിസ്ഥാനപരമായ പ്രശ്നങ്ങൾ പരിഹരിക്കുവോളം നിരാലംബരായ കുഞ്ഞുങ്ങളുടെയും അത്യാസന്നരായ രോഗികളുടെയും പ്രശ്നങ്ങൾ മാറ്റിവയ്ക്കാൻ സാധിക്കുമോ? ധാരാളം ചാരിറ്റി

കൾ അടിസ്ഥാനപരമായ പ്രശ്നങ്ങൾ പരിഹരിക്കാൻ ഉതകുന്നവയാണ്.

സമൂഹത്തിലെ അനീതികൾ ജന്മം നൽകുന്ന പ്രശ്നങ്ങൾക്ക് താൽക്കാലികമായ പരിഹാരം ഉണ്ടാക്കുക വഴി അനീതികൾക്കെതിരായ സമരത്തിൽ അണിചേരുന്നില്ലയെന്ന് ചാരിറ്റിയെപ്പറ്റി ആക്ഷേപിക്കാറുണ്ട്. ചാരിറ്റി പ്രവർത്തനം ശക്തിപ്പെടുന്ന മേഖലകളിൽ നിന്നു ഗവൺമെന്റ് സ്വയം പിൻവാങ്ങുന്നുവെന്നു പറയാറുണ്ട്. പത്രമാധ്യമങ്ങളിൽ സഹായം അർഹിക്കുന്നവരുടെ വാർത്തകളോട് ഗവൺമെന്റ് കാണിക്കാറുള്ള നിഷ്ക്രിയത്വം ഇതിനു തെളിവായി ചൂണ്ടിക്കാണിക്കപ്പെടുന്നു. ഈ 'കുരിശ്' ഏതെങ്കിലും സന്നദ്ധ പ്രവർത്തകർ ഏറ്റെടുത്തുകൊള്ളട്ടെയെന്ന ചിന്തയാണ് രാഷ്ട്രീയ പാർട്ടികളിലും ഉദ്യോഗസ്ഥരിലും പൊതുവായി കാണുന്നത്.

ഈ ആക്ഷേപങ്ങളുടെ ശരിതെറ്റുകൾ സാമൂഹ്യനീതി കൈവരുവോളം കാലം വിലയിരുത്തപ്പെടും. സമൂഹത്തോടും സഹായമർഹിക്കുന്നവരോടുമുള്ള കാഴ്ചപ്പാടിൽ നമുക്ക് മാർഗ്ഗനിർദേശമാകേണ്ടത് കർത്താവിന്റെ വചനങ്ങളും പിതാക്കൻമാരുടെ പഠിപ്പിക്കലുകളും സഭയുടെ പാരമ്പര്യങ്ങളുമാണ്.

ഇതിന്റെ വെളിച്ചത്തിൽ നമ്മുടെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ പോരായ്മകൾ പരിശോധിക്കുന്നത് ഉചിതമായിരിക്കുമെന്നു തോന്നുന്നു.

- ലഭ്യമായ പണം മുഴുവൻ സേവനത്തിനു വേണ്ടി ചെലവാക്കേണ്ടി വരുമ്പോൾ അടിസ്ഥാന സൗകര്യങ്ങൾ (basic infrastructure) ഒരുക്കാൻ സാധിക്കാതെ വരുന്നത് ഭാവി പ്രവർത്തനത്തെ സാരമായി ബാധിക്കാം.
- ഏകോപനത്തിന്റെ അഭാവം. മിഷൻ ബോർഡിന്റെ കീഴിൽ അല്ലാതെ ഭദ്രാസനങ്ങളിലും പള്ളികളിലും ഒറ്റപ്പെട്ട് ധാരാളം ജീവകാരുണ്യ പ്രസ്ഥാനങ്ങൾ നടക്കുന്നുണ്ട്.
- ശരിയായ കണക്കുകളോ രേഖകളോ സൂക്ഷിക്കാത്ത ചില വ്യക്തികൾ അനൗദ്യോഗികമായി നടത്തുന്ന പിരിവുകൾ ജീവകാരുണ്യ പ്രസ്ഥാനത്തെ ദോഷകരമായി ബാധിക്കുന്നു.
- സംഭാവന നൽകുന്നവരുടെ താൽപര്യമനുസരിച്ച് ചെലവാക്കേണ്ടിവരുന്നു. എവിടെയാണ് ആവശ്യം എന്നതിനെപ്പറ്റി സംഭാവന നൽകുന്നവർ തികച്ചും അജ്ഞരായിരിക്കും.
- ഇന്ന് നമ്മുടെ ചാരിറ്റി കളക്ഷനുകൾ കാര്യക്ഷമതയില്ലാത്തതും അപര്യാപ്തവുമാണ്. പണമുള്ളവർക്കു മാത്രം പങ്കെടുക്കാനുള്ളതാണ് ജീവകാരുണ്യ പ്രവർത്തനങ്ങൾ എന്ന പൊതുധാരണയുണ്ട്. പണമായിട്ടും സേവനമായിട്ടും സംഭാവന നൽകി പങ്കുചേരുന്നതിന് എല്ലാ സഭാംഗങ്ങളും തയ്യാറാകണം.
- ഒരു ചെക്ക് നൽകിയാൽ മതിയെന്ന മനോഭാവം. സംഭാവന നൽകുക മാത്രമല്ല, പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങളെ നിരീക്ഷിക്കുകയും സന്ദർശിക്കുകയും പ്രോൽസാഹിപ്പിക്കുകയും ചെയ്യണം. കഴിവുള്ളിടത്തോളം അവിടെ പോയി സേവനം ചെയ്യുന്നതും അനുഗ്രഹപ്രദമാണ്.
- വീട്ടുപടിക്കൽ, 'വല്ലതും തരണേ' എന്ന് യാചിക്കുന്നവന്റെ ചട്ടിയിൽ ഏതാനും നാണയ തുട്ടുകൾ എറിഞ്ഞ് സംതൃപ്തി അടയുന്നത് അവസാനിപ്പിക്കണം. **യഹോവയുടെ കൽപന അനുസരിച്ച് സഭ ഒന്നാകെ ദശാംശം മുഴുവനായി ഭണ്ഡാരത്തിലേക്കു കൊണ്ടുവന്ന് അനുഗൃഹീത ജനമായിത്തീരണം.**

മലങ്കര സഭ ഒരു ഭാരതസഭയായി തീരുന്നതിന് നമ്മുടെ ഹൃദയങ്ങൾ തുറക്കേണ്ടിയിരിക്കുന്നു. ജീവകാരുണ്യത്തിന് ഒരു നവദർശനം നൽകാൻ സഭാ നേതൃത്വത്തിന് കഴിയട്ടെ.

### ബാലനും നക്ഷത്രമത്സ്യവും

ഒരിക്കൽ ഒരു മനുഷ്യൻ കടൽത്തീരത്തുകൂടി നടക്കുമ്പോൾ മണൽത്തീരത്തു കിടക്കുന്ന നക്ഷത്ര മൽസ്യങ്ങളെ പെറുക്കിയെടുത്ത് കടലിലേക്ക് എറിയുന്ന ഒരു കുട്ടിയെ കണ്ടു.

"എന്തിനാണ് ഈ ജീവിയെ കടലിലേക്ക് എറിയുന്നത്?"

അദ്ദേഹം കുട്ടിയോട് തിരക്കി.

"തിരമാലകൾ പുറത്തേക്ക് ആഞ്ഞടിച്ചുകൊണ്ടിരിക്കുന്നു. ഞാൻ ഇവയെ തിരികെ കടലിലേക്കു വിട്ടില്ലെങ്കിൽ വെയിലുകൊണ്ട് ഉണങ്ങി ഈ പാവങ്ങൾ ചത്തുപോകും", കുട്ടി പറഞ്ഞു.

അദ്ദേഹം വാൽസല്യപൂർവ്വം ബാലനെ നോക്കി പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു: "മകനേ, കടൽത്തീരം അനേകം മൈലുകൾ നീണ്ടുകിടക്കുന്നു. ആയിരക്കണക്കിനു നക്ഷത്ര മൽസ്യങ്ങളുണ്ട് അവിടെയെല്ലാം. എല്ലായിടത്തും ചെന്ന് ഒരു ഭേദമുണ്ടാക്കാൻ നിനക്ക് സാധിക്കില്ലല്ലോ". കുട്ടി പുഞ്ചിരിച്ചു. കുനിഞ്ഞ് മറ്റൊരു നക്ഷത്ര മൽസ്യത്തെ കൈയിലെടുത്തു കടലിലേക്കെറിഞ്ഞിട്ടു പറഞ്ഞു. "അതേ, പക്ഷേ ഞാൻ ഇപ്പോൾ ഇതിനൊരു ഭേദമുണ്ടാക്കി."

The bread in your cupboard belongs to the hungry man; the coat hanging unused in your closet belongs to the man who needs it; shoes rotting in your closet belong to the man who has none; the money which you hoard in the bank belongs to the poor.

**- St. Basil the Great**

## വേണം, സഭയ്ക്കും ഒരു 'ഏകജാലക' സംവിധാനം

■ വർഗീസ് ജോൺ, തോട്ടപ്പുഴ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് ഒട്ടേറെ സാമൂഹ്യ പ്രവർത്തനങ്ങളുണ്ട്. സഭാവിശ്വാസികളിൽ പലർക്കും ഇവയെപ്പറ്റി കാര്യമായ അറിവില്ല. 'ദശാംശം' മാറ്റിവയ്ക്കുന്ന പലർക്കും അത് സഭയിലെ പ്രസ്ഥാനങ്ങളുടെ ആവശ്യത്തിന് ഫലപ്രദമായി ഉപയോഗിക്കാനും കഴിയുന്നില്ല.

നേരേമറിച്ച്, ഇതേപ്പറ്റിയൊക്കെ അറിയാവുന്നവർക്കും തങ്ങളുടെ 'ദശാംശം' അത് അർഹിക്കുന്ന പ്രസ്ഥാനത്തിനു നൽകാൻ കഴിയുന്നില്ല. മനസ്സുള്ളവർ പോലും അതിനു മിനക്കെടാൻ തയ്യാറാകുന്നുമില്ല.

അതിനാൽ നമ്മുടെ പ്രസ്ഥാനങ്ങൾക്കുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് സഭാതലത്തിൽ ചില പ്രത്യേക കേന്ദ്രങ്ങളിൽ സൗകര്യമുണ്ടാക്കുന്നതു നന്നായിരിക്കും. അതായത് 'ഫ്രണ്ട്സ് ജനസേവനകേന്ദ്രം' പോലെ. കോട്ടയം ദേവലോകം അരമന, പഴയ സെമിനാരി, വിദ്യാർത്ഥി പ്രസ്ഥാനം കേന്ദ്ര ഓഫിസ്, പരുമല സെമിനാരി, ആലുവ തൃക്കുന്നത്ത് സെമിനാരി തുടങ്ങിയ സ്ഥലങ്ങളിൽ ഇതിനുള്ള ക്രമീകരണം ചെയ്യാവുന്നതാണ്. ഇവിടത്തെ ഒരു സ്റ്റാഫിനെ പ്രത്യേകമായി നിയോഗിക്കാവുന്നതാണ്. കേന്ദ്ര തലത്തിലുള്ള സമ്മേളനങ്ങൾ നടക്കുന്ന സ്ഥലങ്ങളിൽ പ്രത്യേക കൗണ്ടർ തുറക്കാവുന്നതാണ്.

അസ്സോസിയേഷൻ സെക്രട്ടറിയുടെ നേരിട്ടുള്ള മേൽനോട്ടത്തിലായിരിക്കണം ഈ സംവിധാനം. ഈ സൗകര്യം പ്രയോജനപ്പെടുത്താൻ ആഗ്രഹിക്കുന്ന പ്രസ്ഥാനങ്ങൾ അദ്ദേഹവുമായി ബന്ധപ്പെട്ട് റജിസ്റ്റർ ചെയ്യണം. ഇപ്രകാരം റജിസ്റ്റർ ചെയ്ത പ്രസ്ഥാനങ്ങളിൽ ഏതിനെങ്കിലും സംഭാവന നൽകേണ്ടവർക്ക് ഈ സംവിധാനം ഉപയോഗിക്കാം. സംഭാവന നൽകുന്നവർക്ക് ഉടൻ തന്നെ താൽക്കാലിക രസീതും മൂന്നു മാസത്തിനകം ഔദ്യോഗിക രസീതും നൽകേണ്ടതാണ്. ഓരോ പ്രസ്ഥാനത്തിനും ലഭിക്കുന്ന വാർഷിക വരുമാനത്തിന്റെ നിശ്ചിത ശതമാനം ഈടാക്കി ഇതിന്റെ നടത്തിപ്പിനു വേണ്ടിവരുന്ന ചെലവു വഹിക്കാവുന്നതാണ്.

'ദശാംശം' നൽകുന്നതിന്റെ മഹത്വത്തെപ്പറ്റിയും സഭാതലത്തിൽ സംഭാവന സ്വീകരിക്കാനുള്ള സംവിധാനത്തെപ്പറ്റിയും വിശ്വാസികളെ ബോധവൽക്കരിക്കുന്നതിന് സഭയുടെ പ്രധാന മേലധ്യക്ഷൻ കൽപന പുറപ്പെടുവിക്കുന്നത് നന്നായിരിക്കും.

ജീവകാരുണ്യം



# സ്ലീബാദാസ സമൂഹം ജീവകാരുണ്യവഴിയിൽ

■ ഫാ. പി.എം. ജോൺ

**1924** സെപ്റ്റംബർ 14 ന് മൂക്കഞ്ചേരിയിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയാൽ സ്ഥാപിതമായ സ്ലീബാദാസ സമൂഹം എന്ന മിഷനറി സമൂഹം 86-ാം വയസ്സിലേക്ക് കടന്നിരിക്കുന്നു. 22735 പേരെ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ അംഗങ്ങളാക്കിയ ശക്തനായ ഈ വിപ്ലവകാരിയുടെ പ്രവർത്തനം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് എന്നും അഭിമാനിക്കത്തക്കതാണ്. പരിശുദ്ധ പരുമല തിരുമേനി തുടങ്ങിവച്ച വിജാതീയ മിഷൻ പ്രവർത്തനം പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ കാലത്ത് ഒരു ക്രമീകൃത ശൈലിയിൽ വരികയും 1968 ഫെബ്രുവരി 2 ന് പരിശുദ്ധ പിതാവ് കാലം ചെയ്തതിനു ശേഷം അൽപം മന്ദഗതിയിൽ ആയിപ്പോകുകയും ചെയ്തു. എന്നാൽ സമൂഹ പ്രവർത്തനങ്ങൾക്ക് ജീവൻ വച്ചു തുടങ്ങിയത് 2001 ൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ നാമത്തിൽ സ്ഥാപിതമായ (പത്രോസ് മാർ ഒസ്താത്തിയോസ് മെമ്മോറിയൽ ചാരിറ്റബിൾ) സൊസൈറ്റിയുടെ രൂപീകരണത്തോടെയാണ്. സൊസൈറ്റിയുടെ പ്രവർത്തനങ്ങൾക്ക് കൈത്താങ്ങലുമായി അനേകർ പ്രവർത്തനരംഗത്തേക്കു കടന്നുവന്നതോടെ ഭാരതീയ സുവിശേഷീകരണത്തിനും ജീവകാരുണ്യ മേഖലയ്ക്കും പുതിയൊരു കാൽവയ്പിനു തുടക്കം കുറിക്കുകയും ചെയ്തു. സ്ഥാപകപിതാവിന്റെ കാലം മുതൽ തുടർന്നു വരുന്ന സുവിശേഷ സഞ്ചാര പരിപാടികളും രോഗികൾക്കുള്ള ചികിൽസാ സഹായവും, സമർത്ഥരായ വിദ്യാർത്ഥികളുടെ ഉപരിപഠനവും പുതുവസ്ത്ര വിതരണവും, ഇന്നും തുടർന്നു വരുന്നു. സ്ലീബാദാസ സമൂഹത്തിന്റെ 85 വർഷത്തെ ചരിത്രത്തിൽ ആദ്യമായി ജീവകാരുണ്യ പ്രവർത്തനത്തിന് 2009-2010 സാമ്പത്തിക വർഷത്തിൽ ഒരു കോടിയോളം രൂപ ചെലവിട്ടുകൊണ്ട് വിവിധ കർമ്മപദ്ധതികൾ ആവിഷ്കരിച്ച് നടപ്പാക്കിക്കൊണ്ടിരിക്കുന്നു. ഈ കാര്യങ്ങളിൽ സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫിന്റെ സേവനം ശ്ലാഘനീയമാണ്.

**സ്ലീബാദാസ സമൂഹം ആവിഷ്കരിച്ച് നടപ്പാക്കി വരുന്ന കർമ്മപദ്ധതികൾ**

''പ്രവർത്തിയില്ലാത്ത വിശ്വാസം വ്യർത്ഥ''മെന്ന വചനം ഉൾക്കൊണ്ടുകൊണ്ട് ഭവനങ്ങൾ നിർമ്മിച്ചു നൽകിയും, സമൂഹ വിവാഹങ്ങൾ നടത്തിയും, സ്വയം തൊഴിൽ പദ്ധതി നടപ്പാക്കിയും ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് കൂടുതൽ പ്രാധാന്യം നൽകിവരുന്നു. അവയെ ചുരുങ്ങിയ വാക്കുകളിൽ ഇവിടെ പ്രതിപാദിക്കുന്നു.

### 1. The Project of "The Home for the Homeless"

സ്ലീബാദാസ സമൂഹത്തിലെ ഭവനരഹിതരായ കുടുംബങ്ങൾക്ക് ഭവനം നിർമ്മിച്ചുകൊടുക്കുന്ന പദ്ധതി. സ്വന്തമായി 3 സെന്റ് സ്ഥലം ഉള്ളവരും ബാധ്യതകൾ



സ്ലീബാദാസ സമൂഹസ്ഥാപകൻ
അഭി. പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി

ഇല്ലാത്തവരുമായ സമൂഹാംഗങ്ങളെ കണ്ടെത്തി വീട് നിർമ്മിച്ചു നൽകുന്നു. 300 ഭവനങ്ങൾ നിർമ്മിച്ചുകൊടുക്കുവാൻ ലക്ഷ്യമിടുന്നു. ഈ സാമ്പത്തിക വർഷത്തിൽ 60 ഭവനങ്ങളുടെ പൂർണ്ണമായ നിർമ്മാണവും അനേകം ഭവനങ്ങളുടെ അറ്റകുറ്റപ്പണികളും നടത്തിവരുന്നു.

### 2. The Project of "Dream for the Dreamless"

സ്ലീബാദാസ സമൂഹ കുടുംബങ്ങളിൽപ്പെട്ട പെൺകുട്ടികൾക്ക് വിവാഹപ്രായമെത്തിയിട്ടും വിവാഹം ചെയ്ത് അയയ്ക്കാൻ സാധിക്കാത്ത മാതാപിതാക്കളെ സഹായിക്കുന്ന പദ്ധതി. ഈ പദ്ധതി പ്രകാരം ഒരു വിവാഹത്തിന് 1.25 ലക്ഷം രൂപ ചെലവു വരുന്നു. ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ സഹായത്തോടെ 2009 ഒക്ടോബർ 18 ന് കണ്ടനാട് കർമ്മേൽ ദയറായിൽ വച്ച് 6 വിവാഹങ്ങളും 2010 ജനുവരി 4 ന് പരുമല സെമിനാരിയിൽ വച്ച് 9 വിവാഹങ്ങളും നടന്നു.

### 3. The Project of "Job for the Jobless"

സ്ലീബാദാസ സമൂഹ കുടുംബങ്ങളിൽ തൊഴിൽരഹിതരായവരും തയ്യൽജോലിയിൽ പരിശീലനം നേടിയിട്ടുള്ളവരുമായ സമൂഹാംഗങ്ങളെ സഹായിക്കുന്ന തൊഴിൽദാനപദ്ധതി.

നിർലോഭമായ സഹകരണവും നിസ്വാർത്ഥമായ സേവനവും സമൂഹത്തിന്റെ സ്പന്ദനം മനസ്സിലാക്കി പ്രവർത്തിക്കുവാൻ സഹായിക്കുന്നു. ഒരിക്കലും വറ്റാത്ത കരുണയുടെ ഉറവിൽ നിന്ന് സഹായിക്കുന്നവരും പ്രാർത്ഥിക്കുന്നവരുമായ മനസ്സിന്റെ ഉടമകളെ ദൈവം അനുഗ്രഹിക്കും. പരിശുദ്ധ പരുമല തിരുമേനി തുടങ്ങിവച്ചതും പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയാൽ സ്ഥാപിതവുമായ ഈ മഹത്തായ പ്രസ്ഥാനം പരിശുദ്ധ പിതാക്കൻമാർ വിഭാവനം ചെയ്തിരുന്ന ആ നല്ല നിലയിലേക്ക് ഉയരുന്നത് നാളെ ദർശിക്കുവാൻ നമുക്കും പ്രാർത്ഥിക്കാം.

കൂടുതൽ വിവരങ്ങൾക്ക് :
Servants of the Cross, Carmel Dayara,
Kandanad P.O., Thiruvamkulam, EKM (Dist),
PIN: 682 305, Tele : (0484) 2792159
(സ്ലീബാദാസ സമൂഹത്തിന്റെ
Convenor of Projects ആണ് ലേഖകൻ)

## St. Gregorious Dayabhavan

■ K.M. Peter Mattackal, Bangalore

One of the most blessed charity work that goes on in the Diocese of Bangalore is St. Gregorious Dayabhavan. An initiative of the Indian Orthodox Church Mission Board, Dayabhavan is involved in the health care activities, particularly for people living with HIV/AIDS.

Dayabhavan has a multi-disciplinary team providing palliative care, counselling, medical management, nursing care, personal and nutritional support etc. Community Care Centre is giving care and support to people affected with HIV/AIDS. The centre

ബൈബിൾ



# 'ദൈവ വചനമേ ദിവ്യവിശേഷം'

■ റവ. ഡോ. മാത്യു വർക്കി

തേനിനെക്കാളും തേൻകട്ടയെക്കാളും മാധുര്യം ഏറുന്നതും കൂരിരുട്ടിൽ വഴിപോക്കന് സൽപ്രകാശം തെളിച്ചുകിട്ടുന്നതും, സ്വർഗ്ഗഗോപുരം നോക്കി യാത്ര ചെയ്യും മാനവന് യോഗ്യനാം മിത്രനെ കാട്ടിക്കൊടുക്കുന്നതുമായ, ദൈവവചനം ദിവ്യവിശേഷമാണെന്ന് ഒരു പാട്ടുകാരൻ പാടി.

ദൈവനിശ്വാസിതമായ തിരുവെഴുത്തുകൾക്ക് ആഗോള ക്രൈസ്തവ സഭ നൽകിയിട്ടുള്ള പേരാണ് ബൈബിൾ. 'സത്യവേദപുസ്തകം' എന്ന് മലയാളത്തിൽ നാം ഉപയോഗിക്കുന്ന പദം, ബൈബിൾ സൊസൈറ്റി ഓഫ് ഇന്ത്യ പ്രസിദ്ധീകരിക്കുന്ന വേദപുസ്തകത്തിന് മാത്രം നൽകപ്പെട്ടിട്ടുള്ള നാമമാണ്.

ബ്രിട്ടീഷ് ആൻഡ് ഫോറിൻ ബൈബിൾ സൊസൈറ്റി എന്ന പേരിൽ 1804 മാർച്ച് 7-ാം തീയതി ലണ്ടനിൽ കൂടിയ ഒരു ചെറു സമൂഹമാണ്, ഇന്ന് വളർന്ന് ഒരു വടവൃക്ഷമായി ലോകമെങ്ങും വ്യാപിച്ചിട്ടുള്ള യുണൈറ്റഡ് ബൈബിൾ സൊസൈറ്റീസ് (U.B.S.).

1811ൽ കൽക്കട്ടയിൽ ആരംഭിച്ച ബൈബിൾ സൊസൈറ്റിയുടെ ഇന്ത്യയിലെ ആസ്ഥാനം പിന്നീട് ബാംഗ്ലൂരിലേക്കു മാറ്റപ്പെടുകയുണ്ടായി. ഇന്ന് ബൈബിൾ സൊസൈറ്റിക്ക് ഇന്ത്യയിലാകമാനം, ആൻഡമാൻ നിക്കോബാർ ദ്വീപുകൾ ഉൾപ്പെടെ പതിനാറ് ഓക്സിലിയറികളും, ഷില്ലോങ്ങിൽ ഒരു വിവർത്തനകേന്ദ്രവും ഉണ്ട്. എല്ലാ ഭാരതീയർക്കും, അവരവരുടെ മാതൃഭാഷയിൽ, താങ്ങാവുന്ന വിലയിൽ, മനോഹരമായ രൂപഭാവത്തിൽ ദൈവവചനം എത്തിച്ചുകൊടുക്കുക എന്ന മഹത്തായ ദൗത്യമാണ് ബൈബിൾ സൊസൈറ്റി ഏറ്റെടുത്തിരിക്കുന്നത്. രണ്ടായിരത്തിപത്തിൽ ഇന്ത്യാ ബൈബിൾ സൊസൈറ്റിയുടെ ദ്വിശതാബ്ദിയും, സത്യവേദപുസ്തകത്തിന്റെ ശതാബ്ദിയുമായി ആചരിക്കുകയാണ്.

പുറകോട്ടു നോക്കി ദൈവത്തിന് സ്തോത്രം കരേറ്റുവാനും, മുന്നോട്ടു നോക്കി ലക്ഷ്യപ്രാപ്തിയിലെത്തുവാനും ഓരോ വിശ്വാസിക്കും കഴിയട്ടെ എന്ന് ബൈബിൾ സൊസൈറ്റി ആശംസിക്കുന്നു.




**ദൈവവചനം - ജീവദായകം**

"ഇത് യഹോവയാൽ സംഭവിച്ചു: നമ്മുടെ ദൃഷ്ടിയിൽ ആശ്ചര്യവുമായിരിക്കുന്നു" എന്ന് തിരുവചനം ഘോഷിക്കുന്നതു പോലെ; ജീവനുള്ളതും ജീവിപ്പിക്കുന്നതുമായ ദൈവവചനം നമ്മുടെ ഭാഷയിൽ നമുക്കു ലഭിച്ചു എന്നുള്ളത് എത്ര അദ്ഭുതകരമാണ്. അതിന്റെ പിന്നിലുള്ള അധ്വാനവും പ്രാർത്ഥനയും എത്ര വിലമതിച്ചാലും മതിയാവുകയില്ല. പഴയ നിയമം എബ്രായ ഭാഷയിലും, പുതിയ നിയമം ഗ്രീക്കു ഭാഷയിലുമാണല്ലോ ആദ്യമായി എഴുതപ്പെട്ടത്. 1405 ൽ അച്ചടിയന്ത്രം കണ്ടുപിടിക്കപ്പെട്ട ശേഷം ആദ്യമായി അച്ചടിക്കപ്പെട്ട ഗ്രന്ഥം വേദപുസ്തകമാണ്. കേരള ക്രൈസ്തവ സഭയ്ക്ക് നൂറ്റാണ്ടുകളുടെ പാരമ്പര്യമുണ്ടെങ്കിലും, മലയാള ഭാഷയിൽ ആദ്യമായി ബൈബിൾ ലഭ്യമായത് 19-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ സി.എം.എസ് മിഷനറിമാരുടെ വരവോടുകൂടിയായിരുന്നു. 1820 ൽ റവ. ബഞ്ചമിൻ ബെയ്ലിയുടെ നേതൃത്വത്തിൽ ആദ്യമായി നിർമ്മിച്ച മലയാളം പ്രിന്റിങ് പ്രസിൽ (ഇന്നത്തെ സി.എം.എസ്. പ്രസ്) നിന്ന് 1829 ൽ പുതിയ നിയമവും 1841 ൽ സമ്പൂർണ്ണ ബൈബിളും പുറത്തിറങ്ങി. ഏകദേശം ഇതേ കാലഘട്ടത്തിൽ ബാസൽ മിഷനറിയായിരുന്ന ഹെർമൻ ഗുണ്ടർട്ടും ബൈബിൾ ഭാഷാന്തരം ചെയ്യുകയും 1854, 1859 വർഷങ്ങളിൽ യഥാക്രമം പുതിയ നിയമവും പഴയ നിയമവും ഉത്തര കേരളത്തിൽ നിന്നും പ്രസിദ്ധീകരിക്കുകയുമുണ്ടായി.

എന്നാൽ പൊതുവെ സ്വീകാര്യമായ നല്ല മലയാളത്തിൽ വേദപുസ്തകം പ്രസിദ്ധീകരിക്കുന്നതിന് ബൈബിൾ സൊസൈറ്റി ഓഫ് ഇന്ത്യ മുൻകൈ എടുക്കുകയും, തർജ്ജമ ആരംഭിക്കുകയും ചെയ്തതിന്റെ ഫലമായി 1910 ൽ എല്ലാ സഭകൾക്കും സ്വീകാര്യമായ സമ്പൂർണ്ണ മലയാളം ബൈബിൾ, സത്യവേദപുസ്തകം എന്ന പേരിൽ പ്രസിദ്ധീകരിക്കുകയുണ്ടായി. കഴിഞ്ഞ നൂറ് വർഷങ്ങളായി ബൈബിൾ സൊസൈറ്റി പ്രസിദ്ധീകരിക്കുന്ന സത്യവേദ പുസ്തകം മറ്റേതു മലയാള വിവർത്തനങ്ങളെക്കാളും ക്രൈസ്തവർ ഇഷ്ടപ്പെടുന്നു. ശദാബ്ദി ആഘോഷിക്കുന്ന സത്യവേദ പുസ്തകം, അതിന്റെ തനിമ അശേഷം നഷ്ടപ്പെടാതെ വ്യത്യസ്ത രൂപത്തിലും ഭാവത്തിലും, എല്ലാ സഭകളുടെയും സംയുക്ത സംരംഭമായി ഇന്നും കൃപയാൽ നിലനിൽക്കുന്നു.

ഇന്ന് ഭാരതത്തിലെ 203 ഭാഷകളിൽ വേദപുസ്തകവും അതിലെ വിവിധ ഭാഗങ്ങളും തർജ്ജമ ചെയ്യപ്പെട്ടിട്ടുണ്ട്. പുതുതായി 104 ഭാരതീയ ഭാഷകളിൽ ഇന്ന് വിവർത്തനപദ്ധതി മുന്നോട്ടുപോകുന്നു. ഇനിയും ധാരാളം ഭാഷകളിൽ 'സത്യവേദപുസ്തകം' വിവർത്തനം ചെയ്ത്, അച്ചടിച്ച് പ്രസിദ്ധീകരിക്കേണ്ടതുണ്ട്. ഇത്തരുണത്തിൽ ഏറ്റം പ്രസക്തമായ ഒരു ചോദ്യം നമ്മുടെ മുന്നിൽ അവശേഷിക്കുന്നുണ്ട്: എനിക്കും ഞാൻ ഉൾപ്പെട്ടു നിൽക്കുന്ന സഭാ വിഭാഗത്തിനും ഈ വലിയ സുവിശേഷ ദൗത്യത്തിൽ എങ്ങനെപങ്കാളികളാകാം എന്നുള്ളതത്രെ.

ഭാരതത്തിൽ അനേകർ ദൈവ വചനത്തിനു വേണ്ടി ദാഹിക്കുന്നു! നമ്മുടെ പങ്ക് എന്ത്?

"എൻ വഴിക്കുള്ള മണിവിളക്കും സദാ
ജീവന്റെ ഭോജനവും - നല്ല
ജീവ തരുവിൻ സുഖമേകും ഫലമതും
നിൻ വചനം വരനേ"..............
ദൈവവചനദിവ്യവിശേഷം.............

(ബൈബിൾ സൊസൈറ്റി ഓഫ് ഇൻഡ്യയുടെ കേരള റീജിയന്റെ ഓക്സിലറി സെക്രട്ടറിയാണ് ലേഖകൻ)

has capacity to accommodate ten patients.

A free health clinic started at the Dayabhavan premise aims to provide health care to the economically backward people living in and around Dayabhavan. A laboratory has been set up for the diagnosis of diseases.

St. Gregorios Dayabhavan is also home to 30 children (of HIV/AIDS affected people) who are pursuing their education in a nearby school.

People who wish to cooperate with this mission may please contact :

Fr. Jinesh Varkey, Project Coordinator
St. Gregorios Dayabhavan
Bhaktharahalli P.O., Kunigal Taluk
Tumkur (Dt), Karnataka, Pin - 572120
Ph: 08132-320909 (Mob):94478371298
Email : dayabhavan@gmail.com

A rich man without charity is a rogue; and perhaps it would be no difficult matter to prove that he is also a fool.

**- Henry Fielding**

You have to feel more involved than just writing out a cheque.

**- Joanna Lumley**

ചർച്ച് മാനേജ്മെന്റ്



# മത-ധർമ്മ സ്ഥാപനങ്ങളും ആദായനികുതിയും

■ എം.എം. സക്കറിയ

പള്ളികൾ ഉൾപ്പെടെയുള്ള മത-ധർമ്മ സ്ഥാപനങ്ങളെ ആദായനികുതി ബാധ്യതയിൽ നിന്നും പൂർണ്ണമായും ഒഴിവാക്കിയിട്ടുണ്ട് എന്ന മിഥ്യാധാരണ പൊതുവെ നമുക്കുണ്ട്. എന്നാൽ ഈ സ്ഥാപനങ്ങളെ ആദായനികുതി ബാധ്യതയിൽ നിന്ന് ഒരു പരിധി വരെ ചില ഉപാധികളോടെ 2011 മാർച്ച് 31 വരെ ഒഴിവാക്കിയിട്ടുണ്ട് എന്നതാണ് യാഥാർത്ഥ്യം.

1962 ഏപ്രിൽ ഒന്നിനു ശേഷം രൂപീകൃതമായ മത-ധർമ്മ ട്രസ്റ്റുകൾ ഒരു പ്രത്യേക സമുദായത്തിനോ ജാതിക്കോ വേണ്ടിയുള്ളതാണെങ്കിൽ അവയ്ക്ക് ആദായനികുതി ഇളവ് ലഭിക്കുകയില്ല. പൊതു ട്രസ്റ്റുകൾ മാത്രമാണ് ഈ ഇളവിന്റെ പരിധിയിൽ വരുന്നത്. സ്വകാര്യ ട്രസ്റ്റുകൾക്ക് ഈ നികുതി ഇളവ് ലഭിക്കുകയില്ല. എന്നാൽ ഒരു വ്യക്തിയുടെ പേരിലാണ് (ഉദാ. സെന്റ് ജോർജ് ചാരിറ്റബിൾ ട്രസ്റ്റ്) ട്രസ്റ്റ് സ്ഥാപിച്ചിരിക്കുന്നത് എന്നതുകൊണ്ട് മാത്രം ആദായനികുതി ഇളവ് ലഭിക്കാതിരിക്കുകയില്ല.

ഒരു ട്രസ്റ്റിന്റെ മത-ധർമ്മപരമായ ഉദ്ദേശങ്ങൾക്ക് അനുപൂരകങ്ങളായ മറ്റ് പ്രവർത്തനങ്ങളുണ്ട് എന്ന കാരണം കൊണ്ട് ആദായനികുതി ഇളവ് നഷ്ടമാവുകയില്ല. വൈദ്യസഹായം നൽകുന്ന ഒരു ട്രസ്റ്റ് ആശുപത്രി വഴിയും, ഒരു വിദ്യാഭ്യാസ ട്രസ്റ്റ് അച്ചടിയും വിദ്യാഭ്യാസ പ്രസിദ്ധീകരണവും നടത്തിയും ലാഭമുണ്ടാക്കുന്നു എന്നതുകൊണ്ടു മാത്രം അവയുടെ ധർമ്മസ്വഭാവം നഷ്ടമാവുകയില്ല.

ഒരു പള്ളിയുടെ ദൈനംദിന ചിലവുകൾക്കോ, പള്ളി നിർമ്മാണത്തിനോ ലഭിക്കുന്ന സംഭാവനകൾ ആദായ നികുതിയിൽ നിന്നും ഒഴിവാക്കപ്പെടും. സ്ഥാപനങ്ങൾ നടത്തുന്ന വ്യക്തികൾക്ക് എതിരായി ഉണ്ടാകുന്ന കോടതി നടപടികൾക്ക് വേണ്ടി വരുന്ന അനുവദനീയമായ ചെലവുകൾ മൊത്താദായത്തിൽ നിന്ന് കുറവ് ചെയ്യാവുന്നതാണ്. തങ്ങളുടെ നീക്കിയിരിപ്പ് തുക ഉപയോഗിച്ച് വാടകയ്ക്ക് കൊടുക്കത്തക്ക വിധം കെട്ടിടങ്ങൾ പണിയേണ്ടി വന്നാൽ അതിൽ നിന്നു കിട്ടുന്ന വാടക ഇനത്തിലുള്ള വരുമാനം ട്രസ്റ്റിന്റെ ഉദ്ദേശ്യലക്ഷ്യങ്ങൾക്കായി ചെലവാക്കിയാൽ കെട്ടിടം പണിക്കായുള്ള മുതൽമുടക്കിന് നികുതി ഇളവ് ലഭിക്കും. സെന്റ് ജോർജ് ഫൊറോനാ പള്ളിയുടെ കേസിലായിരുന്നു സുപ്രധാനമായ ഈ കോടതി വിധി.

20,000 രൂപയിൽ കൂടുതൽ ഒറ്റതവണയായി നൽകുന്ന ചെലവുകൾ അക്കൗണ്ട് പേയി ചെക്ക് അഥവാ ഡ്രാഫ്റ്റ് ആയി നൽകേണ്ടതുണ്ട്. ബാങ്കിങ് സൗകര്യങ്ങളുടെ ലഭ്യത ഉൾപ്പെടെയുള്ള കാരണങ്ങൾ കണക്കിലെടുത്ത് ചില പ്രത്യേക സന്ദർഭങ്ങളിൽ ഇതിന് ഇളവ് ലഭിക്കും.

### 12 A വകുപ്പനുസരിച്ച് റജിസ്ട്രേഷൻ

ആദായനികുതിയിൽ നിന്ന് ഒഴിവാക്കപ്പെടുവാൻ ചില വ്യവസ്ഥകൾ പാലിക്കേണ്ടതുണ്ട്. അവയിൽ ആദ്യമായുള്ളത് ആദായനികുതി നിയമം 12 A വകുപ്പനുസരിച്ച് റജിസ്റ്റർ ചെയ്യുക എന്നതാണ്. നമ്മുടെ സഭ ഇപ്രകാരം റജിസ്റ്റർ ചെയ്തിട്ടുള്ളതുകൊണ്ട് മലങ്കര സഭയും എല്ലാ ഭദ്രാസനങ്ങളും, ഇടവക പള്ളികളും അനുബന്ധ സ്ഥാപനങ്ങളും സ്വാഭാവികമായും ഈ നിലയിൽ ആദായനികുതി ഇളവിന് അർഹരാണ്.

ആദായനികുതി നിയമം അനുസരിച്ച് ഒരു മത-ധർമ്മ ട്രസ്റ്റിന് ആദായനികുതിയിൽ നിന്ന് ഇളവ് ലഭിക്കുവാൻ അതിന്റെ മൊത്തവാർഷിക വരുമാനം ഇപ്പോഴത്തെ നികുതി രഹിത പരമാവധി തുകയായ ഒരു ലക്ഷത്തിഅറുപതിനായിരം രൂപയിൽ അധികമാവുകയാണെങ്കിൽ നിർദ്ദിഷ്ട ഫോറത്തിൽ സാമ്പത്തിക വർഷം കഴിഞ്ഞുള്ള സെപ്റ്റംബർ 30-നുള്ളിൽ ആദായനികുതി റിട്ടേൺ സമർപ്പിക്കേണ്ടതാണ്. ഒരു ചാർട്ടേഡ് അക്കൗണ്ടന്റ് ആഡിറ്റ് ചെയ്ത കണക്കുകളും, ആഡിറ്റ് റിപ്പോർട്ടും ഇതോടൊപ്പം സമർപ്പിക്കുകയും വേണം. പള്ളികളും അനുബന്ധ സ്ഥാപനങ്ങളും സഭയുടെ ഭാഗമെന്ന നിലയിൽ സഭയുടെ സംയോജിത കണക്കിൽ ഉൾപ്പെടുത്തിയാൽ അവ പ്രത്യേക റിട്ടേൺ സമർപ്പിക്കേണ്ടതില്ല. ഇപ്രകാരം ചെയ്തില്ല എങ്കിൽ സഭയ്ക്ക് അർഹമായ ആദായനികുതി ഇളവിന്റെ ആനുകൂല്യം പ്രസ്തുത പള്ളികൾക്കും സ്ഥാപനങ്ങൾക്കും സഭയുടെ ഭാഗമെന്ന നിലയിൽ ലഭിക്കുകയില്ല.

മൊത്തം വാർഷിക വരുമാനത്തിന്റെ 85% അതേ വർഷം ആദായനികുതി നിയമം അനുസരിച്ച് അനുവദനീയമായ കാര്യങ്ങൾക്കായി ഇന്ത്യയിൽ ചെലവാക്കിയിരിക്കണം എന്നതാണ് മറ്റൊരു വ്യവസ്ഥ. എന്നാൽ അതേ വർഷം ഇപ്രകാരം ചെലവാക്കുവാൻ സാധിച്ചില്ല എങ്കിൽ ബാക്കി തുക അടുത്ത അഞ്ചു വർഷങ്ങൾക്കകം ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായി നീക്കിവയ്ക്കാം. പക്ഷേ തുക എന്ത് ജീവകാരുണ്യ പ്രവർത്തനങ്ങൾക്കാണ് വിനിയോഗിക്കുവാൻ ഉദ്ദേശിക്കുന്നതെന്ന് വ്യക്തമാക്കേണ്ടതുണ്ട്. ഇപ്രകാരം നീക്കിവയ്ക്കുവാൻ ആദായനികുതി അസസ്സിങ് അധികാരിക്ക് നിർദ്ദിഷ്ട ഫോറത്തിൽ അറിയിപ്പ് നൽകണം. കൂടാതെ ഈ തുക ആദായനികുതി നിയമത്തിന്റെ 11(5) വകുപ്പിൽ പറഞ്ഞിട്ടുള്ള ദേശവൽകൃത/ഷെഡ്യൂൾ ബാങ്കുകൾ, സഹകരണ ബാങ്കുകൾ മുതലായ സ്ഥാപനങ്ങളിൽ മാത്രമേ നിക്ഷേപിക്കുവാൻ സാധിക്കുകയുള്ളൂ. ഇപ്രകാരം നീക്കിവയ്ക്കുന്ന തുക തന്നാണ്ടിലെ വരുമാനമായി കണക്കാക്കേണ്ടതില്ല. എന്നാൽ കാലാവധിക്കുള്ളിൽ ഇത് ചിലവാക്കാതിരുന്നാൽ കാലാവധി പൂർത്തിയാക്കുന്നതിനെതുടർന്നുള്ള വർഷത്തെ വരുമാനമായി കണക്കാക്കേണ്ടതുണ്ട്.

### സംഭാവനകൾ

സ്വേച്ഛമായുള്ള സംഭാവനകളാണല്ലോ പൊതുവെ മത-ധർമ്മ സ്ഥാപനങ്ങളുടെ പ്രധാന ധനാഗമമാർഗം. ഇപ്രകാരമുള്ള സംഭാവനകൾ രണ്ടു വിധമുണ്ട്. കോർപ്പസ് സംഭാവനയും, സാധാരണ സംഭാവനയും. സ്വീകരിക്കുന്ന ട്രസ്റ്റിന്റെ മൂലധനത്തിന്റെ തന്നെ ഭാഗമായിരിക്കണമെന്ന് നിർദ്ദേശിച്ചുകൊണ്ട് നൽകുന്ന സംഭാവനകളാണ് കോർപ്പസ് സംഭാവനകൾ. ഇവ ട്രസ്റ്റിന്റെ വരുമാനമായല്ല, മൂലധനഘനത്തിന്റെ ഭാഗമായി വേണം പരിഗണിക്കുവാൻ. ആദായമായി കണക്കാക്കുന്നില്ല എന്നതുകൊണ്ട് തന്നെ ഇവയ്ക്ക് ആദായനികുതി ബാധകവുമല്ല. സംഭാവനകൾ സ്വീകരിക്കുന്നവർ സംഭാവനതന്ന ആളുടെ പേര്, വിലാസം എന്നീ വിവരങ്ങൾ വ്യക്തമായി സൂക്ഷിക്കുന്നില്ല എങ്കിൽ ഇപ്രകാരമുള്ള സംഭാവനകളെ അജ്ഞാത സംഭാവനകളുമായി പരിഗണിച്ച് 30% ആദായനികുതി നൽകേണ്ടിവരും. തികച്ചും മതപരമായ കാര്യങ്ങൾക്ക് ലഭിക്കുന്ന സംഭാവനകൾ ഇതിൽ നിന്ന് ഒഴിവാക്കപ്പെട്ടിട്ടുണ്ട്.

### വിദേശ സംഭാവനകൾ

1976 ലെ വിദേശ സംഭാവനക്രമീകരണ നിയമം (എഫ്.സി.ആർ.എ.) റദ്ദാക്കി 2006 ലെ വിദേശ സംഭാവനനടത്തിപ്പും നിയന്ത്രണവും എന്ന പേരിൽ പുതിയ നിയമം നിലവിൽ വന്നിരിക്കുകയാണ്. ഇതനുസരിച്ച് നേരത്തെ റജിസ്ട്രേഷനുള്ള സംഘടനകൾ പോലും തുടർച്ചയായി വിദേശ സഹായം പ്രതീക്ഷിക്കുമ്പോൾ, രണ്ടു വർഷത്തിനകം പുതുതായി റജിസ്ട്രേഷൻ എടുക്കേണ്ടതാണ്. പുതിയ റജിസ്ട്രേഷൻ സർട്ടിഫിക്കറ്റിന്റെ കാലാവധിയായ അഞ്ചു വർഷം അവസാനിക്കുന്നതിന് രണ്ടു വർഷങ്ങൾക്കകം ഇത് പുതുക്കി വാങ്ങാവുന്നതാണ്. വ്യവസ്ഥകൾ ലംഘിക്കുന്ന സംഘടനകളുടെ റജിസ്ട്രേഷൻ റദ്ദാക്കിയാൽ മൂന്ന് വർഷക്കാലം റജിസ്ട്രേഷന് അയോഗ്യത ഉണ്ടായിരിക്കും. അതുപോലെതന്നെ ഈ

നിയമത്തിലെ വകുപ്പുകൾ ലംഘിക്കുന്നവർക്ക് മൂന്ന് വർഷം വരെ കഠിനതടവ് ഉൾപ്പെടെയുള്ള കർശനമായ ശിക്ഷണ നടപടികളാണ് വിഭാവന ചെയ്തിട്ടുള്ളത്.

റജിസ്ട്രേഷൻ രേഖകളിൽ കാണിച്ചിട്ടുള്ള ബാങ്കിന്റെ നിർദ്ദിഷ്ട ശാഖയിലുള്ള അക്കൗണ്ടുകളിലൂടെ മാത്രമാണ് വിദേശ സംഭാവനകൾ സ്വീകരിക്കേണ്ടത്. ഇപ്രകാരം ലഭിച്ച തുക, നൽകിയ സ്ഥാപനങ്ങൾ, ഉദ്ദേശം, ചെലവിട്ട രീതി എന്നീ വിവരങ്ങൾ ചാർട്ടേഡ് അക്കൗണ്ടന്റ് സാക്ഷ്യപ്പെടുത്തിയ വാർഷിക വരവു ചെലവു കണക്കുകളോടൊപ്പം കേന്ദ്ര സർക്കാരിന് സമർപ്പിക്കേണ്ടതാണ്.

പ്രവാസിയായ ഇന്ത്യൻ പൗരൻമാരിൽ നിന്ന് സംഭാവനകൾ സ്വീകരിക്കുന്നതിന് പ്രത്യേക നിയന്ത്രണങ്ങളില്ല. എന്നാൽ ഇന്ത്യൻ വംശജരായ വിദേശ പൗരത്വമുള്ളവരിൽ നിന്ന് സംഭാവനകൾ സ്വീകരിക്കുന്നതിന് ഈ നിയന്ത്രണങ്ങൾ ബാധകമാണ്.

### 80G വകുപ്പും സംഭാനാദാതാക്കളും

മത-ധർമ്മ സ്ഥാപനങ്ങൾ ആദായനികുതി വിമുക്തമാണ് എന്ന കാരണം കൊണ്ട് അവയ്ക്ക് നൽകുന്ന സംഭാവനകളുടെ ദാതാക്കൾക്ക് നികുതി ഇളവ് ലഭിക്കണമെന്നില്ല. സംഭാവനവാങ്ങുന്ന ട്രസ്റ്റിന് 80G വകുപ്പു പ്രകാരമുള്ള അനുവാദം ലഭിച്ചിട്ടുണ്ടെങ്കിൽ മാത്രമേ സംഭാവനാദാതാക്കൾക്ക് നികുതി ഇളവ് ലഭിക്കുകയുള്ളൂ.ഇതിനായി 12A വകുപ്പനുസരിച്ച് റജിസ്റ്റർ ചെയ്യുകയും ഫോം 10G യിൽ അപേക്ഷ സമർപ്പിക്കുകയും വേണം. സംഭാവന നൽകുന്ന വർഷം 80G വകുപ്പു പ്രകാരമുള്ള അനുവാദം പ്രാബല്യത്തിലുണ്ടോ എന്ന് സംഭാവനാദാതാക്കൾ ശ്രദ്ധിക്കണം. സംഭാവനനൽകുമ്പോൾ ലഭിക്കുന്ന രസീതിനോടൊപ്പം 80G വകുപ്പു പ്രകാരമുള്ള അനുവാദത്തിന്റെ ഒരു കോപ്പി കൂടി സൂക്ഷിക്കുന്നത് നല്ലതാണ്. നികുതി വിധേയമായ ആദായത്തിൽ നിന്നു മാത്രമേ 80G വകുപ്പു പ്രകാരമുള്ള കിഴിവുകൾ ലഭ്യമാവുകയുള്ളൂ. പണമായുള്ളതല്ലാതെയുള്ള സംഭാവനകൾക്ക് ഈ കിഴിവിന് അർഹതയുമില്ല. പ്രധാനമന്ത്രിയുടെ ചില റിലീഫ് ഫണ്ടുകൾക്കും മറ്റും നൽകുന്ന സംഭാവനകൾക്ക് നൂറു ശതമാനവും മറ്റുള്ളവയ്ക്ക് 50 ശതമാനവും വരെ മാത്രമേ കിഴിവ് ലഭിക്കുകയുള്ളൂ.

### 35AC വകുപ്പ്

ചില പ്രത്യേക പ്രോജക്ടുകൾക്കും സ്കീമുകൾക്കുമായി അംഗീകൃത സ്ഥാപനങ്ങൾക്ക് സംഭാവനനൽകുന്നവർക്ക് ആദായനികുതി നിയമം 35 AC വകുപ്പ് അനുസരിച്ച് കിഴിവ് ലഭിക്കും. ഇപ്രകാരമുള്ള പ്രോജക്ടുകൾക്ക് അംഗീകാരം ലഭിക്കുന്നതിനു വേണ്ടി സെക്രട്ടറി, നാഷണൽ കമ്മിറ്റി ഫോർ പ്രൊമോഷൻ ഓഫ് സോഷ്യൽ ആൻഡ് എക്കണോമിക് വെൽഫെയർ, റവന്യൂ ഡിപ്പാർട്ട്മെന്റ്, ന്യൂഡൽഹി എന്ന വിലാസത്തിൽ ഒരു ഡ്യൂപ്ലിക്കേറ്റ് കോപ്പിയോടുകൂടി അപേക്ഷ സമർപ്പിക്കേണ്ടതാണ്. ആദായനികുതി റൂൾ II L അനുസരിച്ചിട്ടുള്ള രേഖകളും ഇതോടൊപ്പം ഹാജരാക്കണം. അംഗീകാരം ലഭിക്കാവുന്ന പ്രോജക്ടുകൾ സംബന്ധിച്ച മാർഗ്ഗനിർദ്ദേശങ്ങൾ റൂൾ II K-ൽ നിന്ന് ലഭിക്കും. സാധാരണയായി ഇത്തരം പ്രോജക്ടുകൾക്കുള്ള അനുവാദം മൂന്ന് വർഷത്തിലധികമല്ലാത്ത കാലാവധിയിലേക്കായിരിക്കും ലഭിക്കുക. പ്രവർത്തനങ്ങൾ തൃപ്തികരമാണെങ്കിൽ കാലാവധി നീട്ടിക്കൊടുക്കുകയും ചെയ്യും. 35AC വകുപ്പ് അനുസരിച്ച് സംഭാവനലഭിക്കുന്ന സ്ഥാപനങ്ങൾ ഫോം 58A-ൽ സംഭാവനാദാതാക്കൾക്ക് സർട്ടിഫിക്കറ്റ് നൽകുകയും സാമ്പത്തിക വർഷം പിന്നിട്ട് മൂന്ന് മാസത്തിനകം ഫോം 58D-യിൽ റിപ്പോർട്ട് ഫയൽ ചെയ്യുകയും വേണം. സംഭാവനാദാതാവ് ഒരു കമ്പനി ആണെങ്കിൽ ഒരു ചാർട്ടേഡ് അക്കൗണ്ടന്റ് സർട്ടിഫൈ ചെയ്ത് 58B ഫോമിൽ റിപ്പോർട്ട് ഫയൽ ചെയ്തിരിക്കണം.

### സ്രോതസ്സിൽ നിന്ന് നികുതി കിഴിവ് (ടി.ഡി.എസ്.)

പള്ളികൾ ഉൾപ്പെടെയുള്ള ട്രസ്റ്റുകൾ കരാറുകാർക്കോ, ഉപകരാറുകാർക്കോ കൊടുക്കുന്ന തുകയിൽ നിന്ന് ടി.ഡി.എസ്. പിടിച്ച് അതതു മാസം അവസാനിച്ച് ഏഴു ദിവസങ്ങൾക്കകം സർക്കാരിലേക്ക് അടച്ചിരിക്കണം. സാമ്പത്തികവർഷം തുടങ്ങി 3 മാസം കൂടുമ്പോൾ 20,000 രൂപയ്ക്കു മേൽ ഒറ്റത്തവണയായോ അഥവാ സാമ്പത്തിക വർഷം മൊത്തമായി 50,000 രൂപയ്ക്കു മേലോ നൽകുകയോ, നൽകാനുള്ളതായി കണക്കിൽ ചേർക്കുകയോ ചെയ്താൽ മുഴുവൻതുകയിൽ നിന്നും ടി.ഡി.എസ്. കിഴിവ് ചെയ്യേണ്ടതായുണ്ട്. വ്യക്തികൾക്കോ, അവിഭക്ത കുടുംബങ്ങൾക്കോ കൊടുക്കുന്ന തുകയിൽ നിന്ന് ഒരു ശതമാനവും മറ്റുള്ളവർക്ക് കൊടുക്കുന്ന തുകയിൽ നിന്ന് രണ്ടു ശതമാനവുമാണ് ടി.ഡി.എസ്. നിരക്ക്. ഇതിനു പുറമേ സർചാർജോ, വിദ്യാഭ്യാസ കരമോ പിടിക്കേണ്ടതില്ല. പരസ്യ കരാറിനു മേൽ കൊടുക്കുന്ന തുകയിൽ മേൽപറഞ്ഞ നിരക്കിൽ തന്നെ ടി.ഡി. എസ്. പിടിക്കേണ്ടതുണ്ട്. ദൂരദർശൻ ഒഴികെ ടെലിവിഷൻ, പത്രമാധ്യമങ്ങൾ എന്നിവയ്ക്ക് നൽകുന്ന പരസ്യ തുകയിലും ടി.ഡി.എസ്. പിടിക്കേണ്ടതുണ്ട്.

നികുതി കിഴിവ് ചെയ്ത തുക അതതു മാസം അവസാനിച്ച് ഏഴു ദിവസങ്ങൾക്കകം സർക്കാരിലേക്ക് അടയ്ക്കണം. സാമ്പത്തിക വർഷം തുടങ്ങി മൂന്നു മാസം കൂടുമ്പോൾ ഇപ്രകാരം അടച്ച നികുതിയുടെ റിട്ടേൺ സമർപ്പിക്കേണ്ടതുണ്ട്.. കിഴിവ് ചെയ്ത നികുതി സർക്കാരിൽ അടയ്ക്കാതിരിക്കുകയോ, കിഴിവ് ചെയ്യാതിരിക്കുകയോ ചെയ്താൽ മൊത്തം തുക ചിലവായി അനുവദിക്കുകയില്ല. എന്നാൽ നികുതി അടയ്ക്കുന്ന വർഷം ചിലവായി അനുവദിക്കും.

മേൽപ്പറഞ്ഞ നിരക്കുകൾ പെർമനന്റ് അക്കൗണ്ട് നമ്പർ (പാൻ) ഉള്ളവർക്ക് മാത്രമാണ് ബാധകം. പാൻ ഇല്ലാത്തവർക്ക് 20% ആണ് ടി.ഡി.എസ്. നിരക്ക്.

### പെർമനന്റ് അക്കൗണ്ട് നമ്പർ (പാൻ)

നികുതി റിട്ടേൺ സമർപ്പിക്കുവാൻ ബാദ്ധ്യസ്ഥരായ പള്ളികൾ ഉൾപ്പെടെയുള്ള മത-ധർമ്മ സ്ഥാപനങ്ങൾ നിർബന്ധമായും പാൻ കാർഡ് എടുത്തിരിക്കണം. നമ്മുടെ സഭയ്ക്ക് പാൻ കാർഡ് ലഭിച്ചിട്ടുള്ളതുകൊണ്ട് സഭയുടെ ആദായനികുതി റിട്ടേണിനോടൊപ്പം കണക്കുകൾ സമർപ്പിക്കുന്ന പള്ളികളോ സ്ഥാപനങ്ങളോ പ്രത്യേകം പാൻ എടുക്കേണ്ടതില്ല. സഭയുടെ പാൻ നമ്പർ തന്നെ ഉപയോഗിക്കാം.

ചില ഇടപാടുകളിൽ പാൻ നിർബന്ധമായും രേഖപ്പെടുത്തേണ്ടതുണ്ട്. 5 ലക്ഷം രൂപയ്ക്കു മുകളിലുള്ള വസ്തു ഇടപാടുകളിലും, ടെലിഫോൺ കണക്ഷന് അപേക്ഷിക്കുമ്പോഴും, വിദേശയാത്ര, ഹോട്ടൽ ബില്ലുകൾ എന്നിവയ്ക്കായി 25,000 രൂപയ്ക്കു മേൽ ചെലവിടുമ്പോഴും പാൻ നമ്പർ നൽകേണ്ടതുണ്ട്. സ്ഥിര നിക്ഷേപങ്ങൾ, പോസ്റ്റോഫീസ് നിക്ഷേപം, മ്യൂച്വൽ ഫണ്ട്, ഓഹരികൾ, കടപ്പത്രങ്ങൾ, ബോണ്ടുകൾ എന്നിവയിൽ 50,000 രൂപയിൽ കൂടുതൽ നിക്ഷേപിക്കുമ്പോൾ പാൻ അനിവാര്യമാണ്.

എന്നാൽ പാൻ നമ്പർ തെറ്റായി രേഖപ്പെടുത്തിയാൽ പതിനായിരം രൂപ പിഴയായി നൽകണം. ഒരാൾക്ക് ഒന്നിൽ കൂടുതൽ പാൻ ഉണ്ടായിരിക്കുന്നത് നിയമവിരുദ്ധമാണ്.

സ്രോതസ്സിൽ നികുതി പിടിച്ചവർ ടി.ഡി.എസ്. സർട്ടിഫിക്കറ്റിൽ നിർബന്ധമായും നികുതി പിടിച്ചവരുടെ പാൻ നമ്പർ രേഖപ്പെടുത്തുവാൻ ബാധ്യസ്ഥരാണ്. പാൻ എടുക്കുവാൻ വരുമാനം ഉണ്ടായിരിക്കണമെന്നോ, പാൻ ഉണ്ടെങ്കിൽ നികുതി നൽകണമെന്നോ ആദായനികുതി റിട്ടേൺ സമർപ്പിച്ചിരിക്കണമെന്നോ നിർബന്ധമില്ല. എന്നാൽ ആദായനികുതി റിട്ടേണുകളിലും നികുതി ചെല്ലാനുകളിലും പാൻ നമ്പർ നിർബന്ധമായും രേഖപ്പെടുത്തിയിരിക്കണം.

### പരിശീലനസ്ഥാപനങ്ങൾക്ക് സേവന നികുതി

ലാഭേച്ഛ ഇല്ലാതെ പ്രവർത്തിക്കുന്ന ധർമ്മ സ്ഥാപനങ്ങൾ (ചാരിറ്റബിൾ ഇൻസ്റ്റിറ്റ്യൂഷൻസ്) വാണിജ്യാടിസ്ഥാനത്തിലുള്ള പരിശീലനവും പഠനവും (കൊമേഴ്സ്യൽ ട്രെയിനിങ്ങും കോച്ചിങ്ങും) നടത്തുന്നുവെങ്കിൽ അവ ശേഖരിക്കുന്ന മൊത്തം ഫീസിന് സേവനനികുതി ബാധകമായിരിക്കും. എന്നാൽ ഒൻപതാം ക്ലാസ് വരെയുള്ള പഠനത്തെ ഇതിൽ നിന്ന് ഒഴിവാക്കിയിട്ടുണ്ട്.

### ആദായനികുതി സേവാ കേന്ദ്രം കൊച്ചിയിൽ

പൂനൈ, ചണ്ഡിഗഡ് എന്നിവിടങ്ങളിൽ മാത്രം ഇപ്പോൾ പ്രവർത്തിക്കുന്ന ആദായനികുതി സേവാ കേന്ദ്രം 2009 നവംബർ 14-ാം തീയതി കൊച്ചി

യിൽ ഉദ്ഘാടനം ചെയ്യുകയുണ്ടായി. ചാരിറ്റബിൾ സ്ഥാപനങ്ങളുടെ വിവരങ്ങൾ ശേഖരിക്കുക, 12A, 80G എന്നീ വകുപ്പുകളിലുള്ള അപേക്ഷകൾ പ്രോസസ് ചെയ്യുക, നികുതിദായകർക്ക് മെച്ചപ്പെട്ട സേവനം നൽകുക എന്നിവയാണ് ഈ കേന്ദ്രത്തിന്റെ ഉദ്ദേശം.

**ടാക്സസ് കോഡ് ബിൽ 2009**

ആദായനികുതി സംബന്ധമായി മേൽപറഞ്ഞ നടപടിക്രമങ്ങൾ 2011 മാർച്ച് 31 വരെ മാത്രമേ ബാധകമായിരിക്കുകയുള്ളൂ. അതിനു ശേഷമുള്ള കാലയളവിലേക്കായി ടാക്സസ് കോഡ് 2009 എന്ന ബിൽ അടുത്ത പാർലമെന്റ് സമ്മേളനത്തിൽ അവതരിപ്പിക്കുന്നതായിരിക്കും. നമ്മുടെ സഭ ഉൾപ്പെടെയുള്ള മത-ധർമ്മ സ്ഥാപനങ്ങളെ പ്രതികൂലമായി ബാധിക്കുന്ന രീതിയിലാണ് ഇതിന്റെ കരടുരൂപം ഇപ്പോൾ പ്രസിദ്ധീകരിച്ചിരിക്കുന്നത്. ഇതേക്കുറിച്ച് മറ്റൊരവസരത്തിൽ ഈ പംക്തികളിൽ പ്രതിപാദിക്കാം.

(കോട്ടയത്തുനിന്നുള്ള സഭാ മാനേജിങ്ങ് കമ്മിറ്റി അംഗമായ ലേഖകൻ വിവിധമേഖലകളിൽ ദീർഘകാല പരിചയമുള്ള ചാർട്ടേഡ് അക്കൗണ്ടന്റാണ്. ഇപ്പോൾ സഭയുടെ അക്കൗണ്ട്സ് കമ്മിറ്റി കൺവീനറായി സേവനമനുഷ്ഠിക്കുന്നു.)

## And God Said No

I asked God to take away my pride. And God said "No".
He said it was not for Him to take away, but for me to give up.
I asked God to make my handicapped child whole. And God Said "No".
He said her spirit was whole, her body was only temporary.

I asked God to grant me patience. And God said "No".
He said patience is a by-product of tribulations. It isn't granted, it is earned.

I asked God to give me happiness. And God said "No."
He said He gives me blessings, happiness is up to me.

I asked God to spare me pain. And God said "No".
He said suffering draws me apart from worldly cares and brings me closer to Him.

I asked God to make my spirit grow. And God said "No".
He said I must grow on my own. But He will prune me to make me fruitful.

I asked for all things that I might enjoy life. And God said "No".
He said He will give me life, that I may enjoy all things.

I ask God to help me love others, as much as he loves me.
And God said "Ah, finally you have the idea!"



# സഹനങ്ങൾ രക്ഷയോ ശിക്ഷയോ?

■ അഡ്വ. അന്നമ്മ കുര്യൻ

**ക്രിസ്തുവിൽ വിശ്വസിപ്പാൻ മാത്രമല്ല അവനു വേണ്ടി കഷ്ടം അനുഭവിപ്പാനും കൂടെ നിങ്ങൾക്കു വരം നൽകിയിരിക്കുന്നു. ഫിലി: 1:29.**

കഷ്ടതകളും പ്രയാസങ്ങളും നമ്മുടെ നിത്യജീവിതത്തിൽ സാധാരണയാണ്. ചിലർ ജീവിതം മുഴുവനും പ്രയാസങ്ങളും ദുരിതങ്ങളും അനുഭവിക്കുന്നു. എന്നാൽ മറ്റു ചിലർക്ക് കുറച്ചുകാലത്തേക്കുള്ള സഹനങ്ങൾ മാത്രമാണുള്ളത്.

സഹനങ്ങൾ ദൈവത്തിൽ നിന്നുള്ള ശിക്ഷയായി കരുതുന്നവരുണ്ട്. ദൈവശിക്ഷയാണോയെന്ന് ഒരു വിശ്വാസിപോലും ഭയപ്പെട്ടേക്കാം. കഷ്ടത വരുമ്പോൾ ദൈവത്തിന്റെ അസ്തിത്വത്തെ ചോദ്യം ചെയ്യുന്നവരും ഉണ്ട്.

അപ്പോസ്തലനായ പൗലോസ് തന്റെ അനുഭവങ്ങളെക്കുറിച്ച്, പ്രത്യേകിച്ച് സഹനത്തെപ്പറ്റി പറയുന്നതു കാണുക. (റോമർ 8:35-39). ഇവയെല്ലാം സഹിച്ചുകൊണ്ട് വി: പൗലോസ് ചോദിക്കുന്നു. ക്രിസ്തുവിന്റെ സ്നേഹത്തിൽ നിന്നും നമ്മെ വേർപിരിക്കുന്നതാര്? കഷ്ടതയോ, സങ്കടമോ, ഉപദ്രവമോ, പട്ടിണിയോ, നഗ്നതയോ, ആപത്തോ, വാളോ? മരണത്തിനോ, ജീവനോ, ദൂതൻമാർക്കോ, വാഴ്ചകൾക്കോ, അധികാരങ്ങൾക്കോ, ഇപ്പോഴുള്ളതിനോ, വരുവാനുള്ളതിനോ, ഉയരത്തിനോ, ആഴത്തിനോ, മറ്റു യാതൊരു സൃഷ്ടിക്കോ നമ്മുടെ കർത്താവായ യേശുക്രിസ്തുവിലുള്ള ദൈവസ്നേഹത്തിൽ നിന്നും നമ്മെ വേർപിരിപ്പാൻ കഴികയില്ല എന്നു ഞാൻ ഉറച്ചിരിക്കുന്നു.

പരിപൂർണമായി സമർപ്പിച്ച് ദൈവത്തോടു ചേർന്നിരിക്കുമ്പോൾ മാത്രമേ നമുക്കും പൗലോസ് ശ്ലീഹായെപ്പോലെയുള്ള ഉറപ്പു ലഭിക്കുകയുള്ളൂ. അപ്പോൾ സഹനത്തെപറ്റി ദൈവത്തെ സ്തുതിക്കുവാനും ഇടയാകും. അത് നമ്മുടെ ശുദ്ധീകരണത്തിനും ഉതകും.

കഷ്ടതകൾ സാധ്യതകളെ സൃഷ്ടിക്കുന്നു. കഷ്ടതയെ അംഗീകരിച്ചാൽ മാത്രമേ ഫലമുണ്ടാവുകയുള്ളൂ.

എന്തിനാണ് മനുഷ്യർക്ക് ഈ കഷ്ടത അല്ലെങ്കിൽ സഹനം എന്നു ചോദിക്കുന്നവർക്കുള്ള ഉത്തരമാണ് നാലപ്പാട്ട് നാരായണമേനോൻ ഈ വരികളിൽ വർണ്ണിച്ചിരിക്കുന്നത്.

"ഉരുക്കിടുന്നു മിഴിനീരിലിട്ട്
മുക്കുന്നു മുറ്റും ഭുവനൈകശിൽപി
മനുഷ്യഹൃത്താം കനകത്തെയേതോ
പണിത്തരത്തിന്നുപയുക്തമാക്കാൻ"



കണ്ണുനീരിന്റെ ചൂടിനു മാത്രമേ മനുഷ്യഹൃദയത്തിന്റെ മേൻമ വർദ്ധിപ്പിച്ചു കൂടുതൽ ക്രിയാത്മകമാക്കാൻ കഴികയുള്ളൂ. നാം ഉപയോഗിക്കുന്ന ചട്ടിയും കലവുമെല്ലാം മണ്ണുചവിട്ടി കുഴച്ചാണല്ലോ ഉണ്ടാക്കുന്നത്. അത് എത്രമാത്രം നന്നായി കുഴയ്ക്കുന്നുവോ അത്രത്തോളം പാത്രത്തിനു മേൻമ വർദ്ധിക്കും. മുന്തിരിചെടിയുടെ ശിഖരങ്ങൾ മുറിക്കാതെ മുന്തിരി ശക്തിയായി വളരുകയില്ല. **ജീവിതത്തിലെ കഷ്ടപ്പാടുകളാണ് ഏറ്റവും വലിയ വിദ്യാഭ്യാസം.**

പരാജയം, രോഗം, മരണം തുടങ്ങിയവയോട് നമുക്കുള്ള മനോഭാവമാണ് നമുക്കു വിജയം തരുന്നത്. സ്വയം ശപിക്കുകയും വിഷാദിക്കുകയും ചെയ്യുന്നവർക്ക് കഷ്ടപ്പാടുകൾ എന്നും കഷ്ടപ്പാടുകൾ തന്നെ. അല്ലാത്തവർക്ക് അതു സാദ്ധ്യതകളായി മാറും.

**Character cannot be developed in ease and quiet. Only through experience of trial and suffering can the soul be strengthened, ambition inspired, and success achieved.**

**- Helen Keller, 1880-1968**

**സ്നേഹത്തിൽ വളർന്ന് വിശുദ്ധിയിൽ ജീവിക്കാൻ സഹനം നമ്മെ സഹായിക്കുന്നു.** സ്നേഹിക്കുന്നവർക്കു വേണ്ടി സ്നേഹത്തോടെ ചെയ്യുന്ന ഏതു ത്യാഗവും ഭാരമായി തോന്നുകയില്ല. ഒരു കുഞ്ഞിനെനോക്കാൻ ഒരായയ്ക്കു പ്രയാസമുള്ള ജോലിയാണ്. എന്നാൽ പെറ്റമ്മയ്ക്ക് അത് അനായാസമാണ്.

സഹനത്തിനു കാരണം എന്തുമാകട്ടെ അതു നൻമയ്ക്കായി മാറ്റാൻ നമുക്കു കഴിയണം. തന്നെസ്നേഹിക്കുന്നവർക്ക് നിർണ്ണയപ്രകാരം വിളിക്കപ്പെട്ടവർക്കു തന്നെ സകലവും നൻമയ്ക്കായി കൂടി വ്യാപരിക്കുന്നു എന്നു നാം അറിയുന്നു. (റോമ: 8:28) സഹനങ്ങളുടെ വേദനകളും ദുരിതങ്ങളുമെല്ലാം യേശുക്രിസ്തുവിന്റെ പീഡാനുഭവവുമായി ചേർന്നു വരുമ്പോൾ അതൊരു വലിയ സമർപ്പണമായിമാറും. ലോകം തരുന്ന സഹനവും നീതിക്കു വേണ്ടിയുള്ള സഹനവുമുണ്ട്. എന്തായാലും മനസ്സു തളരാതെ, പിറുപിറുപ്പില്ലാതെ, ക്ഷമയോടുകൂടി പ്രാർത്ഥനയിലും, ധ്യാനത്തിലും മുഴുകി നമുക്കു ദൈവത്തിൽ നിന്നുള്ള ശക്തിയും ആശ്വാസവും വിശുദ്ധിയും സ്വന്തമാക്കാം.

**സഹനം നമ്മുടെ വിശുദ്ധീകരണത്തിനും മറ്റുള്ളവരുടെ ആത്മരക്ഷയ്ക്കും ഉപകരിക്കും. ഇതാണ് സഹനത്തിന്റെ മൂല്യം.** ആ മൂല്യമറിഞ്ഞുകൊണ്ടാണ് എന്റെ കഷ്ടതകൾ എനിക്കു പകരമായി എന്ന് സങ്കീർത്തനക്കാരൻ പാടിയത്.

സഹനം സ്വർഗത്തിലേക്കുള്ള ചവിട്ടുപടികളാണ്. ക്രിസ്തുവിനോടു പറ്റി ചേർന്നുകൊണ്ടുള്ള സഹനം നമുക്കു രക്ഷയാകുന്നു. നമ്മുടെ ഓരോരോരുത്തരുടെയും ദുഃഖങ്ങളുടെയും വേദനകളുടെയും സമയത്താണ് ദൈവം ഏറ്റം അരികിലുള്ളതെന്ന് ഓർക്കുക.

സഹനത്തിൽ നമുക്ക് ഇപ്രകാരം പ്രാർത്ഥിക്കാം: "കർത്താവേ എന്റെ ഹൃദയത്തിലെ നിശബ്ദ വേദനകൾ അവിടുന്ന് അറിയുന്നുവല്ലോ. എനിക്കു തനിയെ ഒന്നും ചെയ്യാൻ സാധ്യമല്ല. അവിടുത്തെ സഹായം മാത്രമാണെനിക്കാവശ്യം.കഷ്ടതയുടെയും പ്രയാസങ്ങളുടെയും നടുവിൽ എന്നെ തള്ളിക്കളയരുതെ. അങ്ങയുടെ മഹൽസ്നേഹത്തെ മറ്റുള്ളവരെ അറിയിക്കുന്നതിനും എന്നെ അഭ്യസിപ്പിക്കേണമെ. ആമീൻ."

# വെള്ളിത്തിരയിലെ ഓർത്തഡോക്സ് പ്രതിഭ

■ Team GM

**ജാ**തീയതയാണ് മലയാള സിനിമയുടെ പ്രശ്നമെന്ന് സീനിയർ നടൻ തിലകൻ പറയുമ്പോൾ സാധാരണക്കാർക്ക് അപ്രാപ്യമായ സിനിമയുടെ ലോകത്തെപ്പറ്റി ചില സംശയങ്ങൾ ജനിക്കുന്നത് സ്വാഭാവികം മാത്രമാണ്. അതിന്റെ അന്വേഷണ തലങ്ങളിലേക്കൊന്നും ജോർജിയൻ മിറർ കടക്കുന്നില്ല.

ലോകസിനിമയുടെ ഈറ്റില്ലമായ ഹോളിവുഡിലെയോ, അല്ലെങ്കിൽ ബോളിവുഡ് എന്നു വിളിക്കുന്ന ഹിന്ദി സിനിമയുടെയോ താരസങ്കൽപത്തോളമെങ്കിലും മലയാളത്തിന്റെ നായക സങ്കൽപം വളർന്നിരുന്നുവെങ്കിൽ തലയെടുപ്പും ആകാരസൗകുമാര്യവും ശബ്ദഗാംഭീര്യവുമുള്ള ക്യാപ്റ്റൻ രാജു ഒന്നാം നമ്പർ സൂപ്പർ സ്റ്റാറായി വിളങ്ങിയേനേ! എന്നാൽ അത്യാഗ്രഹങ്ങൾ ഒന്നുമില്ലാതെ, ദൈവം തന്നെ ഏൽപ്പിച്ച ജോലിയിൽ സന്തോഷം കണ്ടെത്തുന്ന അദ്ദേഹത്തിന്റെ തിളക്കം ഉള്ളിൽ നിന്നാണെന്ന് നാം അറിയുമ്പോൾ മാത്രമാണ് പുറംമോടിയില്ലാത്ത ഈ യഥാർത്ഥ താരശോഭയുടെ മുന്നിൽ നാം നമ്രശിരസ്കരാകുന്നത്. 500 ൽ പരം ചിത്രങ്ങളിൽ മികച്ച റോളുകൾ അവതരിപ്പിച്ച ക്യാപ്റ്റൻ തന്റെ സിനിമാ ജീവിതത്തെ 'ദൈവനിയോഗം' എന്നു വിശേഷിപ്പിക്കുന്നു.

ആഢ്യത്വവും ആഭിജാത്യവും വിനയവുമുള്ള അദ്ദേഹത്തിന്റെ പെരുമാറ്റമാണ് അനേകരെ ആകർഷിക്കുന്നത്. സ്വന്തം ഇടവകയായ പാലാരിവട്ടം സെന്റ് ജോർജ് വലിയപള്ളിയിൽ എത്തുമ്പോൾ ആരാധനയ്ക്കു ശേഷം എല്ലാവരോടും അദ്ദേഹം കുശലപ്രശ്നം നടത്തുന്നതും മറ്റും പാലാരിവട്ടംകാർക്ക് അസാധാരണമായ കാഴ്ചയല്ല.

ദൈവസ്നേഹമാണ് ക്യാപ്റ്റൻ രാജുവിന്റെ പ്രിയപ്പെട്ട വിഷയം. ദൈവസ്നേഹത്തിന്റെ ഊർജ്ജത്തിൽ, മനുഷ്യൻ ദൈവത്തെയും മനുഷ്യനെയും പ്രകൃതിയിലെ സകല ജീവജാലങ്ങളെയും സ്നേഹിക്കുന്നതിനെപ്പറ്റി മണിക്കൂറുകൾ സംസാരിക്കാൻ തക്ക വിജ്ഞാനസമ്പത്ത് അദ്ദേഹം ആർജ്ജിച്ചിട്ടുണ്ട്. ജോർജിയൻ ടീമിനെ ഏറ്റവും അതിശയിപ്പിച്ചത് തിരക്കുള്ള ഈ നടന്റെ വൈവിധ്യമായ വിഷയങ്ങളിൽ (പ്രത്യേകിച്ചും തത്വശാസ്ത്രപരവും ആത്മീയവുമായ) ഉള്ള വായനയാണ്.

വിശുദ്ധ വേദപുസ്തകം ഉൾപ്പെടെയുള്ള അനേകം ആത്മീയ ഗ്രന്ഥങ്ങൾ അദ്ദേഹം അടിവരയിട്ട് പഠിച്ചിരിക്കുന്നു.



ലോകത്തിൽ എല്ലാ നൻമയും സമാധാനവും ദൈവകൃപയിൽ നിന്നാണെന്ന് ക്യാപ്റ്റൻ രാജു വിശ്വസിക്കുന്നു.

സിനിമയുടെ തിരക്കൊഴിഞ്ഞ നേരങ്ങളിൽ പാലാരിവട്ടത്തെ ഫ്ളാറ്റിൽ ഭാര്യ പ്രമീളയ്ക്കും മകൻ ഡാനിയൽ രവി രാജിനുമൊപ്പം ചെലവഴിക്കാനാണ് അദ്ദേഹം ഇഷ്ടപ്പെടുന്നത്.

ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന ഡാനിയൽ സാറിന്റെയും അന്നമ്മ ടീച്ചറിന്റെയും ഏഴു മക്കളിൽ (മൂന്ന് ആണും നാലു പെണ്ണും) മൂന്നാമത്തെ മകനായിട്ടാണ് രാജുവിന്റെ ജനനം. ഓമല്ലൂരിൽ പ്രശസ്തമായ കുര്യന്റയ്യത്ത് കുടുംബമാണ് അദ്ദേഹത്തിന്റെ തറവാട്. പിതാവിന്റെ അച്ചടക്ക പരിശീലനവും മാതാവിന്റെ സ്നേഹ വാൽസല്യവും കുടുംബസംസ്കാരവുമാണ് തന്റെ ജീവിതം ചിട്ടപ്പെടുത്തിയത് എന്ന് അദ്ദേഹം അഭിമാനത്തോടെ പറയുന്നു. "ആത്മീയ ശിക്ഷണത്തിന്റെ പാഠങ്ങളായ നോമ്പ് നമസ്കാരം എന്നിവയിൽ എന്നെ വളർത്തിയ മാതാപിതാക്കൻമാരെ നന്ദിപൂർവ്വം സ്മരിക്കുന്നു."



ക്യാപ്റ്റൻ രാജു ഭാര്യ പ്രമീളയ്ക്കൊപ്പം.

നല്ലൊരു ആതിഥേയനായ ക്യാപ്റ്റൻ രാജുവിന്റെയൊപ്പം ഒരു പകൽ മുഴുവൻ ജോർജിയൻ മിറർ ടീം ചെലവഴിച്ചു. സാധ്യമായ വേദികളിലെല്ലാം ജോർജിയൻ മിററിനെപ്പറ്റി പറയാറുള്ള അദ്ദേഹം ജോർജിയൻ മിററിന്റെ ബ്രാൻഡ് അംബാസഡർ ആണെന്ന പ്രഖ്യാപനത്തെ സഹർഷത്തോടെയാണ് ഞങ്ങൾ സ്വാഗതം ചെയ്തത്.

ഓർത്തഡോക്സ് വിശ്വാസത്തെപ്പറ്റി അഭിമാനത്തോടെ സംസാരിക്കുന്ന ക്യാപ്റ്റൻ രാജുവിന് ഭാവി തലമുറയെപ്പറ്റി ശുഭപ്രതീക്ഷയുണ്ട്. അഭിമുഖത്തിൽ അദ്ദേഹം ആവർത്തിച്ചു പറഞ്ഞു. **"നാം മുൻഗണന നൽകേണ്ടത് നമ്മുടെ വിശ്വാസവും പാരമ്പര്യവും പുതിയ തലമുറയ്ക്ക് പകർന്നു നൽകുന്നതിനാണ്. സഭയും നേതാക്കളും മാതാപിതാക്കളും എന്തു ത്യാഗം സഹിച്ചും അതിനു തയ്യാറാകണം".**

ഈ വാക്കുകൾ പരിശുദ്ധ സുന്നഹദോസും ആത്മീയ പിതാക്കൻമാരും ഗുരുക്കൻമാരും അൽമായ നേതാക്കളും സർവോപരി മാതാപിതാക്കളും ശ്രദ്ധിക്കണമേ എന്നാണ് ജോർജിയൻ മിററിന്റെ പ്രാർത്ഥന.

**ക്യാപ്റ്റൻ രാജുവുമായി നടത്തിയ അഭിമുഖത്തിന്റെ പ്രസക്ത ഭാഗങ്ങൾ :**

*അഭിനയത്തിന്റെ തുടക്കം എങ്ങനെയായിരുന്നു?*

ഉത്തരം: അത് രസകരമായ കഥയാണ്. എന്റെ ചെറുപ്പകാലത്ത് കൂറിലോസ് തിരുമേനി (പിന്നീട് പരി. മാത്യൂസ് ദ്വിതീയൻ ബാവ) നടത്തിയ ഒരു വിവാഹ ശുശ്രൂഷ കാണാനിടയായി.

"ക്ലീലോബീദെ ദു മോറാൻ
മെൻസ്മായോ സോയാഹ് നോഹേ
ഹസീനോയോയേ ക്ലീലോദ് കൊഹ്നോ
സോ യാഹി ഹോഗസീനോ സോയാ ക്ലീ..."

വാനിൽ നിന്നൊരു മകുടം.........

കല്യാണം കഴിഞ്ഞ് വീട്ടിൽ തിരിച്ചെത്തിയ ഞാൻ ഇളയ സഹോദരിയെ പിടിച്ചുനിർത്തി കുടുംബാംഗ

ങ്ങളുടെ സാന്നിധ്യത്തിൽ പാട്ടുപാടി കിരീടം വാഴ്ത്തിക്കാണിച്ചു. അത് എല്ലാവർക്കും ഇഷ്ടപ്പെട്ടു. അഭിനയ താൽപര്യം ഉടലെടുക്കുന്നത് അങ്ങനെയാണ്.

ഓർത്തഡോക്സുകാരുടെ വിവാഹ കൂദാശയുടെ മനോഹാരിത ഒന്നു വേറെ തന്നെയാണ്.

*മറ്റെന്തെങ്കിലും ബാല്യകാല സ്മരണകൾ....*

ഞങ്ങൾ മക്കൾ എല്ലാവരും സ്പോർട്സിൽ താൽപര്യം ഉള്ളവരായിരുന്നു. സഹോദരൻമാർക്ക് ഫുട്ബോളിലും വോളിബോളിലുമായിരുന്നു താൽപര്യം.



**ക്യാപ്റ്റൻ രാജു മാതാപിതാക്കൾക്കൊപ്പം**
(പഴയകാല ചിത്രം)

എനിക്ക് ടെന്നിസായിരുന്നു ഇഷ്ടം. പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ ടെന്നിസ് കോർട്ടുണ്ടായിരുന്നു. വൈകിട്ട് കളിയൊക്കെക്കഴിഞ്ഞ് ക്ഷീണിച്ച്, കുളിയും കഴിഞ്ഞ് വന്നാൽ പിന്നെ പ്രാർത്ഥിക്കണം. വിശക്കുന്നെന്നു പറഞ്ഞാൽ പോലും പ്രാർത്ഥന കഴിഞ്ഞേ അമ്മ ചോറു തരൂ. വലിയ പ്രാർത്ഥന ഭക്ഷണത്തിനു ശേഷം മാത്രം. ആ പ്രാർത്ഥന കഴിഞ്ഞാൽ മക്കളിൽ പേര് പറയുന്ന ആൾ (അമ്മ പേരു വിളിക്കും) അന്ന് ദൈവം തന്ന അനുഗ്രഹത്തെപ്പറ്റി എല്ലാവരുടെയും മുമ്പിൽ നന്ദിപ്രാർത്ഥന നടത്തണം.

ചെറുപ്പകാലത്തെ ഈ പരിശീലനം ഏതു വലിയ സദസ്സിനെയും അഭിമുഖീകരിക്കാനുള്ള കഴിവ് പകർന്നുതന്നു. മാതാപിതാക്കളുടെ ജീവിതവും ജീവിതരീതിയും ഞങ്ങളെ വളരെയധികം സ്വാധീനിച്ചിട്ടുണ്ട്.

*മാതാപിതാക്കളുടെ അനുകരിക്കേണ്ട ജീവിതരീതി എന്തായിരുന്നു?*

ഞങ്ങൾക്ക് കുടുംബക്കല്ലറയുണ്ടായിരുന്നു. പൂർവ്വികരെ അടക്കം ചെയ്ത കല്ലറയുടെ അടുത്തുചെന്ന് മാതാപിതാക്കളും മറ്റും കണ്ണീരൊഴുക്കി പ്രാർത്ഥിക്കുന്നത് ഞങ്ങൾ കണ്ടിട്ടുണ്ട്. കല്ലറയ്ക്കൽ പോയി പ്രാർത്ഥിച്ച് അവരോട് അനുവാദം വാങ്ങിയിട്ടേ എന്തു കാര്യങ്ങളും ഞങ്ങൾ കുടുംബപരമായി ചെയ്യാറുള്ളൂ. മരിച്ച് തിരശ്ശീലയ്ക്കപ്പുറം പോയാലും പൂർവ്വീകൻമാർ സജീവരാണെന്നു മാതാപിതാക്കൾ ഞങ്ങൾക്കു പറഞ്ഞുതരുമായിരുന്നു.

**ഓർത്തഡോക്സ് സഭയുടെ ഏറ്റവും വലിയ മഹത്വം മരിച്ചവരെക്കുറിച്ചുള്ള ഓർമ്മയും അവരോടുള്ള പ്രാർത്ഥനയുമാണ്.**

*മനസ്സിൽ ഇപ്പോഴും പച്ചപിടിച്ചുനിൽക്കുന്ന ആത്മീയ പിതാക്കൻമാർ ആരെങ്കിലും ഉണ്ടോ?*

പലരും ഉണ്ടെങ്കിലും, ദാനിയേൽ മാർ പീലക്സിനോസ് തിരുമാനി, മാക്കാംകുന്ന് പള്ളിയിലെ ആചാര്യൻമാർ, പരിശുദ്ധ കാതോലിക്ക ബാവമാർ, ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി തുടങ്ങിയവരാണ് മനസ്സിൽ പച്ചപിടിച്ചു നിൽക്കുന്നത്.

മാക്കാംകുന്ന് കൺവൻഷനിൽ എം. വി. ജോർജച്ചൻ (പിന്നീട് ഒസ്താത്തിയോസ് തിരുമേനി), സായിപ്പച്ചൻ (പിന്നീട് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി), പോൾ വർഗീസച്ചൻ (പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി) എന്നിവരുടെ പ്രസംഗങ്ങൾ എനിക്കിഷ്ടമായിരുന്നു.

മാക്കാംകുന്ന് കൺവൻഷന് വീട്ടിൽ നിന്ന് പോകുമ്പോൾ ഞങ്ങൾ കുട്ടികൾക്ക് ഓരോ രൂപ വീതം തരുമായിരുന്നു. ഒരു രൂപയിൽ 25 പൈസ അർഹതയുള്ളവർക്ക് ധർമ്മം നൽകണമെന്നു പ്രത്യേക നിർദേശം ഉണ്ടായിരുന്നു.

*മാക്കാംകുന്ന് പള്ളി കൂടാതെ മറ്റേതെങ്കിലും പള്ളിയുമായി വിശേഷബന്ധം ഉണ്ടായിട്ടുണ്ടോ?*

അത് ചന്ദനപ്പള്ളി പള്ളിയാണ്. എന്റെ ഏറ്റവും വലിയ മധ്യസ്ഥൻ ഗീവർഗീസ് സഹദായാണ്. ഗീവർഗീസ് സഹദാ ഒരു പട്ടാളക്കാരനായിരുന്നു. ഞാനും ഒരു പട്ടാളക്കാരനായിരുന്നല്ലോ.

*പട്ടാളജീവിതത്തിൽ ആത്മീയ ജീവിതത്തിന് സ്ഥാനം ഉണ്ടായിരുന്നോ?*

തീർച്ചയായും ഞാൻ ഉണ്ടായിരുന്ന സ്ഥലങ്ങളിലൊക്കെ പള്ളിയിൽ പോകുമായിരുന്നു.



സകല ജീവജാലങ്ങളെയും പരിപാലിക്കാനുള്ള ദൗത്യം നമുക്കുണ്ട്. ക്യാപ്റ്റൻ രാജുവിന് അദ്ദേഹം ഓമനിച്ചു വളർത്തുന്ന തത്ത മുത്തം നൽകുന്നു.

*ജീവിതത്തിൽ മൂല്യങ്ങൾക്ക് വിലകൽപ്പിക്കുന്ന വ്യക്തിയാണല്ലോ താങ്കൾ. സിനിമയിലെ വില്ലൻ റോളുകളെ പറ്റിയും സ്വഭാവനടന്റെ റോളുകളെപറ്റിയും എന്താണ് പറയാനുള്ളത്?*

എല്ലാം ദൈവനിശ്ചയം തന്നെയാണ്. അഭിനയം യഥാർത്ഥമായി പ്രേക്ഷകർക്കു തോന്നിയാൽ അവരതിനെ മാനിക്കും. അത് കലാകാരന്റെ അഭിനയമികവായി പ്രേക്ഷകർ അംഗീകരിക്കും.

*ജീവിതത്തിൽ ദൈവസ്നേഹം നേരിട്ടറിഞ്ഞ എന്തെങ്കിലും അനുഭവങ്ങൾ ഉണ്ടായിട്ടുണ്ടോ?*

ഒരിക്കൽ തൃശൂർ നിന്ന് പാലക്കാടിന് പോകുമ്പോൾ കുതിരാൻവളവിൽ വച്ച് 250 അടി താഴ്ചയിലേക്ക് എന്റെ കാർ തലകീഴായി മറിഞ്ഞു. എന്റെ തലയുടെ പിന്നിൽ വലതുഭാഗം വല്ലാതെ ചതഞ്ഞു. ഒരു കാൽ ഒടിഞ്ഞു. എന്നെ ശുശ്രൂഷിക്കാൻ തക്ക ആളുകളെ ആ പാതിരാത്രിയിൽ യേശുതമ്പുരാൻ എത്തിച്ചുതന്നു. യേശുവിലുള്ള വിശ്വാസമാണ് എനിക്ക് തുണയായത്.

*ഇതര മതവിശ്വാസങ്ങളെ എങ്ങനെ കാണുന്നു?*

എല്ലാ മതവിശ്വാസികളെയും ഞാൻ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്നു. അവർക്കു വേണ്ടിയും ഞാൻ പ്രാർത്ഥിക്കുന്നു. ദൈവം സ്നേഹമാണ്. അതിനാൽ ദൈവസൃഷ്ടിയായ എല്ലാത്തിനെയും ഞാൻ സ്നേഹിക്കുകയും കരുതുകയും ചെയ്യുന്നു. എന്നാൽ ഞാൻ ആരാധിക്കുന്നത് എന്റെ രക്ഷിതാവും കർത്താവുമായ യേശുവിനെയാണ്. അത് നാനാജാതി മതസ്ഥരോടുള്ള എന്റെ സ്നേഹം വർധിപ്പിക്കുന്നു.

*സഭയിൽ എന്തെല്ലാം മാറ്റങ്ങൾ ആവശ്യമാണ്?*

മനോഹരമായ മാറ്റങ്ങൾ സഭയിൽ വരുത്താൻ പരി. സുന്നഹദോസും വൈദികരും അൽമായ നേതാക്കളും പ. ബാവാ തിരുമേനിയുടെ അനുഗ്രഹങ്ങളോടെ ശ്രമിച്ചുകൊണ്ടിരിക്കുന്നു എന്നത് സന്തോഷകരമാണ്. അതിന്റെ പഠനറിപ്പോർട്ട് എത്രയും വേഗം പഠിച്ച് സമയബന്ധിതമായി നടപ്പിലാക്കും. (നിർദ്ദേശങ്ങൾ സ്വീകരിച്ച യോഗത്തിൽ ക്യാപ്റ്റൻ രാജുവും ക്ഷണിതാവായിരുന്നു.)

*എന്താണ് സഭാംഗങ്ങൾക്ക് നൽകാനുള്ള സന്ദേശം?*

വ്യക്തിപരമായ ഉയർച്ചയ്ക്കു മാത്രമായി ആരും പ്രവർത്തിക്കരുത്. വ്യക്തിതാൽപര്യങ്ങൾക്കുപരിയായി ആത്മീയ പുരോഗതിക്കും പ്രേഷിത പ്രവൃത്തിക്കും വേണ്ടി സമയം കണ്ടെത്തണം. സഭാംഗങ്ങൾ അന്യോന്യം സ്നേഹിക്കുകയും ബഹുമാനിക്കുകയും വേണം. എല്ലാവർക്കും ദൈവകൃപ ലഭിക്കാനായി പ്രാർത്ഥിക്കണം. പ്രയാസങ്ങളിൽ അന്യോന്യം സഹായിക്കണം. കർത്താവിന്റെ പഠിപ്പിക്കലുകൾക്കനുസരണമായി ജീവിക്കുകയും പരിശുദ്ധ സഭയോടും സഭാ നേതൃത്വത്തോടും കൂറുള്ളവരായിരിക്കുകയും വേണം.



# വിശുദ്ധ കുർബാന

## ധൂപക്കുറ്റി വാഴ്ത്തലും, വിശ്വാസപ്രമാണ പ്രഖ്യാപനവും

■ പ്രൊഫ. തോമസ് പി. വർഗീസ്

വി.കുർബാനയുടെ രഹസ്യമായ ഒരുക്കശുശ്രൂഷയുടെയും (തുയോബോ), അതിനു ശേഷമുള്ള പരസ്യമായ ഒരുക്കശുശ്രൂഷയുടെയും അവസാനഭാഗത്തുള്ള രണ്ടു പ്രധാനപ്പെട്ട കർമ്മങ്ങളാണ് ധൂപക്കുറ്റി വാഴ്ത്തലും, വിശ്വാസപ്രമാണ പ്രഖ്യാപനവും.

### ധൂപാർപ്പണം

യഹോവയായ ദൈവത്തിന്റെ കൽപന പ്രകാരമാണ് ആരാധനയിൽ ധൂപാർപ്പണം ആരംഭിച്ചത്. പലതരം സുഗന്ധങ്ങളുടെ മിശ്രിതമായിരുന്നു ധൂപവർഗ്ഗം. അത് എപ്രകാരം ഉണ്ടാക്കണമെന്നും എങ്ങനെ അർപ്പിക്കണമെന്നും യഹോവയായ ദൈവം മോശയോടു കൽപ്പിക്കുന്നതായി പുറ 30.34–38 ൽ വിവരിക്കുന്നു. ധൂപാർപ്പണത്തിനുള്ള പീഠം (ധൂപപീഠം) അതിവിശുദ്ധ സ്ഥലത്തെ മറയ്ക്കുന്ന തിരശ്ശീലയ്ക്കു മുൻപായി വയ്ക്കണമെന്നും (പുറ.30 :1–6); ദിനംപ്രതി രാവിലെയും വൈകിട്ടും അതിൻമേൽ അഹറോൻ ധൂപം കാട്ടണമെന്നും ദൈവം മോശയോടു കൽപ്പിച്ചിരുന്നു (പുറ. 30:7, 8). **ക്രിസ്തീയ ആരാധനയിൽ ഇന്നു കാണുന്ന തരത്തിലുള്ള ധൂപാർപ്പണം (ധൂപക്കുറ്റി ഉപയോഗിച്ചുള്ളത്) പഴയ നിയമത്തിൽ നിന്നു സ്വീകരിച്ചതാണ്.** പുതിയ യിസ്രായേലാകുന്ന സഭയുടെ പ്രാർത്ഥന ദൈവസന്നിധിയിൽ അർപ്പിക്കപ്പെടുന്ന ധൂപവർഗ്ഗം നിറഞ്ഞ പൊൻകലശം ആണെന്ന് വെളിപാട് 5:8 ൽ വി. യോഹന്നാനും സാക്ഷിക്കുന്നു.

ഓർത്തഡോക്സ് ആരാധനയിൽ ധൂപക്കുറ്റി പ്രപഞ്ചത്തിന്റെയും സഭയുടെയും പ്രതീകമാണ്. ധൂപക്കുറ്റിയുടെ മുകൾത്തട്ട് ആകാശത്തെയും (സ്വർഗ്ഗം) താഴത്തെ തട്ട് ഭൂമിയെയും സൂചിപ്പിക്കുന്നു. ധൂപക്കുറ്റിയുടെ നാല് ചങ്ങലകൾ, ധൂപക്കുറ്റിയെ വഹിക്കുന്നതു പോലെ വി. ത്രിത്വം സഭയെ വഹിക്കുന്നു. ധൂപക്കുറ്റിയിൽ നിന്നു ഉയരുന്ന സുഗന്ധ ധൂപം പോലെ വിശ്വാസികളുടെ പ്രാർത്ഥനയും അപേക്ഷയും ദൈവസന്നിധിയിൽ പ്രസാദകരമായിത്തീരുന്നു.

### ധൂപക്കുറ്റി വാഴ്ത്തൽ ശുശ്രൂഷ

ധൂപക്കുറ്റിയിൽ കുന്തിരിക്കം സ്വീകരിച്ചതിനു ശേഷം പ്രധാനശുശ്രൂഷക്കാരൻ, ധൂപക്കുറ്റി പട്ടക്കാരനു നേരെ ഉയർത്തിപ്പിടിക്കുന്നു. ധൂപക്കുറ്റിയിലെ ഒരു ചങ്ങലയിൽ ഇടംകൈകൊണ്ട് പിടിച്ച് പട്ടക്കാരൻ 'പരിശുദ്ധനായ പിതാവ് പരിശുദ്ധൻ' എന്നും, നടുച്ചങ്ങല ഉൾപ്പെടെ രണ്ടു ചങ്ങലകൾ ഒന്നിച്ച് പിടിച്ച് (പുത്രൻ പൂർണ്ണ ദൈവവും, പൂർണ്ണ മനുഷ്യനുമാണെന്നതിന്റെ പ്രതീകമായി) 'പരിശുദ്ധനായ പുത്രൻ പരിശുദ്ധൻ' എന്നും നാലാമത്തെ ചങ്ങലയും ചേർത്തുപിടിച്ച് "ജീവനും വിശുദ്ധിയുള്ള റൂഹാ പരിശുദ്ധൻ...... രണ്ടു ലോകങ്ങളിലും കരുണ ചെയ്യുകയും ചെയ്യുന്നവനാകുന്നു" എന്നും ചൊല്ലിക്കൊണ്ട് ധൂപക്കുറ്റി മൊത്തം വാഴ്ത്തി ശുശ്രൂഷക്കാരനിൽ നിന്നു വാങ്ങി പട്ടക്കാരൻ മദ്ബഹായിൽ ഉള്ളവരുടെ നേരെയും പടിഞ്ഞാറോട്ട് തിരിഞ്ഞ് എല്ലാ വിശ്വാസികളുടെ നേരെയും ധൂപം വീശി ത്രോണോസിന്റെ മുൻപിൽ വന്നു നിൽക്കുന്നു.



അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്ത ധൂപക്കുറ്റി വാഴ്ത്തുന്നു.

തുടർന്ന് ഒരു ശുശ്രൂഷക്കാരൻ "ബാറെക്മോർ, ദിവ്യജ്ഞാനം ശ്രദ്ധിച്ചുകൊണ്ട്, നാം എല്ലാവരും നല്ലവണ്ണം നിന്ന്, ബഹുമാനപ്പെട്ട പട്ടക്കാരന്റെ പ്രാർത്ഥന ഏറ്റുചൊല്ലണം"എന്ന് ഉദ്ഘോഷിക്കുന്നു. പട്ടക്കാരൻ, 'സർവശക്തിയുള്ള പിതാവായി ആകാശത്തിന്റെയും ഭൂമിയുടെയും......' എന്നു ചൊല്ലുകയും വിശ്വാസികൾ ഒരുമിച്ചു ബാക്കി ഭാഗം സ്ഫുടമായി നിർത്തി നിർത്തി ചൊല്ലുകയും ചെയ്യുന്നു.

### വിശ്വാസപ്രമാണം ചൊല്ലുന്നതിന്റെ സാംഗത്യം എന്ത്?

ത്രിയേക ദൈവത്തിലുള്ള വിശ്വാസം പ്രകടമാക്കുന്നത്, വി. ത്രിത്വത്തിന് നാം അർപ്പിക്കുന്ന ആരാധനയിലൂടെയാണ്. അതുകൊണ്ടാണ് നിഖ്യാ - കുസ് തന്തീനോപോലീസ് – എഫേസൂസ് സുന്നഹദോസുകൾ അംഗീകരിച്ച വിശ്വാസപ്രമാണം വി. കുർബാനാനുഷ്ഠാനത്തിനു മുൻപ് ഒരു പ്രതിജ്ഞയായി (Oath) എല്ലാവരും ഒരുമിച്ചു ചൊല്ലുന്നത്. ആദ്യകാലങ്ങളിൽ മാമോദീസായിൽ മാത്രമാണ് വിശ്വാസപ്രമാണം ചൊല്ലിയിരുന്നത്. എന്നാൽ അതു വി. കുർബാനയിൽ ചൊല്ലുന്ന പതിവ് ആരംഭിച്ചത് അന്ത്യോക്യയിലെ പാത്രിയർക്കീസ് ആയിരുന്ന വി. പത്രോസാണ്.

### വിശ്വാസപ്രമാണത്തിൽ അടങ്ങിയിരിക്കുന്ന വിശ്വാസങ്ങൾ എന്തെല്ലാം

(1) വി. ത്രിത്വത്തിലുള്ള വിശ്വാസം – സഭയുടെ അടിസ്ഥാനവിശ്വാസമാണിത്

(2) ദൈവപുത്രനായ യേശുക്രിസ്തുവിലുള്ള വിശ്വാസം. ഏകനായിരിക്കുന്ന ദൈവത്തിന്റെ അനാദിയായിരിക്കുന്ന പുത്രനാണ് ക്രിസ്തു. കാലത്തികവിൽ അവൻ മനുഷ്യരൂപം എടുത്തു അതേ സമയം ദൈവമായും ഇരുന്നു (ഫിലി. 2.6). **"യേശുക്രിസ്തു പൂർണ്ണദൈവവും, പൂർണ്ണ മനുഷ്യനുമാണെന്നുള്ളത് ഓർത്തഡോക്സ് വിശ്വാസത്തിന്റെ കാതലാണ്."**

(3) പരിശുദ്ധാത്മാവിലുള്ള വിശ്വാസം: "പിതാവിൽ നിന്നും പുറപ്പെട്ട് പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നവനും നിബിയൻമാരും ശ്ലീഹൻമാരും മുഖാന്തിരം സംസാരിച്ചവനുമായ ജീവനും വിശുദ്ധിയുമുള്ള ഏക റൂഹായിലും ഉള്ള വിശ്വാസം ദൃഢപ്പെടുത്തുന്നു. എന്നാൽ റോമൻ കത്തോലിക്കാ സഭ "പരിശുദ്ധ റൂഹാ പിതാവിൽ നിന്നും പുത്രനിൽ നിന്നും പുറപ്പെടുന്നു" എന്നാണ് ചൊല്ലുന്നത്. ഈ വിശ്വാസം തെറ്റാണ്. ക്രിസ്തുതന്നെ സാക്ഷ്യപ്പെടുത്തുന്നത് ശ്രദ്ധിക്കുക : യോഹ 15.26 "ഞാൻ (പുത്രൻ) പിതാവിന്റെ

അടുക്കൽ നിന്നു നിങ്ങൾക്ക് അയയ്ക്കുന്ന കാര്യസ്ഥൻ, **പിതാവിന്റെ അടുക്കൽ നിന്നു പുറപ്പെടുന്ന സത്യത്തിന്റെ ആത്മാവ് വരുമ്പോൾ** അവൻ എന്നെക്കുറിച്ചു സാക്ഷ്യം പറയും"

(4). മാമോദീസായിലുള്ള വിശ്വാസം - മാമോദീസാ ഏറ്റിട്ടുള്ളവർക്കേ വി. കുർബാനയിൽ പങ്കുകൊള്ളുവാൻ അർഹതയുള്ളു.

(5). വി. സഭയിലുള്ള വിശ്വാസം

(6). മരിച്ചുപോയവരുടെ ഉയർപ്പിൽ ഉള്ള വിശ്വാസം

(7). വരുവാനുള്ള ജീവിതത്തിലെ നിത്യജീവനിലുള്ള വിശ്വാസം

(8). വി. കന്യക മറിയം "ദൈവമാതാവ്" ആണെന്നുള്ള വിശ്വാസം"

വി. തക്സാ തയ്യാറാക്കിയ വി. പിതാക്കൻമാർ എത്രമാത്രം അർത്ഥവത്തായും, അനുയോജ്യമായുമാണ്, വിശ്വാസപ്രമാണത്തിൽ അടങ്ങിയിരിക്കുന്ന വിശ്വാസങ്ങൾ വി. കുർബാന ആരംഭിക്കുന്നതിനു മുൻപ് വിശ്വാസികളെ കൊണ്ടു ചൊല്ലിച്ചു വിശ്വാസത്തിൽ ഉറപ്പിക്കുന്നത്.

**പട്ടക്കാരൻ കൈകഴുകുന്നതിന്റെ അർത്ഥം എന്താണ്?**

വി. കുർബാനയുടെ മർമ്മപ്രധാനമായ ഭാഗത്തേക്ക് താൻ കടക്കുവാൻ പോകയാണെന്നും, തന്റെ സ്വന്തം കൈകൊണ്ട് രഹസ്യങ്ങളെ (അപ്പവീഞ്ഞുകളെ) സ്പർശിക്കുന്നതിനും, പരിശുദ്ധാത്മാവിന്റെ സാന്നിധ്യത്തിനും കരുണയ്ക്കുമായി യാചിക്കുന്നതിനും മുൻപ് തന്റെ ഹൃദയത്തിലോ, ശരീരത്തിലോ വല്ല മാലിന്യങ്ങളുമുണ്ടെങ്കിൽ മാറ്റിക്കളഞ്ഞിരിക്കുന്നു എന്നും കാണിക്കുവാനുമാണ് പ്രതീകാത്മകമായി കൈകൾ കഴുകുന്നത്.

തുടർന്ന് പട്ടക്കാരൻ പടിഞ്ഞാറോട്ടു വന്ന് ജനത്തിനു മുൻപാകെ കൈകൾ മലർത്തി, സഹോദരൻമാരെ, ഗുരുക്കൻമാരെ ഞാൻ അർപ്പിക്കുവാൻ പോകുന്ന വി. ബലി അംഗീകരിക്കപ്പെടുവാൻ എനിക്കു വേണ്ടി പ്രാർത്ഥിക്കണമെന്ന് അപേക്ഷിക്കുന്നു. ജനത്തിന്റെ പ്രാർത്ഥന അഭ്യർത്ഥിച്ചതിനു ശേഷം പട്ടക്കാരൻ വി. ത്രോണോസിന്റെ മുൻപിൽ മുട്ടുകുത്തി രഹസ്യപ്രാർത്ഥനനടത്തുന്നു.

**ശുശ്രൂഷക്കാരൻ ധൂപം വീശി പടിഞ്ഞാറെ വാതിൽ വരെ പോകുന്നതിന്റെ അർത്ഥം എന്താണ്?**

(a) ധൂപം വീശുന്ന ശുശ്രൂഷക്കാരൻ മദ്ബഹയിൽ നിന്ന് ഇറങ്ങി പടിഞ്ഞാറോട്ട് വരുന്നത്, ഏറ്റുചൊല്ലുന്ന വിശ്വാസത്തിൽ നാം എല്ലാവരും ഐക്യപ്പെട്ടിരിക്കുന്നു എന്നു കാണിക്കുവാനാണ്.'

(b) ജനങ്ങളെ ധൂപത്താൽ വിശുദ്ധീകരിച്ച് വി.കുർബാനയിൽ സംബന്ധിപ്പിക്കുന്നതിന് യോഗ്യരാക്കാൻ വേണ്ടിയാണ്.

(c) വിശ്വാസപ്രമാണം ചൊല്ലിയതിനു ശേഷം വി. കുർബാനഅനുഷ്ഠാനം ആരംഭിക്കുകയാണ്. ഇതുവരെ വി. കുർബാനയ്ക്കുള്ള ഒരുക്കങ്ങൾ ആയിരുന്നു. വി. കുർബാനയിൽ സംബന്ധിക്കുവാനുള്ള അവകാശം വിശ്വാസികൾക്കു മാത്രമുള്ളതാണ്. വിജാതീയർക്കും, വിശ്വാസം പഠിക്കുന്നവർക്കും വി. കുർബാനയിൽ സംബന്ധിക്കാൻ അർഹതയില്ല. ആയതിനാൽ അങ്ങനെയുള്ളവർ ധൂപം വീശി പടിഞ്ഞാറോട്ടു വരുമ്പോൾ, പുറത്തുപോകണംഎന്നതിന്റെ മുന്നറിയിപ്പ് കൂടിയാണ് ശുശ്രൂഷക്കാരന്റെ ഈ വരവ്. ആദിമസഭയിൽ അവിശ്വാസികളെ ഈ സമയത്തു പുറത്താക്കി കതകുകൾ അടയ്ക്കുമായിരുന്നു.

**രഹസ്യപ്രാർത്ഥനയിൽ ആർക്കൊക്കെ വേണ്ടി അപേക്ഷിക്കുന്നു**

താൻ (പട്ടക്കാരൻ) അർപ്പിക്കുവാൻ പോകുന്ന വി. ബലി അംഗീകരിക്കുന്നതിനും; തനിക്കു പാപമോചനവും, കരുണയും ലഭിക്കുന്നതിനും വേണ്ടി വി. ത്രിത്വത്തോട് അപേക്ഷിക്കുന്നു. തുടർന്ന് വി. കുർബാനയിൽ ഓർത്തു പ്രാർത്ഥിക്കുവാൻ പേരു നൽകിയിട്ടുള്ള എല്ലാ വാങ്ങിപ്പോയവർക്കു വേണ്ടിയും, പ്രത്യേകിച്ച് ഓർക്കുവാൻ പേരു നൽകിയിട്ടുള്ളവർക്കു വേണ്ടിയും അവരുടെ പാപപരിഹാരത്തിനു വേണ്ടിയും യാചിച്ചുകൊണ്ട് വിരിക്കുട്ടിന്റെ ഭാഗത്ത് കുരിശടയാളം വരയ്ക്കുന്നു. പട്ടക്കാരൻ മുട്ടുകുത്തി പ്രാർത്ഥിക്കുന്ന സമയത്ത് ആ സമ.യത്തിന്റെ പ്രത്യേകതയെ വിളിച്ചോതുന്ന

"യാചിക്കേണ്ടും സമയമിതാ

.................................................

അട്ടഹസിച്ചുരചെയ്യേണം"

എന്ന ഗീതം വിശ്വാസികൾ ആലപിക്കുന്നു. എത്ര അർത്ഥവത്തും അവസരോചിതവുമായിട്ടാണു പിതാക്കൻമാർ ഓരോ പ്രാർത്ഥനയും ഗീതവും വി. കുർബാനയിൽ ക്രമീകരിച്ചിരിക്കുന്നത്. **ഇതു മനസ്സിലാക്കി ഭക്തിയോടും വിശുദ്ധിയോടും ഏകാഗ്രതയോടും വി. കുർബാനയിൽ സംബന്ധിക്കുവാൻ ഏവരും ശ്രമിക്കണമെന്ന് അപേക്ഷിക്കുന്നു.**

## What is Mission ?

■ **H. G. Dr. Geevarghese Mar Osthathios**
(Senior Metropolitan & President of Mission Board)

God's Mission is summarized in one verse: "God so loved the world that he gave His only begotten Son" (John 3: 16). The two key words in this verse are "loved" and "gave". Mission is nothing more than loving and giving. The former is the root of Mission and the latter the fruit. We should not say that the Church has a Mission, but that the Church is God's Missionary. Mission is one hungry man telling another that he has food.

I have read of Queen Elizabeth that while a small girl, someone presented her with some sweets and that immediately she asked whether that was same for her younger sister Margaret. This concern for our fellowmen is called Mission.

Christian cannot remain stagnant. Where there is no mission there is no love and where there is no love, there is no God, for God is love. Mission is outgoing love or agape.

The only genuine elite is the elite of those men and women who gave their lives to justice and charity.
- **Sargent Shriver**

Only great souls know the grandeur there is in charity.
- **Jacques Bossuet**



# ദർശനവും കർമ്മവും സമന്വയിപ്പിച്ച ആത്മീയ പിതാവ്

■ പോൾ മണലിൽ

ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ജീവിതവും ദർശനവും സമന്വയിപ്പിച്ചുകൊണ്ട് ഫാദർ ഡോ. ടി.പി. ഏലിയാസ് തയ്യാറാക്കിയ 'പൗരസ്ത്യ ക്രൈസ്തവ ദർശന കർമ്മയോഗി' ഒട്ടേറെ സവിശേഷതകൾ ഉള്ളൊരു ഗ്രന്ഥമാണ്. ഒരു മെത്രാപ്പോലീത്തായുടെ അറുപതാം ജൻമവാർഷികം പ്രമാണിച്ചു തയ്യാറാക്കിയ ഗ്രന്ഥമെന്നതിനുപരി ഇത് വ്യത്യസ്തമായ ഉൾക്കാഴ്ചകൾ അവതരിപ്പിക്കുന്ന ഒരു ഗ്രന്ഥമാണെന്നാണ് എനിക്കു പറയാനുള്ളത്.

ഒരാളുടെ ജീവിതത്തെ നമ്മൾ സാധാരണമായ രീതിയിൽ മാത്രം കാണാൻ ശ്രമിക്കുന്നവരാണ്. അങ്ങനെമാത്രമേ കാണുകയുള്ളു. എന്നാൽ മറ്റൊരാളിൽ നമുക്ക് എന്തെങ്കിലും അസാധാരണത കണ്ടെത്താൻ കഴിയണമെങ്കിൽ അവരെ അസാധാരണമായ രീതിയിൽ കാണാൻ ശ്രമിക്കണം. കാണുന്ന കണ്ണടയ്ക്കു കാഴ്ച കാണാനുള്ള കഴിവുണ്ടാകുമെങ്കിലും അത് ഊരിവച്ചാൽ ചിലപ്പോൾ ഉൾക്കാഴ്ച കിട്ടിയെന്നിരിക്കും. 'പൗരസ്ത്യ ക്രൈസ്തവ ദർശനകർമ്മയോഗി' എന്ന ഗ്രന്ഥത്തിലൂടെ കണ്ണോടിച്ചപ്പോൾ എനിക്കങ്ങനെയാണ് തോന്നിയത്.

നമ്മൾ അറിയുന്ന ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായെ ഞാൻ അധികം പരിചയപ്പെടുത്തേണ്ടതില്ല. കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ, സിനഡ് സെക്രട്ടറി, വൈദിക സെമിനാരി അദ്ധ്യാപകൻ, പ്രഭാഷകൻ, ഗ്രന്ഥകാരൻ, ദൈവശാസ്ത്രജ്ഞൻ എന്നിങ്ങനെഅദ്ദേഹത്തെ പല രീതിയിൽ വിശേഷിപ്പിക്കാം. ഈ നിലകളിലുള്ള അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളോട് യോജിപ്പും വിയോജിപ്പും ഉള്ളവർ ഉണ്ടാകുമെങ്കിലും ഈ ഗ്രന്ഥത്തിന്റെ ശീർഷകത്തിലെ രണ്ടു വാക്കുകൾ, 'ദർശനവും കർമ്മവും ', ഈ മെത്രാപ്പോലീത്തായുടെ വ്യതിരിക്തതകളാണെന്ന് എനിക്കു തോന്നിയിട്ടുണ്ട്. ഈ പുസ്തകം അവതരിപ്പിക്കാൻ ശ്രമിക്കുന്ന ഉൾക്കാഴ്ചയും അതാണ്.

ഡോ. സേവേറിയോസ് ദർശനവും കർമ്മവും സമന്വയിപ്പിച്ച ഒരു പൗരസ്ത്യ പിതാവാണ്. ഞാനദ്ദേഹത്തെ വിളിക്കാൻ ഇഷ്ടപ്പെടുന്നത് 'പ്രജ്വലൻ' എന്നാണ്. പ്രതീക്ഷകളും പ്രത്യാശകളും അണഞ്ഞു പോകുന്ന ജീവിതത്തിൽ അതിന്റെ അണയാത്ത ജ്വാലയുമായി ചരിക്കുന്നവൻ എന്ന അർത്ഥത്തിലാണ് ഞാൻ വന്ദ്യപിതാവിനെ പ്രജ്വലൻ എന്ന് സംബോധന ചെയ്യുന്നത്. ഈ ജ്വാലയിലാണ് അദ്ദേഹത്തിന്റെ ദർശനവും കർമ്മചൈതന്യവും അടങ്ങിയിരിക്കുന്നത്.

ഈ പുസ്തകത്തിൽ പി. തോമസ് പിറവം എഴുതിയ ലേഖനത്തിൽ അഭിവന്ദ്യ സേവേറിയോസ് മെത്രാപ്പോലീത്താ സ്ഥാപിച്ച ചില പ്രസ്ഥാനങ്ങളെപ്പറ്റി പരാമർശിക്കുന്നുണ്ട്. ഈ സ്ഥാപനങ്ങൾക്ക് അദ്ദേഹം നൽകിയ നാമങ്ങൾ എന്നിൽ കൗതുകമുണ്ടാക്കി. പ്രതീക്ഷ, പ്രത്യാശ, പ്രതിഭ, പ്രശാന്തി, പ്രദാനം, പ്രമോദം, പ്രസന്നം, പ്രകാശം, പ്രസാദം എന്നിങ്ങനെ നീളുന്നു അദ്ദേഹത്തിന്റെ സ്ഥാപനങ്ങളുടെ നാമങ്ങൾ. ഒരർഥത്തിൽ ഇതെല്ലാം പ്രാർത്ഥന എന്ന ഒറ്റ വാക്കിന്റെ വ്യത്യസ്തമായ വിശേഷണങ്ങൾ മാത്രമാണെന്ന് എനിക്ക് തോന്നിപ്പോയി.

പ്രാർത്ഥന എന്ന വാക്കിനു യഥാർത്ഥത്തിൽ ഇങ്ങനെ നാമഭേദങ്ങൾ ഇല്ലെങ്കിലും പ്രാർത്ഥനയുടെ പൊരുൾ തിരിച്ചറിഞ്ഞവർക്കു മാത്രമേ ഇങ്ങനെ 'പ്ര' എന്ന ഉപസർഗത്തെ സർഗമാക്കാൻ കഴിയൂ. അർത്ഥന ഈശ്വരനോടുള്ളതാകുമ്പോഴാണ് അത് പ്രാർത്ഥനയായി മാറുന്നത്. അർത്ഥന മനുഷ്യരോടാകുമ്പോൾ അതു വെറും അഭ്യർത്ഥനമാത്രമാണ്. അർത്ഥന പ്രാർത്ഥനയായി രൂപാന്തരം പ്രാപിക്കുന്നതു 'പ്ര' എന്ന ഉപസർഗം കൂട്ടിച്ചേർക്കുമ്പോഴാണ്. ഈ ഉപസർഗത്തിനു 'വർദ്ധിച്ച' അല്ലെങ്കിൽ 'കൂടുതൽ' എന്നൊക്കെ അർത്ഥം പറയാം. ഈ ഉപസർഗം പ്രാർത്ഥന എന്ന വാക്കിൽ വന്നു ചേർന്നതു 'പ്രകർഷത്തിൽ' നിന്നാണ്.




'പ്രകർഷം' നമ്മൾ അധികം ഉപയോഗിക്കാത്ത ഒരു വാക്കാണ്. ആധിക്യം, അധികം, ശ്രേഷ്ഠം എന്നൊക്കെ അതിനർത്ഥമുണ്ട്. 'പ്രകർഷ'ത്തിൽ പ്രാർത്ഥന ഇല്ലെങ്കിലും 'പ്രാർത്ഥനയിൽ' പ്രകർഷമുണ്ട്. സംസ്കൃതത്തിൽ സന്ധിനിയമങ്ങളും സൂത്രങ്ങളും ഉപയോഗിച്ചാണല്ലോ വാക്കിന്റെ അർത്ഥം നിജപ്പെടുത്തുന്നത്. അങ്ങനെ നോക്കുമ്പോൾ പ്രകർഷേണയുള്ള ഹർഷമാണ് പ്രകർഷം എന്നർത്ഥമുണ്ട്. ഹർഷം ആനന്ദമാണെന്നു നമുക്കറിയാം. ആനന്ദം അതിരുകൾക്കും അപ്പുറത്തെത്തുമ്പോൾ അത് പ്രഹർഷമായി മാറുന്നു. ഈ പ്രഹർഷം വെറും ആനന്ദമല്ല. അത് അതീന്ദ്രിയമായ ഒരനുഭൂതിയാണ്. ആനന്ദം പ്രഹർഷമാകുന്നത് അത് ഈശ്വരോൻമുഖമാകുമ്പോഴാണ്. പ്രാർത്ഥനയുടെ പൊരുൾ കണ്ടെത്തുമ്പോൾ പ്രഹർഷമുണ്ടാകും. പ്രതീക്ഷയും പ്രത്യാശയും, പ്രശാന്തിയും പ്രമോദവും, പ്രകാശവും, പ്രസാദവും പ്രാർത്ഥനയുടെ അനന്തരഫലങ്ങളാണ്. പ്രതിഭയും പ്രദാനവും പ്രസന്നതയും ആ വഴിയിൽ തന്നെ ഉദ്ഭവിക്കുന്നതാണ്. ഡോ. മാത്യൂസ് മാർ സേവേറിയോസ് ഇനിയും നൽകാൻ പോകുന്ന നാമങ്ങളിൽ പ്രഹർഷവും പ്രബുദ്ധവും പ്രാണനും പ്രജ്വലയും ഒക്കെ ഉണ്ടാകാം. ഇതിലെല്ലാം പ്രാർത്ഥനയിലെ ഉപസർഗമായ 'പ്ര' ഒരു സർഗമായി രൂപാന്തരപ്പെടുന്നത് ഡോ. സേവേറിയോസ് ഒരു ദർശനകർമ്മയോഗി ആയതുകൊണ്ടാണെന്നു ഞാൻ വിശ്വസിക്കുന്നു.

അഞ്ചു ഭാഗങ്ങളിൽ തയ്യാറാക്കിയിരിക്കുന്ന ഈ പുസ്തകം അത്തരത്തിൽ ഒരു ക്രൈസ്തവ ദർശനകർമ്മയോഗിയെ കണ്ടെത്താനുള്ള അന്വേഷണമാണ്. ഡോ. സേവേറിയോസിന്റെ ജീവിതവും കർമ്മവും ദർശനവും വ്യക്തിത്വവും വിവിധ ലേഖകരുടെ വീക്ഷണത്തിലും കാഴ്ചപ്പാടിലും അവതരിപ്പിക്കാനാണ് ഫാ. ഡോ. ടി.പി. ഏലിയാസ് ഒരു സംശോധകൻ എന്ന നിലയിൽ ഉദ്യമിക്കുന്നത്. ആരാധനയും ആരാധനാനന്തരാരാധനയും ദർശനവും ദർശനാനന്തര ദർശനവും കർമ്മവും കർമ്മാനന്തര കർമ്മവും മാർ സേവേറിയോസിന്റെ ജീവിതസാക്ഷ്യ

ത്തിന്റെ പശ്ചാത്തലത്തിൽ അവതരിപ്പിക്കുന്നതാണ് ഇതിലെ രചനകളെല്ലാം.

ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് എഴുതിയിരിക്കുന്നതുപോലെ, ക്രിസ്തുദർശനത്തിന്റെ ആഴം അപരന്റെ ഉന്നതിയിലാണ് എന്ന തിരിച്ചറിവാണ് ഈ പുസ്തകം നൽകുന്നതെന്നു പറയാനാണ് ഞാനും ആഗ്രഹിക്കുന്നത്. വരണ്ട വേദശാസ്ത്രത്തിൽ ഡോ. സേവേറിയോസ് വിശ്വസിക്കുന്നില്ല. അദ്ദേഹത്തിന്റെ അർത്ഥനദൈവത്തോടായതിനാൽ ആ അപേക്ഷ പ്രാർത്ഥനയായി മാറുകയാണ്. ദൈവോൻമുഖമാകുമ്പോൾ പ്രാർത്ഥന മനുഷ്യോൻമുഖമായിത്തീരുന്നു. സേവേറിയോസ് പറയുന്നത് അദ്ദേഹം ചലിക്കുന്ന വേദശാസ്ത്രത്തിൽ വിശ്വസിക്കുന്നവനാണെന്നാണ്, ദർശനത്തെയും ആരാധനയെയും അദ്ദേഹം കർമ്മമാക്കി മാറ്റുന്നത് അങ്ങനെയാണ്.

ഡോ. മാത്യൂസ് മാർ സേവേറിയോസിനെഞാൻ പ്രജ്വലൻ എന്നു വിളിക്കുന്നത് അതുകൊണ്ടാണ്. അദ്ദേഹം തീയിലാണ് കുരുത്തത്. വേദനയും പട്ടിണിയും യാതനയും ബാല്യത്തിൽ അദ്ദേഹം ഏറെ അനുഭവിച്ചിട്ടുണ്ട്. മനുഷ്യൻ മനുഷ്യനാകുന്നതു മനുഷ്യരുടെ മനുഷ്യരാകുമ്പോഴാണ് എന്ന നവ വേദശാസ്ത്രം ഡോ. സേവേറിയോസിനു അവതരിപ്പിക്കാൻ കഴിഞ്ഞത് അദ്ദേഹം വേദനയെ ജ്വാലയാക്കിയതുകൊണ്ടാണ്. കണ്ണീരിനെയും സങ്കടത്തെയും അദ്ദേഹം സ്നേഹധാരയാക്കി.

തന്റെ ബാല്യത്തെപ്പറ്റി പറയുമ്പോൾ ഡോ. സേവേറിയോസ് ഇങ്ങനെ ഓർക്കുന്നു: "അപ്പൻ നാലാം ക്ലാസ് വരെയേ പഠിച്ചിട്ടുള്ളൂ. കൂലിപ്പണിയൊക്കെ ചെയ്താണ് കുടുംബം പുലർത്തിയത്. കാളവണ്ടി ഓടിക്കുകയും റബ്ബർ വെട്ടുകയും മറ്റും ചെയ്തിരുന്നു...."

ആ അപ്പൻ ബാല്യത്തിൽ പറഞ്ഞ കാര്യവും സേവേറിയോസ് മറന്നിട്ടില്ല. അപ്പൻ ഇങ്ങനെയാണ് പറഞ്ഞത്: "നിനക്കു പഠിക്കാൻ കഴിയുന്നിടത്തോളം പഠിപ്പിക്കാം. അതു കഴിഞ്ഞു ദൈവവേലയ്ക്ക് പോയാൽ മതി."

ജീവിതത്തിന്റെ ദാരിദ്ര്യത്തെ ഡോ. സേവേറിയോസ് അതിജീവിച്ചത് അനുഭവത്തിന്റെ കരുത്തിലാണെന്നു ഞാൻ വിശ്വസിക്കുന്നു. കണ്ടനാട് ഭദ്രാസനത്തിൽ മെത്രാപ്പോലീത്താ എന്ന നിലയിൽ പ്രവർത്തിക്കാൻ ഇപ്പോൾ ഡോ. സേവേറിയോസിനു കഴിയുന്നതും ആ ജ്വാലയുടെ കരുത്തിൽ തന്നെയാണ്. ദൈവവേല ജ്വാല തന്നെയാണെന്ന തിരിച്ചറിവിലാണ് അദ്ദേഹം മുന്നേറുന്നത്.

പഴയ നിയമത്തിൽ ലേവ്യപുസ്തകത്തിലും പുറപ്പാടിലും എസ്ഥേറിലും രണ്ട് രാജാക്കൻമാരിലും രണ്ട് ദിനവൃത്താന്തത്തിലും 'പ്രാകാരം' എന്നൊരു വാക്കുണ്ട്. യഹോവയുടെ ആലയത്തിന്റെയോ സമാഗമനകൂടാരത്തിന്റെയോ പ്രാകാരമെന്നു ഇവിടെയൊക്കെ പരാമർശിക്കുന്നുണ്ട്. യാഗത്തിന്റെ പ്രമാണങ്ങൾ നിർവഹിക്കുന്നതു പ്രാകാരത്തിലും തുടർന്നു വിശുദ്ധ സ്ഥലത്തും അതിവിശുദ്ധ സ്ഥലത്തുമാണ്. സമാഗമനകൂടാരത്തിന്റെ അതിവിശുദ്ധ സ്ഥലത്ത് പ്രവേശിക്കണമെങ്കിൽ പ്രാകാരത്തിലൂടെ വരണം. അതാണ് പ്രാകാരത്തിന്റെ പ്രാധാന്യം.

സമകാല ജീവിതത്തിലേക്കു നോക്കുമ്പോൾ നമ്മൾ പ്രാകാരങ്ങൾ നഷ്ടപ്പെട്ട തലമുറയാണെന്നു തോന്നിപ്പോകുന്നു. ജീവിതത്തിന്റെ അതിവിശുദ്ധ സ്ഥലത്തേക്കു പ്രവേശിക്കാൻ കഴിയുന്നില്ല. ക്രൈസ്തവ സാക്ഷ്യം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന സമകാല സമൂഹത്തിൽ യഹോവയുടെ ആലയത്തിൽ പ്രവേശിക്കാൻ പ്രാകാരങ്ങൾ നിർമ്മിക്കുകയാണ് വേണ്ടത്. ഡോ. മാത്യൂസ് മാർ സേവേറിയോസ് തന്റെ ദർശനവും കർമ്മവും സമന്വയിപ്പിക്കുന്നതു പ്രാകാരങ്ങൾ നിർമ്മിക്കാനാണ്. പ്രതീക്ഷ, പ്രത്യാശ, പ്രതിഭ, പ്രശാന്തി, പ്രദാനം, പ്രമോദം, പ്രസന്നം, പ്രകാശം, പ്രസാദം എന്നിങ്ങനെ അദ്ദേഹം നിർമ്മിച്ച പ്രാകാരങ്ങളെല്ലാം ദൈവത്തെ കണ്ടെത്തുന്നതിനുള്ള കവാടങ്ങളാണെന്നു എനിക്കു തോന്നുന്നു. ഫാ. ഡോ. ടി.പി. ഏലിയാസ് തയ്യാറാക്കിയ ഈ ഗ്രന്ഥം എനിക്കു പകർന്നു തന്ന ഉൾക്കാഴ്ച ഉപസർഗത്തെ സർഗമാക്കി മാറ്റാൻ ജീവിതത്തെ പ്രാർത്ഥനയാക്കണമെന്നുള്ളതാണ്.

## കൂനൻകുരിശുസത്യത്തിന്റെ കാരണക്കാരൻ




'**മാ**ർ അഹത്തുള്ള ബാവ - മലങ്കരയുടെ പ്രഥമ രക്തസാക്ഷി' എന്ന പേരിൽ ഡോ. വർഗീസ് പേരയിൽ എഴുതിയ ഈ ഗ്രന്ഥം ചരിത്രപരമായ പല അന്വേഷണങ്ങൾക്കും തുടക്കം കുറിക്കുന്ന ഒരു രചനയാണ്. മലങ്കരസഭയുടെ ചരിത്രവും പൈതൃകവും അന്വേഷിക്കുന്ന ഒരു ചരിത്രകാരൻ എന്നനിലയിൽ ഡോ. വർഗീസ് പേരയിൽ ഇതിനകം ശ്രദ്ധേയമായ കാൽവയ്പുകൾ നടത്തിയിട്ടുണ്ട്. കാലം ചെയ്ത പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെപ്പറ്റിയും മലങ്കരസഭാ ചരിത്രത്തിന്റെ ഗതി തിരിച്ചുവിട്ട കൂനൻകുരിശ് പ്രഖ്യാപനത്തെപ്പറ്റിയും ഡോ. പേരയിൽ എഴുതിയ ഗ്രന്ഥങ്ങൾ ശ്രദ്ധേയമായിരുന്നു. കൂനൻകുരിശ് പ്രഖ്യാപനം ഭാരതത്തിലെ ആദ്യത്തെ സ്വാതന്ത്ര്യ സമര പ്രഖ്യാപനമായിരുന്നുവെന്നുള്ള ഡോ. പേരയിലിന്റെ അഭിപ്രായത്തെ പ്രമുഖ ചരിത്രകാരനായ എം.ജി.എസ്. നാരായണൻ അംഗീകരിച്ചിട്ടുള്ള കാര്യവും ഞാനോർക്കുന്നു.

അഹത്തുള്ള ബാവയെപ്പറ്റി അങ്ങിങ്ങായി ചില പരാമർശങ്ങൾ ഉണ്ടായിട്ടുള്ളതല്ലാതെ ആ പുണ്യപുരുഷനെപ്പറ്റി ഒരു പഠനവും നടന്നിട്ടില്ല. ആ ഒരു വിടവാണ് ഡോ. വർഗീസ് പേരയിൽ ഈ ഗ്രന്ഥത്തിന്റെ നിർമ്മിതിയിലൂടെ നികത്തുന്നത്. അഹത്തുള്ള ബാവയെപ്പറ്റി കൂടുതൽ പഠിക്കുന്നതിനും ഈ ലഘുഗ്രന്ഥം ഏവർക്കും പ്രചോദനം പകരുമെന്നു ഞാൻ കരുതുന്നു. കൂനൻകുരിശ് പ്രഖ്യാപനത്തിന്റെ പശ്ചാത്തലത്തിലാണ് അഹത്തുള്ള ബാവയെപ്പറ്റിയുള്ള അന്വേഷണം ഗ്രന്ഥകാരൻ നടത്തുന്നത്.

അഹത്തുള്ള ബാവ മലങ്കരയുടെ മണ്ണിൽ കാലുകുത്തിയിട്ടില്ല. റോമൻ ആധിപത്യത്തിൽ കഴിഞ്ഞിരുന്ന മലങ്കരസഭാ മക്കളെ പൗരസ്ത്യ സുറിയാനി പാരമ്പര്യത്തിൽ നിലനിർത്തുന്നതിനും അവരുടെ തനിമ നഷ്ടപ്പെടാതെ പൗരോഹിത്യ പാരമ്പര്യം തുടരുന്നതിനും സഹായിക്കാൻ വേണ്ടിയാണ് അഹത്തുള്ള ബാവ മലങ്കരയിലേക്ക് പുറപ്പെട്ടത്.

ആ പുണ്യ പിതാവിനെപോർട്ടുഗീസുകാർ കൊച്ചിക്കായലിൽ കെട്ടി താഴ്ത്തുകയാണുണ്ടായത്. അങ്ങനെമലങ്കരയിൽ ആദ്യത്തെ രക്തസാക്ഷി പിറന്നു. മലങ്കരസഭാ മക്കളെ കാണാൻ വന്ന അഹത്തുള്ള ബാവയെ പോർട്ടുഗീസുകാർ കൊലപ്പെടുത്തിയതിനെതുടർന്നാണ് വിഖ്യാതമായ കൂനൻകുരിശ് പ്രഖ്യാപനം നടന്നത്. മലങ്കര ഓർത്തഡോക്സ് സഭ അഹത്തുള്ള ബാവയോട് കടപ്പെട്ടിരിക്കുന്നത് അതുകൊണ്ടാണ്. കൂനൻകുരിശ് പ്രഖ്യാപനം നടന്നില്ലായിരുന്നുവെങ്കിൽ മലങ്കരസഭ പിന്നെയും റോമാനുകത്തിൽ തുടരുമായിരുന്നു. മലങ്കരസഭയ്ക്കു കൂനൻകുരിശ് പ്രഖ്യാപനം നടത്താൻ അഹത്തുള്ള ബാവയുടെ രക്തസാക്ഷിത്വം വേണ്ടിവന്നു.

അഹത്തുള്ള ബാവയുടെ രക്തസാക്ഷിത്വം നമ്മുടെ ചേതനയെ ഉണർത്തി. ഡോ.. വർഗീസ് പേരയിലിന്റെ ഈ പുസ്തകത്തിന്റെ പ്രാധാന്യം അതാണ്. നമ്മുടെ സ്വത്വവും തനിമയും തിരിച്ചറിയാൻ ഒരു വിദേശ മെത്രാന്റെ രക്തസാക്ഷിത്വം വേണ്ടി വന്നു എന്നതു ഒരു യാദൃശ്ചിക സംഭവമായിരിക്കാം. എന്നാൽ ആ യാദൃശ്ചികതയുടെ